# കലാകൗമുദി

808

മാർച്ച് 10, 1991

വില 3 രൂപ 50 പൈസ




മുഖചിത്രം
ശ്രീ. വിശ്വനാഥമേനോൻ

**കളർ ഫോട്ടോ:** ശ്രീ. രവിശങ്കർ

**കവർ ഡിസൈൻ:** ശ്രീ. ഭട്ടതിരി

## പിശകു കടന്നുകൂടി

'യുദ്ധത്തിൻെറ രാഷ്ട്രീയം' എന്ന തലക്കെട്ടിൽ ശ്രീ.ബിജികുര്യൻ എന്നെ ഇൻറർവ്യൂ ചെയ്തത് പ്രസിദ്ധീകരിച്ചതിൽ (ലക്കം 807) വന്നിട്ടുള്ള രണ്ടുമൂന്ന് പിശകുകൾ ചൂണ്ടിക്കാണിക്കാനാണ് ഈ കത്ത്. ഒന്ന്; 'സ്ത്രീവിമോചന പ്രസ്ഥാനത്തിൻെറ മുഖ്യ പ്രവർത്തകൻ' എന്ന് എന്നെ വിശേഷിപ്പിച്ചത് തെററാണ്. സ്ത്രീകളുടെതന്നെ മുൻകൈയിൽ നടക്കുന്ന സ്ത്രീവിമോചന പ്രസ്ഥാനത്തോട് എനിക്ക് അനുഭാവവും ആഭിമുഖ്യവുമുണ്ട് എന്നത് ശരിതന്നെ. എന്നാൽ എന്നിലാരോപിച്ച മേല്പറഞ്ഞ വിശേഷണം അവരുടെ പ്രസ്ഥാനത്തോട് കാണിക്കുന്ന അവഹേളനമായിരിക്കുമെന്നതിനാൽ അത് തിരുത്തി വായിക്കേണ്ടതാണ്. രണ്ട്; ഗാസയിലും ജോർദ്ദാൻ നദിയുടെ പശ്ചിമതീരത്തും പാലസ്തീൻ ജനത നടത്തിയ ധീരോദാത്തമായ ഉയർത്തെഴുന്നേല്പിന് ഇക്കഴിഞ്ഞ ഡിസംബറിൽ രണ്ടു വയസ്സു തികഞ്ഞു എന്നതിനു പകരം മൂന്നുവയസ്സ് തികഞ്ഞു എന്നാണ് വേണ്ടത്. 1987 ഡിസംബറിലാണ് 'ഇൻതിഫദ' തുടങ്ങുന്നത്. മൂന്ന്; 'ഒപ്പെക്കി'ൻെറ മുഴുരൂപം ഇംഗ്ളീഷിൽ കൊടുത്തിരിക്കുന്നത് തെററായിട്ടാണ്. Organisation of Petroleum Exporting Countries എന്നാണ് ശരി.

**എ.കെ. രാമകൃഷ്ണൻ**
സ്കൂൾ ഓഫ് ഇൻറർ നാഷണൽ റിലേഷൻസ്
മഹാത്മാഗാന്ധി യൂണിവേഴ്സിററി
കോട്ടയം.

## അഭ്യർത്ഥന

ജവഹർലാൽ നെഹ്റു യൂണിവേഴ്സിററിയിലെ സമകാലീന ചരിത്ര ആർക്കൈവ്സിൽ ഇന്ത്യയിലേയും, വിദേശങ്ങളിലേയും കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തെ സംബന്ധിച്ച രേഖകളും, ലഘുലേഖകളും, മററു പ്രസിദ്ധീകരണങ്ങളും സൂക്ഷിച്ചിട്ടുണ്ട്. ഇന്ത്യയിലെ ഇടതുപക്ഷ ദേശീയ പ്രസ്ഥാനങ്ങളെപ്പററി




പഠിക്കുന്ന ഗവേഷകർക്ക് അവ ഉപയോഗിക്കാവുന്നതാണ്. വ്യത്യസ്തമായ പ്രമാണരേഖകൾ സംഭരിച്ചുകൊണ്ട് ആർക്കൈവ്സിൻെറ ശേഖരണം കൂടുതൽ സമൃദ്ധമാക്കുവാനുള്ള ശ്രമത്തിലാണ് ഞങ്ങളിപ്പോൾ. അതിനാൽ ഇന്ത്യയിലെ ഇടതുപക്ഷ പ്രസ്ഥാനങ്ങളെ സംബന്ധിച്ച രേഖകളെന്തെങ്കിലും കൈവശം ഉണ്ടെങ്കിൽ അവ ആർക്കൈവ്സിനേല്പിച്ചുതരണമെന്ന് പ്രസ്തുത വ്യക്തികളോടും, സംഘടനകളോടും, സ്ഥാപനങ്ങളോടും ഞാനഭ്യർത്ഥിക്കുന്നു. പാർട്ടിരേഖകൾ, ഇടതുപക്ഷ പ്രസിദ്ധീകരണങ്ങൾ, ലഘുലേഖകൾ, പത്രങ്ങൾ, ജേർണലുകൾ, സ്വകാര്യ പത്രികകൾ തുടങ്ങിയ പ്രമാണരേഖകൾക്കാണ് കൂടുതൽ പരിഗണന. താങ്കളുടെ രേഖകൾ വിട്ടുതരുവാൻ ബുദ്ധിമുട്ടുണ്ടെങ്കിൽ അവ സിറോക്സ് (xerox) ചെയ്തെടുക്കുവാനും ആർക്കൈവ്സ് തയ്യാറാണ്. അത്തരം സംഭാവനകൾ ഇന്ത്യയിലെ ഇടതുപക്ഷ പ്രസ്ഥാനങ്ങളെപ്പററിയുള്ള പഠനത്തിന് വളരെയധികം സഹായകമാകും.

**കെ.എൻ. പണിക്കർ**
ചെയർമാൻ

## യൂണി:കോളേജിലെ ജീവിതം

നാലര ദശകങ്ങൾ പിറകോട്ടുപോയി യൂണിവേഴ്സിററി കോളേജിനെപ്പററിയുള്ള തൻെറ ഓർമ്മകൾ വായനക്കാരുമായി പങ്കുവയ്ക്കുന്നതിന് മലയാററൂർ രാമകൃഷ്ണൻ നടത്തിയ പരിശ്രമം (കലാകൗമുദി 804) അഭിനന്ദനാർഹമാണ്. പഴയ കാര്യങ്ങളുടെ ഓർമ്മ അയവിറക്കുന്നതിന് പലർക്കും അത് സാഹായകമാകും—പ്രത്യേകിച്ചു അതേ കാലഘട്ടത്തിൽ യൂണിവേഴ്സിററികോളേജിൽ വിദ്യാർത്ഥികളായിരിക്കുവാൻ ഭാഗ്യം ലഭിച്ചിട്ടുള്ളവർക്ക്.

1944–46 കാലഘട്ടങ്ങളിൽ യൂണിവേഴ്സിററി കോളേജിൽ കാര്യമായ 'രാഷ്ട്രീയ'മൊന്നുമുണ്ടായിരുന്നില്ല എന്ന മലയാററൂരിൻെറ പ്രസ്താവന ശരിയല്ല. 1942–46 കാലത്ത് അവിടെ വിദ്യാർത്ഥിയായിരുന്ന ഈ ലേഖകന് ഇത് തറപ്പിച്ചു പറയുവാൻ സാധിക്കും. അന്ന് കോളേജിൽ പ്രാമുഖ്യമുണ്ടായിരുന്ന രാഷ്ട്രീയത്തോട് എ.ഐ.എസ്.എഫിൻെറ പശ്ചാത്തലമുണ്ടായിരുന്ന മലയാററൂരിൻെറ വിയോജിപ്പായിരുന്നിരിക്കണം ഈ അഭിപ്രായ പ്രകടനത്തിന് അദ്ദേഹത്തെ പ്രേരിപ്പിച്ചത്. സാമ്രാജ്യയുദ്ധത്തെ ജനകീയ യുദ്ധമായി വ്യാഖ്യാനിച്ച എ.ഐ.എസ്.എഫ് കാർക്ക് സ്വന്തംപേരിൽ വിദ്യാർത്ഥികളെ സമീപിപ്പിക്കുന്നതിനുപോലും ധൈര്യമില്ലാത്ത അവസ്ഥയായിരുന്നു അന്ന്. അതുകൊണ്ടാണ് ടി.എസ്.ഒ എന്ന പേരിൽ അവർ അവതരിപ്പിച്ചത്. 1942-ലെ ആഗസ്ററ് സമരത്തിനുശേഷം രൂപമെടുത്ത ദേശീയ വിദ്യാർത്ഥിസംഘടനയുടെയും അതിനുശേഷം വിദ്യാർത്ഥി കോൺഗ്രസ്സിൻെറയും തിരുവിതാംകൂറിലെ ശക്തികേന്ദ്രങ്ങളിലൊന്നായിരുന്നു യൂണിവേഴ്സിററി കോളേജ്. വിദ്യാർത്ഥി കോൺഗ്രസ്സിൻെറ രാഷ്ട്രീയത്തിനായിരുന്നു അന്ന് കോളേജിൽ മേധാവിത്വമുണ്ടായിരുന്നത്. യൂണിവേഴ്സിററി യൂണിയൻ പ്രസിഡൻറായി തിരഞ്ഞെടുക്കപ്പെട്ട പി.നാരായണൻ നായരും, ആർട്ട്സ് ക്ളബ്ബ് സെക്രട്ടറി(?) സ്ഥാനത്തേക്കുള്ള തിരഞ്ഞെടുപ്പിൽ മലയാററൂരിനെ തോല്പിച്ച മാലേത്ത് ഗോപിനാഥപിള്ളയും വിദ്യാർത്ഥി കോൺഗ്രസ്സുകാരായിരുന്നു. 1945–46 കാലത്തെ യൂണിവേഴ്സിററി യൂണിയൻെറ ഭാരവാഹികളായ വിദ്യാർത്ഥികളിൽ പതിനഞ്ചു വിദ്യാർത്ഥി കോൺഗ്രസ്സുകാരും അഞ്ചു സ്വതന്ത്രന്മാരുമാണുണ്ടായിരുന്നത്. വിദ്യാർത്ഥി കോൺഗ്രസ്സുകാരിൽ എൻ.ഡി.ജോസ്, സി.എൻ.ശ്രീകണ്ഠൻനായർ, പി.വിശ്വംഭരൻ എന്നിവർ ഉൾപ്പെടുന്നു.

പിൽക്കാല രാഷ്ട്രീയ പ്രവർത്തകരിൽ ഒരു തലമുറയുടെ രാഷ്ട്രീയ ജ്ഞാനസ്നാനം നടന്നത് യൂണിവേഴ്സിററി കോളേജിലെ 1942–നുശേഷമുള്ള വിദ്യാർത്ഥി കോൺഗ്രസ് രാഷ്ട്രീയത്തിലാണ്.

**ജി. ഗോപിനാഥൻനായർ**
പൂർണ്ണിമ
അത്താണി റോഡ്
വഞ്ചിയൂർ
തിരുവനന്തപുരം.








**വിജു വി. നായർ**

# ചൊല്ലും ചെയ്തിയും

# ധനമന്ത്രിയുടെ കുരിശ്

***കേരളത്തിൻെറ സാമ്പത്തിക സ്ഥിതിയെ യാഥാർത്ഥ്യ ബോധത്തോടെ സമീപിക്കുകയാണ് രണ്ടു ലക്കങ്ങളിലായി പൂർത്തിയാകുന്ന ഈ ഫീച്ചർ. ആദ്യഭാഗം ധനകാര്യ മന്ത്രി ശ്രീ. വിശ്വനാഥമേനോനുമായി നടത്തിയ ഇൻറർവ്യൂവാണ്. കൂടിക്കാഴ്ചയിൽ പരാമർശിക്കപ്പെട്ട പ്രശ്നങ്ങൾ പരിശോധിക്കുന്നതാണ് രണ്ടാംഭാഗം.***

ഇടതുപക്ഷ ജനാധിപത്യമുന്നണി കേരളം ഭരിക്കാൻ തുടങ്ങിയിട്ട് വർഷം നാലു കഴിയുന്നു. ഇത്തവണത്തെ ഭരണകാലാവധി പൂർത്തിയാക്കാൻ ഇനി കഷ്ടിച്ച് ഒരുകൊല്ലം മാത്രം. അവസാനവർഷത്തെ പ്രവർത്തനങ്ങൾ ഏതു ഗവൺമെൻറിൻേറതായാലും അടുത്ത പൊതുതിരഞ്ഞെടുപ്പിനെ ലക്ഷ്യമാക്കിയുള്ളതായിരിക്കുമെന്നതുകൊണ്ട്, ഈ ഗവൺമെൻറിൻെറ പ്രവർത്തനങ്ങൾ വിലയിരുത്താൻ സമുചിതമായ കാലയളവ് ഈ നാലാംറൗണ്ടുതന്നെ.

പ്രകടന പത്രിക നിറയെ വാഗ്ദാനങ്ങൾ നൽകുകയും നാട്ടിൽ പാലും തേനുമൊഴുക്കുമെന്നു ഭംഗിവാക്കെഴുതുകയും ചെയ്യുന്നതിൽ ഒരു മുന്നണിക്കാരും പിന്നിലല്ല. എന്നാൽ, തിരഞ്ഞെടുപ്പു കഴിയുന്നതോടെ വാഗ്ദാനങ്ങൾ പിന്നണിയിലാവുകയും, ഭരണകക്ഷിയുടെ താല്പര്യങ്ങൾ ജനഹിതത്തിനു മുകളിൽ സ്ഥാനം പിടിക്കുകയുമാണ് പതിവ്. അതുകൊണ്ടുതന്നെ ഭരണകക്ഷികൾ മാറിയാലും, ജനേച്ഛ സാക്ഷാത്കരിക്കാനോ


ധനകാര്യമന്ത്രി വിശ്വനാഥമേനോൻ

നാടിന്റെ പ്രശ്നങ്ങൾ തെല്ലെങ്കിലും പരിഹരിക്കാനോ കഴിയാതെ പോകുന്നു. അതിലും ദയനീയം, മാറിമാറിവരുന്ന ഭരണകക്ഷികൾക്കൊന്നുംതന്നെ ഇവിടുത്തെ പ്രശ്നങ്ങൾക്കു നേരെ മൗലികമായ സമീപനങ്ങൾ പുലർത്താൻ സാധിക്കുന്നില്ല എന്നതാണ്. മുൻപുള്ളവർ ചെയ്തുവച്ചതിന്റെ ശേഷക്രിയ മാത്രമാണ്, അതേ മുൻഗാമികളെ തെറിപറഞ്ഞ് വോട്ടു നേടുന്ന പിൻഗാമികൾ അനുഷ്ഠിക്കാറ്. കാതലായ ഭരണമാറ്റം ഉണ്ടാവുന്നില്ലെന്നു സാരം. കേവലം ലേബലിൽ മാത്രമുള്ള ഈ മാറ്റംകൊണ്ട് നാടിനെന്തു ഗുണം എന്ന ചോദ്യമാണ് പൗരൻ ചോദിക്കേണ്ടത്. അതു ചോദിക്കാനും പക്ഷേ പൗരനു സാധിക്കുന്നില്ല. കാരണം, ശക്തിഗ്രൂപ്പുകളുടെ എണ്ണം. പരിമിതമാണല്ലോ. ഒന്നും രണ്ടുമല്ലാതൊരു മൂന്നില്ലാത്ത ഈ ദുരവസ്ഥയിൽ, ഒന്നിനെയും രണ്ടിനെയും കൊണ്ടമ്മാനമാടാനേ നാടിനു കഴിയൂ. മാസ്സീവ് ജനാധിപത്യത്തിന്റെ നിയതമായ ഈ ദുര്യോഗത്തിൽനിന്നുകൊണ്ടാവണം ഇടതുപക്ഷ ഗവൺമെൻറിന്റെ പ്രകടനം വിലയിരുത്തേണ്ടത്. അതുകൊണ്ടുതന്നെ ഈ വിലയിരുത്തലിന്റെ മാനദണ്ഡങ്ങൾക്കു സാങ്കേതിക പരിമിതിയുണ്ട്. ഉണ്ടായേ തീരൂ. അല്ലെങ്കിൽപ്പിന്നെ, ഭരണയന്ത്രത്തിന്റെ ചട്ടക്കൂടും ചിട്ടവട്ടങ്ങളും അപ്പാടെ തിരുത്തിക്കുറിക്കണം. അതേതായാലും, ഇവിടെ തൽക്കാലം നടപ്പില്ലല്ലോ.

**ഒരു മന്ത്രി ഇവിടെ വരുന്നത് പരാമാവധി അഞ്ചു കൊല്ലത്തേക്കാണ്. എല്ലാം ഉടച്ചുവാർക്കാനൊക്കെ പറ്റില്ലന്നതാണ് സത്യം. ഇവിടെ ചില വർക് പാറ്റേണുണ്ട്. അതിന്റെയിടയിൽ ഞങ്ങളും കുറേ കാര്യങ്ങൾ ചെയ്യുന്നുവെന്നേയുള്ളൂ.**

ഒരു ഇടതുപക്ഷമുന്നണി ഗവൺമെൻറിൽനിന്ന് പ്രാഥമികമായി ജനം പ്രതീക്ഷിക്കുന്നത് ലെഫ്റ്റ് ടച്ചുള്ള ചെയ്തികളാണല്ലോ. നമ്മുടെ നാട്ടിലെ ഇടതും വലതും തമ്മിൽ എന്തു വ്യത്യാസമെന്ന മൗലികമായ ചോദ്യമുണ്ട്. അതവിടെ നിൽക്കട്ടെ. തൽക്കാലം നമുക്ക്, വിശാലാർത്ഥത്തിൽ ഇടതുപക്ഷത്തിന്റെ പ്രകൃതത്തെ അങ്ങോട്ട് അംഗീകരിക്കാം. എന്നിട്ട് അവരുടെ പ്രവർത്തനങ്ങൾ നോക്കാം. അവരുടെതന്നെ ചൊല്ലും അതിന്റെ പ്രയോഗവും നോക്കാം. ചൊല്ലും ചെയ്തിയും തമ്മിൽ എന്തകലമുണ്ടെന്നുമറിയാം.

ധനകാര്യമന്ത്രി വിശ്വനാഥമേനോനുമായി നടത്തിയ കൂടിക്കാഴ്ച കേരളത്തിന്റെ സാമ്പത്തിക ജീവിതത്തിലെ എല്ലാ പ്രധാന മേഖലകളെയും സ്പർശിച്ചുള്ളതാണ്. അതിൽനിന്നും പ്രസക്ത ഭാഗങ്ങൾ ചുവടെ ചേർക്കുന്നു.

**ചോദ്യം:** ഇടതുമുന്നണി ഗവൺമെൻറ് അധികാരമേൽക്കുമ്പോൾ വൻപിച്ച ഋണബാദ്ധ്യതയും പിന്നീട് ഓവർഡ്രാഫ്റ്റ് പ്രതിസന്ധിയുമൊക്കെ ഉണ്ടായിരുന്നല്ലോ. ഇപ്പോഴത്തെ അവസ്ഥയെന്താണ്?

**മന്ത്രി:** ഒരു വികസ്വര സമ്പദ്ഘടനയിൽ ഒഴിവാക്കാൻ സാധ്യമല്ലാത്തതാണ് ഋണബാദ്ധ്യത. വിലക്കയറ്റത്തിന്റെ ആഘാതത്താൽഎരിപൊരികൊള്ളുന്ന ഇന്ത്യയെപ്പോലൊരു മൂന്നാംലോക രാജ്യത്ത് വിശേഷിച്ചും. വിലക്കയറ്റംമൂലം അറ്റവരുമാനം (അതായത് മൊത്തം റവന്യൂ വരുമാനം—റവന്യൂ ചെലവ്) ശോഷിച്ചുവരുന്ന ഒരു പരിതഃസ്ഥിതിയിൽ വികസന പ്രവർത്തനങ്ങൾ നടത്തുന്നതിനും മൂലധനമുടക്കിനുമായി വായ്പയെ ആശ്രയിക്കാതെ നിവൃത്തിയില്ല. മുൻഗവൺമെൻറിനെക്കുറിച്ച് ഞങ്ങളുന്നയിച്ച ആക്ഷേപം, അവർ ഭാവിയെ പണയപ്പെടുത്തിക്കൊണ്ടാണ് വായ്പ നേടിയതെന്നാണ്. അവരെടുത്ത 240 കോടിയിൽപ്പരം രൂപയുടെ ഓവർഡ്രാഫ്റ്റ് മൂന്നുവർഷംകൊണ്ട് ഞങ്ങൾക്കു തിരിച്ചടയ്ക്കേണ്ടിവന്നു. അതേപോലെ, ഏഴാം പദ്ധതിയുടെ അവസാന രണ്ടുവർഷത്തേക്ക് സംസ്ഥാനത്തിനു കിട്ടേണ്ടിയിരുന്ന സംഖ്യയിൽ 175 കോടി രൂപ അവർ മുൻകൂട്ടി കൈപ്പറ്റി. തങ്ങൾ അധികാരത്തിൽനിന്നു പുറത്താവുമെന്ന് ഉറപ്പുണ്ടായിരുന്നവരാണ് ഇതു ചെയ്തത്. ഈ പ്രശ്നത്തെച്ചൊല്ലിയായിരുന്നു വാദപ്രതിവാദങ്ങളെല്ലാം.

ഇതടക്കമുള്ള പ്രശ്നങ്ങളാണ് 1987 ഡിസംബറിൽ ഒരു പ്രതിസന്ധിക്കു വഴിവച്ചത്. ഏതായാലും അതിനുശേഷം സംസ്ഥാന ഗവൺമെൻറ് ബോധപൂർവ്വം കൈക്കൊണ്ട നടപടികൾമൂലം അത്തരമൊരു സ്ഥിതിവിശേഷം ഉളവായില്ല. മാത്രവുമല്ല, മുൻഗവൺമെൻറ് വരുത്തിവച്ച അധികഭാരം ഞങ്ങൾ വീട്ടുകയും ചെയ്തു.

**ചോദ്യം:** സാമ്പത്തിക പരാധീനത മറികടക്കാൻ എന്തു പോംവഴി അവലംബിച്ചു?

**മന്ത്രി:** വരുമാനം വർദ്ധിപ്പിച്ചും, പാഴ്ച്ചെലവുകൾ കുറച്ചും മാത്രമേ ഈ പരാധീനതയ്ക്ക് ചെറിയതോതിലെങ്കിലും ആശ്വാസമുണ്ടാവൂ എന്നു മനസ്സിലാക്കിയ ഗവൺമെൻറ് അതിനുള്ള നടപടികൾ കൈക്കൊണ്ടു. പ്രധാന നികുതികളിലെല്ലാംതന്നെ വരുമാന വർദ്ധനവുണ്ടായി. പാഴ്ച്ചെലവുകൾ ഇല്ലാതാക്കാനും കഴിഞ്ഞു. പൊതുമേഖലാ സ്ഥാപനങ്ങൾ ലാഭകരമാക്കാൻ കഴിഞ്ഞു. സംസ്ഥാന ഗവൺമെൻറ് കൈക്കൊണ്ട നടപടികൾ ഇവയാണ്.

എന്നാൽ, ഒരു സംസ്ഥാന ഗവൺമെൻറിന്റെ വരുമാനത്തെ സംബന്ധിച്ചിടത്തോളം, ഗണ്യമായ ഒരു ഭാഗം കേന്ദ്ര നികുതികളുടെയും തീരുവകളുടെയും വിഹിതമാണ്. എട്ടാം ധനകാര്യ കമ്മിഷൻ കൈക്കൊണ്ട നിഷേധാത്മക നിലപാടുമൂലം കേരളത്തിന് അർഹമായ വിഹിതം ലഭിച്ചില്ല. 1989–91 വരെ അതായിരുന്നു സ്ഥിതി. ഒമ്പതാം കമ്മിഷൻ റിപ്പോർട്ടോടെ സ്ഥിതി അല്പം മെച്ചപ്പെട്ടിട്ടുണ്ട്.

**ചോദ്യം:** ബഡ്ജറ്റിൽ പറഞ്ഞ പല കാര്യങ്ങളും പിൻവലിച്ചുവല്ലോ. പ്രത്യേകിച്ചും ചില പ്രധാന വരുമാനനിർദ്ദേശങ്ങൾ. ഇത് ചില പ്രഷർ ഗ്രൂപ്പുകൾക്കു മുൻപിലെ കീഴടങ്ങലല്ലേ?

**മന്ത്രി:** ബഡ്ജറ്റിൽ വിഭാവനചെയ്ത ചില കാര്യങ്ങൾ പിന്നീട് ഡ്രോപ്പു ചെയ്തിട്ടുണ്ട്. അതു പക്ഷേ, ക്ഷേമ പദ്ധതികളോ മറ്റോ അല്ല. ക്ഷേമപദ്ധതികൾ കൂടുതൽ നടപ്പാക്കിയിട്ടുണ്ട്. ടാക്സിന്റെ രംഗത്ത് ചില കാര്യങ്ങൾ തീവ്രമായി നടപ്പാക്കാൻ തുനിഞ്ഞപ്പോൾ ഉണ്ടായ ജനകീയ എതിർപ്പിന്റെ മുൻപിൽ ചിലതൊക്കെ പിൻവലിക്കേണ്ടിവന്നു.

**ചോദ്യം:** ആ എതിർപ്പ് തികച്ചും ജനകീയമായിരുന്നു എന്നു പറയാമോ?

**മന്ത്രി:** ജനകീയമല്ലെങ്കിൽ, ഒരു വിഭാഗത്തിന്റെ എതിർപ്പെന്നു പറയാം. ഇപ്പോഴത്തെ നിയമസഭാ സെഷനിൽത്തന്നെ, സ്റ്റാമ്പ് ആക്ടിലെ പുതിയ നിയമം ഞങ്ങൾക്കു പിൻവലിക്കേണ്ടിവന്നു.

വൻ വെട്ടിപ്പുനടന്ന ഒരു മേഖലയാണിത്. അതു തടയാൻവേണ്ടി കളക്ടർമാർക്ക് പുതിയ അധികാരം കൊടുത്തു. പക്ഷേ, അത് മിസ്മാനേജ് ചെയ്തു നശിപ്പിച്ചു. പല ദിക്കിൽനിന്നും പരാതികളുടെ പ്രളയം. നടപ്പാക്കലിലെ പരാജയമാണ് കാരണമെന്ന് ഞങ്ങൾക്കുതന്നെ വ്യക്തമായി. 50 കോടി രൂപയെങ്കിലും ഖജനാവിൽ ലഭിക്കുമെന്ന പ്രതീക്ഷയോടെ കൊണ്ടുവന്ന നിയമം പക്ഷേ, ഇത്രയും വലിയ ജനദ്രോഹ നടപടിയായി മാറുമെന്നു കണ്ടപ്പോൾ, അതു പുനരാലോചനയ്ക്കായി, പിൻവലിക്കുകയാണുണ്ടായത്. രജിസ്ട്രേഷന്റെ എണ്ണവും ഗണ്യമായി കുറഞ്ഞുവെന്നതാണ് സത്യം. അതുകൊണ്ടാക്കെ, ഒരു പുതിയ ചിന്തയ്ക്കായി—പ്രത്യേകിച്ചും ജില്ലാ സമിതികൾ നിലവിൽ വരികയാണല്ലോ—പദ്ധതി നിർത്തിവച്ചു. അത്രയെളുപ്പം കാര്യങ്ങൾ വർക്കൗട്ട് ചെയ്യാൻ കഴിഞ്ഞില്ലെന്നതു വാസ്തവമാണ്.

മറ്റൊന്ന്, ആശുപത്രികളിലെയും സ്കൂളുകളിലെയും നികുതി പിൻവലിക്കേണ്ടിവന്നു. കാരണം, ബില്ലു ഡ്രാഫ്റ്റു ചെയ്തു കഴിഞ്ഞപ്പോഴാണ്, പ്രസ്തുത നികുതിയിൽനിന്ന് കാര്യമായ തുകയൊന്നും ലഭിക്കാനില്ലെന്നു ബോദ്ധ്യമായത്. നികുതി പിരിക്കാനുള്ള ചെലവിന്റത്രപോലും വരുമാനമുണ്ടാവില്ലെന്നു മനസ്സിലായി അങ്ങനെ അതും ഡ്രോപ്പു ചെയ്തു.



ഓവർഡ്രാഫ്റ്റിന്റെ കുരുക്കഴിച്ചു

പിന്നെ, പലപ്പോഴും ബഡ്ജറ്റു വിഭാവന വർക്കൗട്ട് ചെയ്തു നോക്കുമ്പോഴാണ് അതെത്രത്തോളം ഫലവത്താണെന്നറിയുന്നത്. ബഡ്ജറ്റ് തയ്യാറാക്കുംമുൻപ് വർക്കൗട്ട് ചെയ്യാൻ സാധിക്കാറില്ല. വിവരം ചോർന്നാലോ എന്നതുകൊണ്ട്.

അഗ്രികൾച്ചറൽ ഇൻകം ടാക്സിലാണ് മറ്റൊരു വലിയ അപാകതയുള്ളത്—അതായത് ഉല്പന്നത്തിന്റെ അളവനുസരിച്ചാണല്ലോ ഈ ടാക്സ്. അവിടെ ഉദ്യോഗസ്ഥർ തരുന്ന കണക്കുവച്ചേ ഞങ്ങൾക്ക് എന്തെങ്കിലും ചെയ്യാനാവൂ. ഈ മേഖലയിൽ അഴിമതിയുണ്ടെന്നുള്ളത് ഒരു വാസ്തവമാണ്. അതുകൊണ്ട് ഉല്പന്നത്തിന്റെ അളവിനു പകരം, കൃഷിയിടത്തിന്റെ അളവനുസരിച്ച് നികുതി പിരിക്കണമെന്ന നിർദ്ദേശം ഉണ്ടായി. മാണി മന്ത്രിയായിരിക്കുമ്പോൾ ഇതിനുവേണ്ടി ഒരു കമ്മിഷനെത്തന്നെ നിയമിച്ചിരുന്നു—വടക്കേൽ കമ്മിഷൻ. പക്ഷേ ഉല്പന്നത്തിന്റെ അളവു നോക്കിമതി നികുതിയെന്ന് കമ്മിഷൻ ശുപാർശ ചെയ്തു. പിന്നീടുവന്ന തച്ചടി പ്രഭാകരനും ഈ നിലപാടിൽ മാറ്റം വരുത്തിയില്ല. ഞാൻ മന്ത്രിയായിക്കഴിഞ്ഞപ്പോൾ എൻ. കാളീശ്വരനെ കമ്മിഷനായി നിർദ്ദേശിച്ചത്, ഏക്കറേജിന്റെ അടിസ്ഥാനത്തിൽ നികുതി നിശ്ചയിക്കാനാണ്. നിയമസഭയുടെ സബ്ജക്ട് കമ്മിറ്റിയിൽ പ്രശ്നമവതരിപ്പിച്ചു. ഇക്കാര്യത്തിൽ കൂടുതൽ തെളിവുകൾ ആവശ്യമാണെന്ന് സബ്ജക്ട് കമ്മിറ്റി പറഞ്ഞു. പിന്നീട് ഇതിലേക്കായി ഒരു നിയമമുണ്ടാക്കാൻ കരടു രൂപമൊക്കെ തയ്യാറാക്കി. ഇപ്പോഴത്തെ സഭാസമ്മേളനത്തിൽ അവതരിപ്പിക്കാനിരുന്നതാണ്. ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പുമൊക്കെ വന്നതുകൊണ്ട് അത് മാറ്റിവയ്ക്കുകയാണുണ്ടായത്. മാത്രമല്ല ഫൈനൽ സബ്ജക്ട് കമ്മിറ്റി മീറ്റിംഗ് നടക്കാനുമുണ്ട്. എന്തായാലും ഈ ബില്ല് വളരെ പ്രധാനപ്പെട്ടൊരു നീക്കമായിരിക്കും.

അതേപോലെ ഇലക്ഷൻ പ്രഖ്യാപിച്ചതുമൂലം നടപ്പാക്കാതെ വച്ചിരിക്കുന്ന ചില ക്ഷേമപദ്ധതികളുണ്ട്—ഉദാഹരണമായി ലോട്ടറിത്തൊഴിലാളി ക്ഷേമനിധി, വ്യാപാരി ക്ഷേമനിധി. ഇതൊക്കെ ഡ്രാഫ്റ്റ് ചെയ്തുകഴിഞ്ഞു. ഇനി സെയിൽസ് ടാക്സിന്റെ ഉപദേശക സമിതിക്കു സമർപ്പിക്കണം. അതുകൊണ്ട്, ക്ഷേമപ്രവർത്തനങ്ങൾ വളരെയധികം ഞങ്ങൾ ചെയ്തുവെന്നാണു ഞാൻ കരുതുന്നത്.

**ചോദ്യം:** കുറേ ക്ഷേമനിധികൾ രൂപീകരിച്ചതുകൊണ്ട് കാര്യമായോ? ഇവിടെ കാര്യക്ഷമമായി പ്രവർത്തിക്കുന്ന രണ്ടേ രണ്ടു ക്ഷേമനിധികളേയുള്ളൂ—ചെത്തുതൊഴിലാളി ക്ഷേമനിധിയും, വക്കീലന്മാരുടെ ക്ഷേമനിധിയും. ഇതിനു രണ്ടിനും സർക്കാരിന്റെ വിഹിതമൊട്ടില്ലതാനും. എന്നാൽ സർക്കാർ വിഹിതമുള്ള ക്ഷേമനിധികളെല്ലാംതന്നെ ഫണ്ടിന്റെ കാര്യത്തിൽ തീരെ അപര്യാപ്തവുമാണ്. മാത്രമല്ല, പല തൊഴിലുടമകളും സ്വന്തം വിഹിതം നൽകുന്നുമില്ല. ഈ നിലയ്ക്ക് ക്ഷേമനിധി എങ്ങനെ ക്ഷേമ പ്രവർത്തനമാകും?

**മന്ത്രി:** തൊഴിലുടമകളുടെയും മറ്റും എതിർപ്പുകളുണ്ടെന്നതു ശരിതന്നെ. മത്സ്യത്തൊഴിലാളികളുടെയും കൈത്തറിത്തൊഴിലാളികളുടെയും ക്ഷേമനിധികൾക്ക് ഈ എതിർപ്പുമൂലം ഒരുപാടു തടസ്സങ്ങൾ വന്നല്ലോ. ചെത്തുതൊഴിലാളി ക്ഷേമനിധിക്കും തുടക്കത്തിൽ ഈ പ്രശ്നമുണ്ടായിരുന്നതാണ്. അതിൽ ഗവൺമെൻറ് കോൺട്രിബ്യൂഷൻ ഇല്ല എന്നതു വാസ്തവം.

തുറന്നു പറഞ്ഞാൽ, ക്ഷേമനിധികൾക്കുള്ള ഗവൺമെൻറ് വിഹിതം നാമമാത്രമാണ്—ഒരു ടോക്കൺ സഹായം. നിധി തുടങ്ങിക്കൊടുക്കുകയാണ് ഞങ്ങളുടെ കൃത്യം. അതു തുടർന്നു പ്രവർത്തിപ്പിക്കേണ്ടതു തൊഴിലാളികളും തൊഴിലുടമകളുമാണ്.

**ചോദ്യം:** നിശ്ചയിക്കപ്പെട്ട വിഹിതം തൊഴിലുടമ അടയ്ക്കുമെന്ന് ഗവൺമെൻറ് എങ്ങനെ ഉറപ്പുവരുത്തും?

**മന്ത്രി:** സമ്മർദ്ദമുപയോഗിച്ച്. തൊഴിലാളിയുടെ വിഹിതവും മുതലാളിതന്നെയാണല്ലോ വസൂലാക്കി ക്ഷേമനിധിയിൽ അടയ്ക്കേണ്ടത്. അങ്ങനെ ചെയ്യാത്തവരൊക്കെയുണ്ടാവാം. അവർക്കെതിരെ റിക്കവറിയും മറ്റു സമ്മർദ്ദങ്ങളും പ്രയോഗിക്കും. തുടക്കത്തിലുള്ള എതിർപ്പൊക്കെയേ ഉണ്ടാവൂ. ഇന്നു പല നിധികളും സ്റ്റെബിലൈസ്

ചെയ്തുതുടങ്ങിയിട്ടുണ്ട്.

പെൻഷനോടുകൂടി വരുന്ന ക്ഷേമനിധികൾക്കാണ് പ്രശ്നമുണ്ടാവുക. തൊഴിലുടമ സഹായിച്ചില്ലെങ്കിൽ അവ പൊളിയും. അതുകൊണ്ട്, ഞങ്ങൾ ആവിഷ്കരിച്ച നിധിയിൽ പെൻഷൻ വ്യവസ്ഥയില്ല. മറ്റൊരു കാരണം, അങ്ങനെയൊരു വ്യവസ്ഥയുണ്ടെങ്കിൽ വയസ്സ് 65 ആയെന്നുപറഞ്ഞ് ധാരാളം അപേക്ഷകൾ ഉണ്ടാകും. തുടക്കത്തിലേ പെൻഷൻ ഇല്ലെങ്കിൽ ക്ഷേമനിധി പരാജയമാവില്ല. ഗവൺമെൻറ് വിഹിതം നൽകിയില്ലെങ്കിൽ അവ വേണ്ടവിധം നടക്കില്ല. ഇപ്പോൾത്തന്നെ പൊതുഖജനാവിൽ നിന്നാണ് ക്ഷേമനിധികൾക്ക് വേണ്ട പണം നൽകുന്നത്.

**ചോദ്യം:** സാമ്പത്തികമാന്ദ്യം ഗുരുതരമായിരിക്കുന്ന അവസരത്തിൽ, തൊട്ടതിനും പിടിച്ചതിനുമൊക്കെ ക്ഷേമനിധിയും പെൻഷനുമൊക്കെ കൊടുക്കുന്നത് ആത്യന്തികമായി സമ്പദ്ഘടനയുടെ താളം തെറ്റിക്കുകയല്ലേ ചെയ്യുക?

**മന്ത്രി:** സാമ്പത്തികമാന്ദ്യം എന്നുദ്ദേശിക്കുന്നതെന്താണ്?

**ചോദ്യം:** 1981-ൽ 100 കോടി മിച്ചമുണ്ടായിരുന്ന ഒരു ബഡ്ജറ്റായിരുന്നല്ലോ നമ്മുടേത്. വെറും ഏഴെട്ടുകൊല്ലം കൊണ്ടത് 101 കോടി കമ്മിയായി മാറി. അത്യാവശ്യത്തിനു ചെലവഴിക്കാൻ തന്നെ പണമില്ലാത്ത ഈ സ്ഥിതിയെപ്പറ്റിയാണ് സൂചിപ്പിച്ചത്.

**മന്ത്രി:** അതു ശരിയാണ്. പക്ഷേ, ഇവിടെ പ്രശ്നം, ഒരു വെൽഫയർ ഫണ്ട് ഭംഗിയായി നടത്താൻ സാധിച്ചാൽ അതൊരു ബാധ്യതയല്ല. It's an asset. താങ്കളുപറഞ്ഞ ചെത്തുതൊഴിലാളി ക്ഷേമനിധിതന്നെ നോക്കൂ. 58 കോടിയോളമുണ്ട് അതിൻെറ ആസ്തി. അതൊരു മുതൽക്കൂട്ടാണു സംസ്ഥാനത്തിന്. വെൽഫയർ ഫണ്ടുകൾ ഒരു നഷ്ടമല്ല. തുടക്കത്തിലുള്ള ബാലാരിഷ്ടകൾ മാറിക്കിട്ടണമെന്നേയുള്ളൂ. പക്ഷേ ഞാൻ തുടങ്ങിയതൊന്നുംതന്നെ പെൻഷൻ-കം-ക്ഷേമനിധിയല്ലാത്തതുകൊണ്ട്, അവയൊക്കെ പ്രവർത്തനം തുടരുന്നു.

**ചോദ്യം:** അതൊക്കെ ചെലവിനങ്ങൾ: വിഭവസമാഹരണത്തിൻെറ വഴിക്ക് എന്തു ചെയ്തു?

**മന്ത്രി:** 'ഭദ്രത' പദ്ധതി പുനരുജ്ജീവിപ്പിച്ച് പണം സംഭരിക്കാൻ ഊർജ്ജിത ശ്രമം നടത്തി. എ.കെ. ആൻറണിയുടെ ഭരണകാലത്തുണ്ടാക്കിയ പദ്ധതിയാണിത്. മുൻഗവൺമെൻറ് അതു നടത്തി. പക്ഷേ പറയത്തക്ക ഗുണമൊന്നുമുണ്ടായില്ല. പത്തു കൊല്ലത്തേക്കുള്ള പദ്ധതിയായതുകൊണ്ട്, ആളുകൾ നിക്ഷേപിക്കാൻ താല്പര്യം കാട്ടിയിരുന്നില്ല. അതുകൊണ്ട് ഞാൻ കാലാവധി കുറച്ചു, അഞ്ചുകൊല്ലമാക്കി പലിശനിരക്കു വർദ്ധിപ്പിച്ചു. പദ്ധതിക്കാകെ ഒരു മാറ്റം വരുത്തി. അതോടെ പദ്ധതി വിജയകരമായി. ഞങ്ങൾ 33 കോടിയോളം സംഭരിച്ചു.

പദ്ധതി വിജയിക്കാൻ ഒരു കാരണമുണ്ടായി. കരുണാകരൻ നേരിട്ടുതന്നെ 'ഭദ്രത'ക്കെതിരെ പ്രചരണം നടത്തി. അതുകൊണ്ട് ഞങ്ങൾക്കൊരുണർവ്വുണ്ടായി. കൂടുതൽ പിരിക്കണമെന്നു വാശി. അതു ഫലിച്ചു. കരുണാകരനും തെറ്റു ബോദ്ധ്യമായെന്നു തോന്നുന്നു. പിന്നീട് പലതവണ ഞങ്ങൾ പ്രകോപിപ്പിച്ചിട്ടും ആശാൻ മിണ്ടിയില്ല.

**ചോദ്യം:** എങ്കിലും, അത്രയ്ക്കൊരു വിജയമായില്ലല്ലോ ഭദ്രത വഴിയുള്ള സംഭരണം.

**മന്ത്രി:** ഏതു സമാഹരണവും പൂർണ്ണവിജയമാകാൻ കാര്യക്ഷമമായ ഇൻഫ്രാസ്ട്രക്ചർ വേണം. നാഷണൽ സേവിംഗ്സ് സ്കീമിൻെറ വിജയരഹസ്യമതാണ്. ഗവൺമെൻറ് മെഷീനറി, മഹിളാപ്രധാൻ തുടങ്ങി സർവ്വസന്നാഹങ്ങളും അതിനുണ്ട്. എല്ലാം കൂടി ഒരു രണ്ടായിരംപേർ ക്യാമ്പയിൻ നടത്താൻ മാത്രമുണ്ട്.

ഭദ്രത നടത്തിയത് കെ.എസ്.എഫ്.ഇ. ഒറ്റയ്ക്കാണ്. വേണ്ടത്ര ക്യാമ്പയിൻ നടത്താനൊന്നും അവർക്കു സാധിച്ചില്ല. കാരണം, ഇത് അവരുടെ പ്രധാന ജോലിയല്ലല്ലോ. കൂട്ടത്തിലൊരു പ്രവർത്തനം മാത്രം. അതുകൊണ്ട് ഭദ്രതയ്ക്ക് മാത്രമായി ഒരു വ്യാപകമായ ഇൻറൻസീവ് പ്രചരണമുണ്ടായില്ല.

**ചോദ്യം:** ട്രഷറി സേവിംഗ്സ് ബാങ്ക് പദ്ധതി വിപുലപ്പെടുത്തിയിരുന്നെങ്കിൽ കുറേക്കൂടി വിപുലമായ സമാഹരണം സാധിക്കുമായിരുന്നില്ലേ?

**മന്ത്രി:** അതിപ്പോ നടക്കുന്നുണ്ടല്ലോ.

**ചോദ്യം:** പക്ഷേ, വേണ്ടത്ര ചൂടോ പ്രചരണമോ ഒന്നുമില്ലല്ലോ—ഗവൺമെൻറിൻെറ ഭാഗത്തുനിന്ന്?

**മന്ത്രി:** ട്രഷറി ഉദ്യോഗസ്ഥർ പ്രചരണമൊക്കെ നടത്തുന്നുണ്ട്. പിന്നെ തുറന്നുപറഞ്ഞാൽ, ഈ പദ്ധതി വിജയിക്കണമെങ്കിൽ ഞങ്ങൾ ചിലതൊക്കെ ചെയ്തുകൊടുക്കേണ്ടതുണ്ട്. ഒന്നാമത്, ട്രഷറിയിൽ ബാങ്കിംഗ് സൗകര്യം ഉണ്ടാക്കിക്കൊടുക്കണം. ഇപ്പോൾ ട്രഷറിയിലുള്ള ഉദ്യോഗസ്ഥരെക്കൊണ്ട് ബാങ്കിംഗ് നടത്തിക്കാൻ സാധിക്കില്ല. അതിനു പ്രത്യേക പരിശീലനമൊക്കെ കൊടുക്കണം. ഇതേപ്പറ്റിയൊക്കെ പഠിച്ച സാമുവേൽ കമ്മിഷൻെറ റിപ്പോർട്ടിലെ പ്രധാന ശുപാർശകളൊന്നും നടപ്പാക്കിയിട്ടില്ല. അതു നടപ്പാക്കിയാൽ പദ്ധതി നേരെയാവും.

**ചോദ്യം:** ട്രഷറിയിൽ ബാങ്കിംഗിനുള്ള സൗകര്യമുണ്ടാക്കിക്കൂടേ—പുതിയ ജീവനക്കാരെയൊക്കെ നിയമിച്ചോ മറ്റോ?

**മന്ത്രി:** അതുടനെ നടക്കുന്ന കാര്യമല്ലല്ലോ. പുതുതായി ആളെ നിയമിച്ചാലും അവർക്കു പരിശീലനം നൽകണം. നിലവിലുള്ള സ്റ്റാഫിനെ വച്ചുതന്നെ പദ്ധതി നടപ്പാക്കുന്നതാണ് കൂടുതൽ സൗകര്യം. ഇന്നത്തെ പരിമിതമായ ചുറ്റുപാടുകൾവച്ച് സാദ്ധ്യമായതൊക്കെ ചെയ്യുന്നുണ്ട്.

**ചോദ്യം:** ചെലവുചുരുക്കൽവഴി പണം ആർജ്ജിക്കാനാവുന്ന ധാരാളം മേഖലകളുണ്ടല്ലോ. ഉദാഹരണമായി മണി ഓർഡർ പെൻഷൻ. പെൻഷൻതുക മണിയോർഡറായി അയയ്ക്കുന്നതുമൂലം ഖജനാവിന് 25 ലക്ഷം രൂപ നഷ്ടപ്പെടുകയല്ലേ?

**മന്ത്രി:** അതു ഞങ്ങൾ നിർത്തിയതായിരുന്നു. പക്ഷേ, പെൻഷൻകാരെല്ലാം കൂടി ബഹളമുണ്ടാക്കി. അവരുടെ ഓപ്ഷനനുസരിച്ചു പണം നൽകിയാൽ മതിയെന്നു പറഞ്ഞപ്പോൾ പിന്നെ ബഹളമുണ്ടാക്കണ്ടാന്നു കരുതി ആ നഷ്ടമങ്ങു സഹിക്കാൻ തീരുമാനിച്ചു. മണിക്കൂറുകൾ ക്യൂ നിന്ന് വിഷമിക്കുന്ന പെൻഷൻകാരുടെ ബുദ്ധിമുട്ടുകൾ പരിഹരിക്കാനാണ് പെൻഷൻ പേയ്മെൻറ് ട്രഷറിയിൽ ആരംഭിച്ചത്. തിരുവനന്തപുരത്തെ ട്രഷറിയുടെ മാതൃകയിൽ എറണാകുളത്തും കൊല്ലത്തും ആലപ്പുഴയിലും പെൻഷൻ ട്രഷറികൾ തുടങ്ങി. കാരണവന്മാർക്കു മാത്രമായിട്ടു ട്രഷറിയാവുമ്പോൾ അവർക്കെല്ലാം ആശ്വാസമായി.

**ചോദ്യം:** പക്ഷേ ഇപ്പറഞ്ഞ പുതിയ പെൻഷൻ ട്രഷറികൾ രൂപീകരിച്ചിരിക്കുന്നതുകൊണ്ട് കാര്യമായ മാറ്റമുണ്ടെന്നു തോന്നുന്നില്ല. ഉദാഹരണമായി, കൊല്ലത്തെ പുതിയ ട്രഷറി. കൊല്ലം ജില്ലാ ട്രഷറിയിലും സബ് ട്രഷറിയിലും പെൻഷൻ വിഭാഗം കൈകാര്യം ചെയ്തിരുന്ന ഉദ്യോഗസ്ഥരെയെല്ലാം ഒരു കൂരയ്ക്കു കീഴിലാക്കി എന്നല്ലാതെ പുതിയ ട്രഷറി കൊണ്ട് അവരുടെ ജോലിഭാരം കുറയുകയോ, പെൻഷൻ വാങ്ങാൻ വരുന്നവർക്ക് ആശ്വാസം ലഭിക്കുകയോ ചെയ്യുന്നില്ലല്ലോ.

**മന്ത്രി:** ഞങ്ങൾ വിഷ്വലൈസു ചെയ്യുന്നതു ട്രഷറി ജീവനക്കാരെയല്ല. അവർ സ്ഥിരം പരാതിക്കാരാണ്. സ്റ്റാഫു കൂടുതൽ വേണം, അതുവേണം, ഇതുവേണം എന്നൊക്കെ അവരു പറയും. ഞങ്ങളു നോക്കുന്നത് പെൻഷൻകാരുടെ കാര്യമാണ്. ഇനിയിപ്പോ, ഒന്നോ രണ്ടോ ജീവനക്കാരെ കൂടുതൽ ആവശ്യമുണ്ടെങ്കിൽ ട്രഷറി ഡയറക്ടർ റിപ്പോർട്ടു നൽകിയാൽ അതിനുള്ള അനുമതി കൊടുക്കുകയും ചെയ്യും.

**ചോദ്യം:** സ്റ്റാഫിൻെറ കുറവ് ജീവനക്കാരുടെ വെറും പരാതി മാത്രമല്ലല്ലോ. ഒരു സത്യമല്ലേ? ട്രഷറിയിൽ യഥാകാലം റെക്കൺസിലിയേഷൻ നടത്താത്തതുമൂലം പൊതുഖജനാവിനു വൻതുക നഷ്ടം വരുന്നുവെന്ന് കഴിഞ്ഞ കുറേവർഷങ്ങളായി അക്കൗണ്ടൻറ് ജനറൽ റിപ്പോർട്ടു ചെയ്യുന്നുണ്ട്. കേവലം കണക്കിൻെറ ഒരൊത്തുനോക്കൽ നടത്താൻ സ്റ്റാഫില്ലാത്തതുമൂലമല്ലേ ഈ വൻചോർച്ച?

**മന്ത്രി:** അതൊരു സ്ഥിരം പരാതിയാണ്. സ്റ്റാഫിനെ തള്ളിക്കയറ്റി നിയമിച്ചതുകൊണ്ടുമാത്രം ഈ പ്രശ്നം പരിഹരിക്കാനാവില്ല. വിമർശനം വരുമ്പോഴൊക്കെ സ്റ്റാഫില്ല എന്ന് ഉദ്യോഗസ്ഥവൃന്ദം പരാതിപറയും. എന്നാൽ, സെയിൽസ് ടാക്സ് ഡിപ്പാർട്ടുമെൻറെടുക്കുക. ഏറ്റവും കൂടുതൽ ട്രാൻസാക്ഷൻസ് നടക്കുന്നത് ഒരു മേഖലയാണിത്. അവിടെ പക്ഷേ റെക്കൺസിലിയേഷൻ കുഴപ്പമില്ലാതെ നടക്കുന്നു. ഓരോ മാസവും അവർ ട്രഷറിയിൽ പോയി കണക്ക് ഒത്തുനോക്കുന്നു.

എന്തുപറഞ്ഞാലും ജീവനക്കാരുടെ എക്സ്ക്യൂസാണ് സ്റ്റാഫില്ല എന്ന്. പ്രവൃത്തിഭാരം കൂടി എന്ന തോന്നലുണ്ടായാൽ നമ്മൾ സ്റ്റാഫിനെ കൊടുക്കും. അഞ്ചു മണിവരെയെങ്കിലും പണിയെടുക്കണ്ടേ?

**ചോദ്യം:** അതു ശരിയല്ല. സെക്രട്ടേറിയറ്റിൽത്തന്നെ പലതരത്തിലും ആവശ്യത്തിലധികം സ്റ്റാഫുണ്ട്. അതേസമയം യഥാർത്ഥത്തിൽ ഗ്രാസ് റൂട്ടിലെ പണിയെടുക്കേണ്ട വകുപ്പുകളിൽ വേണ്ടത്ര സ്റ്റാഫില്ലതാനും. ഉദാഹരണമായി അങ്ങയുടെ കീഴിൽ ധനകാര്യവകുപ്പിൻേറതായി ഒരു പെൻഷൻ ഗ്രീവൻസ് സെൽ സെക്രട്ടേറിയറ്റിലുണ്ടല്ലോ. ഒരു അഡിഷണൽ സെക്രട്ടറിയും പരിവാരങ്ങളുമുള്ള ഈ സെല്ല്, ആകെക്കൂടി ചെയ്യുന്നത്, പെൻഷൻകാരിൽനിന്നു വല്ല അപേക്ഷയും വന്നാൽ അത് പരിഗണനയ്ക്കായി ട്രഷറി ഡയറക്ടർക്ക് അയച്ചുകൊടുക്കുക എന്ന പണിമാത്രമാണ്. ഈ ഏർപ്പാടുതന്നെ നിരർത്ഥകമാണ്. കാരണം, പെൻഷൻകാരുടെ പരാതി ട്രഷറി ഡയറക്ടർക്ക് അയച്ചുകൊടുക്കാനേ ഈ സെല്ലിനാവൂ. പ്രശ്നം പരിഹരിക്കേണ്ടത്, അപ്പോഴും ട്രഷറി ജീവനക്കാർതന്നെ. ഈ സെല്ലിനെ തീറ്റിപ്പോറ്റുന്നതെന്തിന്?

**മന്ത്രി:** അങ്ങനെയൊരു കാര്യം ഞാനിതേവരെ മനസ്സിലാക്കിയിരുന്നില്ല. സെല്ലിനെ വേണമെങ്കിൽ നമുക്കങ്ങു തട്ടിക്കളയാം. പറഞ്ഞതേതായാലും നന്നായി. സെല്ലിൻെറ പ്രവർത്തനമെന്തെന്നു പരിശോധിക്കട്ടെ. ആ രീതിയിൽ ഞാൻ ചിന്തിച്ചിരുന്നില്ല.

**ചോദ്യം:** അല്ല, പുറത്തുനിന്നു കാണുന്നവരെന്ന നിലയിൽ തോന്നിയതു പറഞ്ഞുവെന്നേയുള്ളൂ.

**മന്ത്രി:** അതിൽ കുഴപ്പമില്ല. ഒരു മന്ത്രി ഇവിടെ വരുന്നത് പരമാവധി അഞ്ചുകൊല്ലത്തേക്കാണ്. എല്ലാം ഉടച്ചുവാർക്കാനൊക്കെ പറ്റില്ലെന്നതാണു സത്യം. ഇവിടെ ചില വർക്ക് പാറ്റേണുണ്ട്. അതിൻറിടയിൽ ഞങ്ങളു കുറേ കാര്യങ്ങൾ ചെയ്യുന്നുവെന്നേയുള്ളൂ. എല്ലാത്തിനും പരിമിതിയില്ലേ?

ഞാനിവിടെ ചാർജ്ജെടുത്തപ്പോൾ ചെലവു കുറയ്ക്കാതെ തരമില്ലെന്ന സ്ഥിതിയാണ്. ഒരു എക്സ്പെൻഡിച്ചർ കമ്മിഷനെ വച്ചു. അതിനൊക്കെ പുറമെ, എൻെറ ഓഫീസിൽ വരുന്നവർക്കു കൊടുക്കുന്ന കാപ്പിയുടെ കാര്യത്തിൽവരെ ചെലവുചുരുക്കി. ബഡ്ജറ്റു തയ്യാറാക്കൽ മസ്ക്കററ് ഹോട്ടലിലും കോവളത്തുമൊക്കെയായിരുന്നു, മുൻപ്. ഞാനതൊക്കെ നിറുത്തി. അതുകൊണ്ട് ഉദ്യോഗസ്ഥർ എന്നെ വിളിക്കുന്നത് 'മൈസർ' മേനോൻ' എന്നാണ്. ചെലവുകൾ ചുരുക്കിയപ്പോൾ പ്രതിഷേധം വളരെ കൂടുതലുണ്ടായി. പക്ഷേ, എന്തുചെയ്യാനാണ്? ഇവിടെ വരുന്ന വരുമാനം കുറവ്, ചെലവു കൂടുതലും. ഇതുരണ്ടുംകൂടി ബാലൻസു ചെയ്യുന്നത് ഏതാണ്ടൊരു സർക്കസാണ്. ഇതുകൊണ്ടുതന്നെ മന്ത്രിസഭയിലെ ഏറ്റവും പേരുദോഷമുള്ള മന്ത്രിയും ഞാനാകുന്നു. ഞാനല്ല മറ്റാരുവന്നാലും സ്ഥിതി ഇതുതന്നെ.

ബഡ്ജറ്റിൽ വകകൊള്ളിക്കാത്ത തുക ചിലപ്പോൾ നൽകേണ്ടിവരും. ഉദാഹരണമായി ഇപ്പോഴത്തെ മരുന്നിൻെറ തുക. ബഡ്ജറ്റനുസരിച്ചുള്ള മരുന്നു വാങ്ങാനുള്ള തുക തീർന്നു. അതുകൊണ്ട് മറ്റേതെങ്കിലും വശത്തുനിന്നു പണം കണ്ടെത്തി മരുന്നിനു നൽകണം.

**ചോദ്യം:** വരുമാന മാർഗ്ഗങ്ങൾ കുറേക്കൂടി ഊർജ്ജിതപ്പെടുത്തിയാൽ ഈ സാമ്പത്തികഞെരുക്കം ഒഴിവാക്കുന്നതല്ലേയുള്ളൂ. അതായത്, ധനാഗമമാർഗ്ഗങ്ങൾ കുറേക്കൂടി മെച്ചമായി വിഭാവന ചെയ്യുക. നല്ല ആദായമുണ്ടാക്കാമായിരുന്ന സ്റ്റാമ്പ് ആക്ട് പിൻവലിച്ചത് ആസൂത്രണ വൈകല്യം കൊണ്ടല്ലേ? ഇതേ ഗതിയാണ് ലാൻഡ് ടാക്സിനും വരുന്നതെന്നു തോന്നുന്നു.

**മന്ത്രി:** അതെങ്ങനെ?

**ചോദ്യം:** അടിസ്ഥാനനികുതി നിയമഭേദഗതിപ്രകാരം വ്യക്തികളുടെ ഭൂസ്വത്തിൻെറ അടിസ്ഥാനത്തിലാണ് നികുതിപിരിവ്. അതുകൊണ്ട്, ഒരു വ്യക്തമായ ഡിമാൻഡ് വയ്ക്കാൻ നികുതി പിരിക്കുന്ന റവന്യൂക്കാരനു കഴിയില്ല. ഡിമാൻഡ് വച്ചാലുടൻ സ്വത്തു ഭാഗിച്ചെന്നും മറ്റും കാണിച്ച് നികുതി വെട്ടിക്കാം. അതുകൊണ്ട്, ലാൻഡ് ടാക്സിനത്തിൽ വ്യക്തമായൊരു വരുമാനം കണക്കാക്കാനാവില്ല.

**മന്ത്രി:** ലാൻഡ് ടാക്സ് ഏതായാലും അടച്ചേ പറ്റൂ. ആധാരക്കൈമാറ്റമോ മറ്റോ വന്നാൽ കരക്കുടിശ്ശിക അടച്ചേ മതിയാവൂല്ലോ. സത്യത്തിൽ ഗവൺമെൻറിനു തടസ്സമില്ലാതെ ലഭിക്കുന്ന അപൂർവ്വം വരുമാനങ്ങളിലൊന്നാണിത്.

പിന്നെ, പിരിവിൻെറ കാര്യത്തിൽ താങ്കൾ പറഞ്ഞതു ശരിയാണ്. റവന്യൂക്കാരേക്കാൾ വില്ലേജുകാരാണ് ഈ കരംപിരിക്കാൻ യോഗ്യർ. ഇതു പറഞ്ഞാൽ പക്ഷേ, സ്റ്റാഫില്ലെന്നു പരാതി വരും.

ഇതിനിടയ്ക്കു പറയട്ടെ, ഞങ്ങളൊരു വിപ്ളവകരമായ പരിഷ്കാരത്തിന് ആലോചിച്ചതാണ്—അതായത്, ഈ ലാൻഡ് ടാക്സ് അപ്പാടെ എടുത്തുകളയാൻ. പക്ഷേ, ഒരു കുഴപ്പം. അങ്ങനെ ചെയ്താൽപ്പിന്നെ, ഭൂമി സംബന്ധിച്ച രേഖയേ ഇല്ലായെന്ന നില വരും. അതുകൊണ്ട് ആ പരിപാടിയങ്ങുപേക്ഷിക്കുകയായിരുന്നു.

**ചോദ്യം:** ഇനി, പൊതുവായൊരു ചോദ്യം: മുൻ ഗവൺമെൻറിനെ അപേക്ഷിച്ച് ഇടതുപക്ഷ ഗവൺമെൻറിൻെറ ഭരണത്തിൽ സ്വാഭാവികമായും പ്രതീക്ഷിക്കപ്പെടുക ഒരു 'ലെഫ്റ്റ് ടച്ചാ'ണ്. ആ വഴിക്ക് എന്തു ചെയ്തു?

**മന്ത്രി:** അഴിമതിയില്ലാത്ത ഗവൺമെൻറ് സൃഷ്ടിക്കാൻ കഴിഞ്ഞു, ഞങ്ങൾക്ക്. അഴിമതിയില്ലാതെ ഏതുകാര്യത്തിനും മന്ത്രിമാരെ വന്നുകാണാമെന്ന സ്ഥിതിവിശേഷം ഉണ്ടാക്കിയത് വലിയൊരു കാര്യംതന്നെയാണ്. അഴിമതി, താഴേക്കിടയിൽ ഉണ്ടാവാം. പക്ഷേ, ഉന്നതങ്ങളിൽ ഇല്ലെന്ന് ആർക്കുമറിയാം.

**ചോദ്യം:** എൻെറ ചോദ്യം സമ്പദ്മേഖലയെക്കുറിച്ചാണ്.

**മന്ത്രി:** സാമ്പത്തികമായി പറഞ്ഞാൽ, ദുർബലവിഭാഗങ്ങളെ രക്ഷിക്കാനുള്ള ക്ഷേമപദ്ധതികളൊക്കെ വലിയ കാര്യങ്ങളല്ലേ. ദുർബലവിഭാഗക്കാരെ രക്ഷിച്ചൊരു ഗവൺമെൻറാണിത്. കൃഷിയിൽ ഗ്രൂപ്പ് ഫാമിംഗ് വഴി വലിയ മാറ്റമുണ്ടാക്കി. വ്യവസായരംഗത്താണെങ്കിൽ അടഞ്ഞുകിടന്ന ധാരാളം സ്ഥാപനങ്ങൾ തുറന്നു. അവയെല്ലാം ലാഭകരമല്ലതന്നെ. അതിനു സമയം വേണം. ഓരോ രംഗമെടുത്താലും We have managed എന്നു കാണാം.

**ചോദ്യം:** കാർഷികമേഖലയ്ക്ക് ഊന്നൽ നൽകിയിട്ടുള്ള വ്യവസായങ്ങളല്ല ഭൂരിപക്ഷവും. കൃഷിയിൽത്തന്നെ, പഴയ കർഷകരൂപമല്ല ഇന്നുള്ളത്. സമ്പന്ന കർഷകരുടെ ഒരുസംഘം തന്നെയുണ്ട്. ഉദാഹരണം റബ്ബർ ലോബി. നെൽക്കൃഷിയാവട്ടെ പഴയമട്ടിൽ നിൽക്കുന്നു. ഈ ഘട്ടത്തിൽ ഇടതുപക്ഷത്തിൻെറ റോളെന്താണ്?

**മന്ത്രി:** കൃഷിക്കാർക്കിടയിൽ വലിയ സാമ്പത്തിക അന്തരം ഉണ്ടെന്നതു ശരിയാണ്. അതിൻെറ കാരണം, നമ്മുടെ ആളുകളുടെ മനോഭാവമാണ്. റബ്ബറുവച്ചാൽ ലാഭമാണ്, നെല്ലു നട്ടാൽ നഷ്ടമാണ് എന്നു പൊതുവേ പറയുന്നു. അതുകൊണ്ട് 'പുരോഗമനപരമായി' ചിന്തിക്കുന്ന കേരള കർഷകർ റബ്ബറു വയ്ക്കുന്നു. കുറേനാൾമുമ്പ്, കൊക്കോ വച്ചാൽ ലാഭം കൊയ്യാമെന്നു പറഞ്ഞ് ചപ്പുചവറുപോലെ കൊക്കോ വച്ചവരാണ് നാം.

*ആളുകളൊക്കെ മുതലാളി എന്നു വിളിക്കുന്നതുകൊണ്ട് സ്വയം മുതലാളിമാരായി നടിക്കുന്നവരാണ് നമുക്കുള്ളത്. പ്രൊഡക്ടീവായ ഒരു മുതലാളിയും ഇവിടെയില്ല, മാർക്കൻെറൽ ക്യാപ്പിറ്റലിസ്റ്റുകളാണ് കേരളത്തിലുള്ളത്. സത്യത്തിൽ ഇവിടുള്ളത് വ്യാപാര മനോഭാവക്കാരാണ്, വ്യവസായികളല്ല.*

പിന്നെ സമ്പന്ന കർഷകരാണെന്നു പറഞ്ഞാലും അവർക്ക് ഒരുപാടു റിസ്കുണ്ട്.

**ചോദ്യം:** അതിപ്പോ, ഏതു വൻകിട മുതലാളിക്കായാലും അവരുടേതായ റിസ്കുണ്ടാവുമല്ലോ.

**മന്ത്രി:** അതെ. എന്നാലും കേരളത്തിലെ കർഷക മുതലാളിമാർക്കുള്ള പ്രശ്നം, അവരുടെ ഉല്പന്നങ്ങളുടെ മാർക്കറ്റ് പുറത്താണെന്നതാണ്. റബ്ബറിൻെറയും വെളിച്ചെണ്ണയുടെയുമൊക്കെ കാര്യം നോക്കൂ. പുറത്തുള്ള മാർക്കറ്റിലെ വിലയുടെ ചാഞ്ചാട്ടത്തിനു വിധേയരാണ് ഇവിടുത്തെ കർഷകർ. അതെല്ലാം റിസ്കാണ്.

കൃഷിക്കാർക്കിടയിൽ അന്തരമുള്ളതുകൊണ്ട് അത് ട്രേഡ് യൂണിയൻ സ്വഭാവത്തിലും മാറ്റങ്ങളുണ്ടാക്കുന്നുണ്ട്. ഇല്ലെന്നു ഞാൻ പറയില്ല. പിന്നെ കുറേക്കൂടി വിശാലമായി പറഞ്ഞാൽ, ഇവിടെത്ര ടാറ്റായുണ്ട്, ബിർളയുണ്ട്? കേരളത്തിൽ ഒരു കുത്തക മുതലാളിയുണ്ടോ? ഒരു മലയാളി കുത്തകമുതലാളിയെ കാണാനില്ല. ആളുകളൊക്കെ മുതലാളി എന്നു വിളിക്കുന്നതുകൊണ്ട് സ്വയം മുതലാളിമാരായി നടിക്കുന്നവരാണ് നമുക്കുള്ളത്. പ്രൊഡക്ടീവായ ഒരു മുതലാളിയും ഇവിടെയില്ല. മർക്കൈൻറൽ ക്യാപ്പിറ്റലിസ്റ്റുകളാണ് കേരളത്തിലുള്ളത്. സത്യത്തിൽ ഇവിടുള്ളത് വ്യാപാര മനോഭാവക്കാരാണ്, വ്യവസായികളല്ല. വല്ലവരുടെയും ഉല്പന്നങ്ങൾ കച്ചവടം നടത്തി കമ്മീഷൻ വാങ്ങുന്ന മുതലാളികളാണിവർ. നമ്മുടെ കൃഷിക്കാർ ഈ വ്യാപാരികേളക്കാൾ പ്രൊഡക്ടീവാണ്. എന്നാൽ അവർക്ക് ഇവിടെത്തന്നെ മാർക്കറ്റുണ്ടാക്കി വിപണനമാർഗ്ഗം തുറക്കാൻ നമ്മുടെ വ്യവസായികൾക്കു കഴിവില്ല.

**ചോദ്യം:** സംസ്ഥാനത്തിൻെറ സാമ്പത്തികനിലയുടെ ഭാവിയെപ്പറ്റി?

**മന്ത്രി:** ഇപ്പോൾ ഒന്നും പറയാറായിട്ടില്ല. അധികാരത്തിൽ വന്ന് ആദ്യവർഷങ്ങളിൽ കൊടുക്കാനുള്ള പണം കൊടുക്കുക മാത്രമായിരുന്നു ഗവൺമെൻറിൻെറ പണി. പണമാകട്ടെ, തീരെയുണ്ടായിരുന്നില്ലതാനും. എന്നുവച്ച് സ്റ്റാഗ്നൻെറ് ആവാൻ പറ്റില്ലല്ലോ. കുറേശ്ശെ വികസനപ്രവർത്തനങ്ങൾ ചെയ്തു. കുറേ കടം വീട്ടി. കൃഷിയിലും വ്യവസായത്തിലും പുരോഗതിയുണ്ടാക്കാനുള്ള അടിത്തറയിട്ടു. ആർക്കും നിഷേധിക്കാനാവില്ല.

കേരളത്തിലേക്കു കച്ചവടത്തെ പിടിച്ചുകൊണ്ടുവരാൻ ഞങ്ങൾക്കു കഴിഞ്ഞു. കുറഞ്ഞത് 40 ഇനങ്ങളെങ്കിലും ഞങ്ങൾ തിരികെ കൊണ്ടുവന്നു. ഏറ്റവുമൊടുവിൽ കൊണ്ടുവന്നത് സിനിമാ ഫിലിമാണ്. അതിനുമുൻപും ഇതേപോലെ ബഡ്ജറ്റിൽ ചില ഇളവുകളും അനുവദിച്ച്, കച്ചവടത്തെ ഇവിടെ ഉറപ്പിക്കാൻ ശ്രമിച്ചിട്ടുണ്ട്.

**ചോദ്യം:** പാലിൻെറ വില കുറയ്ക്കാൻ രണ്ടുകോടി നഷ്ടം സഹിച്ച് 5% നികുതി ഒഴിവാക്കിയല്ലോ, കഴിഞ്ഞ ബഡ്ജറ്റിൽ. പക്ഷേ, പാൽവില ഇരട്ടിയിലേറെ വർദ്ധിച്ചിരിക്കുന്നു. അപ്പോൾ ബഡ്ജറ്റു വിഭാവന കൊണ്ടെന്തു പ്രയോജനം?

**മന്ത്രി:** വില കൂടാൻ കാരണം പണപ്പെരുപ്പമാണ്. അതിൽ സംസ്ഥാനത്തിനൊന്നും ചെയ്യാനാവില്ല. മാത്രമല്ല, ബഡ്ജറ്റിൽ വിഭാവന ചെയ്യുന്നതുപോലെ എല്ലാം നടക്കണമെന്നുമില്ല. ടാക്സ് എന്തിൻെറയെങ്കിലും വളർച്ചയ്ക്കു തടസ്സമാണെന്നുണ്ടെങ്കിൽ, ആ ടാക്സ് പിൻവലിക്കാനാണ് ഞങ്ങൾ ശ്രമിച്ചത്.

**ചോദ്യം:** ജോഡിക്ക് 20 രൂപയിൽ കുറവുള്ള ചെരുപ്പുകളെ നികുതിയിൽനിന്നൊഴിവാക്കിയല്ലോ. അതുകൊണ്ട് ആർക്കാണ് ഗുണം? 20 രൂപയിൽ കുറഞ്ഞ ചെരുപ്പുകളേയില്ല എന്ന അവസ്ഥയല്ലേ?

**മന്ത്രി:** കേരളത്തിലെ ചെരുപ്പുകുത്തികളേയും മറ്റു ചെറുകിട ചെരുപ്പു നിർമ്മാതാക്കളേയും സഹായിക്കാനാണ് അങ്ങനെ ചെയ്തത്. വിലയുടെ കാര്യത്തിൽ എനിക്കൊന്നും ചെയ്യാൻ പറ്റില്ല.

**ചോദ്യം:** ടാക്സിൻെറ കാര്യത്തിൽ പലപ്പോഴും വ്യത്യസ്ത ഭരണകക്ഷികളുടെ സമീപനങ്ങളിൽ പറയത്തക്ക വ്യത്യാസമൊന്നും കാണാറില്ല. എന്നുതന്നെയല്ല, നമ്മുടെ നാടിൻെറ പ്രശ്നങ്ങൾ മനസ്സിലാക്കിയുള്ള ഒരു തനതു സമീപനമോ ശാസ്ത്രീയ വിഭാവനയോ ടാക്സേഷൻെറ കാര്യത്തിൽ ഇവിടെയില്ല. ഗവൺമെൻറിൻെറ ലേബൽ മാറുന്നുവെന്നല്ലാതെ സാമ്പത്തിക ഘടനയിൽ മാറ്റമൊന്നുമില്ല. അങ്ങയുടെ ഗവൺമെൻറ് ഈ വഴിക്കു ശ്രദ്ധിച്ചിട്ടുണ്ടോ?

**മന്ത്രി:** ശ്രദ്ധിച്ചിട്ടുണ്ട്. ഇപ്പോൾത്തന്നെ ടാക്സിൻെറ കാര്യങ്ങൾ പരിശോധിക്കാൻ ഞങ്ങൾ ഒരു ചെറിയ സെല്ലിനെ വച്ചിട്ടുണ്ട്. പക്ഷേ, അതുപോര. കൂടുതൽ ശാസ്ത്രീയമായ ടാക്സേഷനും മറ്റുമുണ്ടാവണം. അതിനുവേണ്ടി ഒരു ഇൻസ്റ്റിറ്റ്യൂട്ട് സ്ഥാപിക്കാൻ ഞങ്ങൾ ഉദ്ദേശിക്കുന്നുണ്ട്. നികുതി പഠനം ശാസ്ത്രീയമാക്കണം. ഘടനയ്ക്കും അവലോകനത്തിനും ഒരു സ്ഥിരം അടിത്തറയും മാനദണ്ഡവും നൽകണം. ഇതിന് ആകപ്പാടെ ഇന്ത്യയിലുള്ളത്-ദില്ലിയിലെ ബക്ഷിയുടെ ഇൻസ്റ്റിറ്റ്യൂട്ടാണ്. ആ മാതൃകയിൽ കേരളത്തിലും ഒരു ടാക്സ് ഇൻസ്റ്റിറ്റ്യൂട്ട് സ്ഥാപിക്കാനാണ് ആലോചന. അത് പ്രവർത്തനം തുടങ്ങിയാൽ നമ്മുടെ നികുതി ഘടനയ്ക്ക് ഒരു ശാസ്ത്രീയത കൈവരുത്താനാവും.







എം.പി. നാരായണപിള്ള

# അറുപതുകഴിഞ്ഞാൽ തലാക്ക് ചൊല്ലരുത്

ഷാബാനു കേസിനുശേഷം ഭരണഘടന മാററി. ആ ബുദ്ധിമോശം കാണിച്ച ഭരണവും മാറി.

അന്ന് ഭരണഘടന മാറാൻ വേണ്ടി കൈപൊക്കിയവരിൽ ബഹുഭൂരിപക്ഷവും ഇപ്പോൾ പാർലമെൻറിനു പുറത്താണ്. അകത്തു കയറണമെങ്കിൽ അവർക്ക് പഴയ പരിചയത്തിൻെറ പേരിൽ പാസ്സു വാങ്ങണം.

''തലാക്ക്, താലാക്ക്, തലാക്ക്'' എന്നു മൂന്നുതവണ പറഞ്ഞ് മുപ്പതുവെള്ളിക്കാശ് പോക്കററിലിടുന്നതിനു മുൻപ് സുലൈമാൻ സേട്ട് മുന്നൂറു തവണ ആലോചിക്കണമായിരുന്നു—തൻെറ പ്രവൃത്തി ദൈവത്തിന് നിരക്കുന്നതാണോ എന്ന്. (സംഭവിച്ചത് തലാക്കല്ല; ഫസഹായിരുന്നു എന്നൊരു പാഠഭേദം കൻേറാൺമെൻറ് ഹൗസിലുണ്ട്.)

വെപ്പാട്ടി എപ്പോഴും കെട്ടിയവളേക്കാൾ മിടുക്കിയായിരിക്കും. കാരണം അവൾക്ക് നഷ്ടപ്പെടാൻ ഒന്നുമില്ല; നേടാനാണെങ്കിൽ ഒരു പുളിക്കൊമ്പും.

കഥാപാത്രമായ വെപ്പാട്ടി ചാണക്യൻെറ മകളും, മാച്യാവല്ലിയുടെ അമ്മയുമാണെങ്കിലോ?

അത്തറുപൂശി ചെല്ലുന്ന മാപ്പിളയ്ക്ക് വാതിൽക്കൽ മുട്ടേണ്ടിവരും. അകത്തുകടക്കാനുള്ള അനുവാദത്തിനുവേണ്ടി വന്നകാലിൽ കാത്തുനിൽക്കേണ്ടിവരും. നിന്നുനിന്ന് കാലു കഴയ്ക്കും. വാതിലിനു പുറത്ത്, കാലുകഴപ്പു മാററാനായിട്ട് കുത്തുകാലിലിരിക്കാമെന്നു വച്ചാൽ അതിനും അവളുടെ അനുവാദം വേണ്ടിവരും. പിന്നെ ആയുഷ്ക്കാലം മുഴുവൻ അവളു പറയുന്നതുകേട്ട്, അതെല്ലാം അക്ഷരംപ്രതി അനുസരിച്ച്, അവളുടെ മുററത്ത് കാവൽ കിടക്കുന്ന പട്ടിയായി കഴിയേണ്ടിവരും. (കൊടിച്ചിപ്പട്ടി എന്ന് കൻേറാൺമെൻറ് ഹൗസിലെ പാഠഭേദം.)

ഇതൊന്നും ആലോചിക്കാതെ എന്തുകൊണ്ട് സേട്ടും, ബനാത്ത്വാലയുമൊക്കെ അടാപിടീന്ന് ഇത്തരമൊരു ബുദ്ധിമോശം കാണിക്കാൻ മുതിർന്നു?

എഴുപതു കഴിഞ്ഞ പ്രായമുള്ള ഒരു സാധു മനുഷ്യൻെറ പൂർവ്വചരിത്രം അന്വേഷിക്കാനവർ മെനക്കെട്ടില്ല. വാർദ്ധക്യം സ്ഥൂല ശരീരത്തെ മാത്രമേ ബാധിക്കാറുള്ളു. പഞ്ചേന്ദ്രിയങ്ങൾ അല്പം പയ്യെയായിപ്പോയെന്നു വരും. പക്ഷേ, പതിവായി യോഗാഭ്യാസം നടത്തുന്ന ഒരാളുടെ മനസ്സിൽ വാർദ്ധക്യം വരാറില്ല. സേട്ട് സായ്വ് ഇത്രയും അറിഞ്ഞിരുന്നെങ്കിൽ മുന്നൂറല്ല, മൂവായിരം വട്ടം ആലോചിക്കുമായിരുന്നു 'മൊയി' ചൊല്ലുന്നതിനുമുൻപ്.

മുൻപൊരിക്കൽ ഈ പംക്തിയിൽ ഞാനെഴുതി—മഹാത്മാഗാന്ധിയുടെ സ്ഥാനത്ത് ഇ.എം.എസ്.നമ്പൂതിരിപ്പാടായിരുന്നുവെങ്കിൽ ഇൻഡ്യയുടെ വിഭജനം നടക്കില്ലായിരുന്നു എന്ന്. ഇപ്പോൾ അതിൻെറ കൂടെ ഒരു വാചകം കൂടി ചേർക്കാൻ വായനക്കാർ അനുവദിക്കണം. ''മുഹമ്മദാലിജിന്ന ലോകപ്രസിദ്ധനായ വക്കീലായിട്ട് പ്രിവി കൗൺസിലിൽ പ്രാക്ടീസ് ചെയ്ത് ലണ്ടനിൽത്തന്നെ ശിഷ്ടജീവിതം കഴിച്ചുകൂട്ടുമായിരുന്നു.''

പൂച്ച എലിയെ ഇട്ടു കളിപ്പിക്കുന്നപോലെ മുസ്ലിം ലീഗിനെ കൈകാര്യം ചെയ്യാൻ കഴിവുള്ള ഒരേ ഒരു നേതാവെ ഈ നൂററാണ്ടിൽ ഇൻഡ്യ കണ്ടിട്ടുള്ളു. അതാണ് ഇ.എം.എസ്. നമ്പൂതിരിപ്പാട്. [അപ്പുക്കുട്ടൻ വള്ളികുന്നിൻെറ പുസ്തകത്തിൻെറ അടുത്ത പതിപ്പിറക്കുമ്പോൾ ഈ കാര്യം കൂടി മനസ്സിലാക്കി വേണ്ടതു ചെയ്യുക.]

എന്താണ് തിരുമേനിയുടെ മുൻകാല റെക്കാർഡ്?

ആദ്യം ലീഗിൻെറ കോട്ട തകർത്ത് അവർക്ക് കൈവശാവകാശം ഉണ്ടായിരുന്ന ഒരു സീററ് പിടിച്ചെടുത്ത് തൻെറ ശക്തി കാണിച്ചുകൊടുത്തു, 1957-ൽ. പിന്നെ ലീഗിനെ കയറൂരിവിട്ടു. 1959-ൽ വിമോചനസമരം തൊട്ട് സമരമായ സമരമൊക്കെ കളിക്കാൻ ലീഗിന് അവസരം കൊടുത്തു. കളിയെല്ലാം കളിച്ച് താഴ്മയോടെ വന്നപ്പോൾ മറെറല്ലാവരും ലീഗിന് കല്പിച്ചിരുന്ന ഭരണത്തിലെ തീണ്ടിക്കൂടായ്മ ഒരു ചെറിയ പുണ്യാഹത്തിലൂടെ നീക്കി ലീഗിനെ ക്യാബിനററിലെടുത്തു. അങ്ങനെ പറയുന്നത് അനുസരിച്ചാലുള്ള പ്രയോജനം ബോദ്ധ്യമാക്കിക്കൊടുത്തു.

പറയുന്നത് അനുസരിക്കാതിരുന്നാലുള്ള ആപത്തും ബോദ്ധ്യപ്പെടുത്തി. ലീഗിനെ അദ്ദേഹം രണ്ടായി പിളർത്തി. മാർക്സിസ്ററ് പാർട്ടിയുടെ വോട്ടുകൾ കൊടുത്ത് വിമതലീഗിന് മേൽവിലാസം ഉണ്ടാക്കിക്കൊടുത്തു. [ഈ ബുദ്ധി മഹാത്മാഗാന്ധിക്ക് തോന്നിയിരുന്നെങ്കിൽ മൊഹമ്മദാലി ജിന്നയുടെ ആപ്പീസു പൂട്ടില്ലായിരുന്നോ? ഈ നൂററാണ്ടിൻെറ പൂർവ്വാർദ്ധത്തിലെ പത്രമാസികകൾ തപ്പിയെടുത്ത് വായിക്കുന്നവർക്ക് തിരുമേനിയുടെ കളിയുടെ പ്രസക്തി പറഞ്ഞുതരേണ്ട ആവശ്യമില്ല.] രണ്ടു ലീഗും കൂടി ലയിച്ചാഘോഷിച്ചപ്പോൾ തിരുമേനി ഊറിയൂറി ചിരിച്ചു. എലി എവിടംവരെ പോകുമെന്ന് പൂച്ചയ്ക്കറിയാം.

''സമയമായില്ലപോലും'' എന്നു തുടങ്ങുന്ന കുമാരനാശാൻെറ വരികളുടെ പ്രസക്തി വായനക്കാർ അറിയേണ്ടയിവിടെയാണ്.

സേട്ടും, ബനാത്തുവാലയും കുമാരനാശാൻെറ കൃതികൾ വായിച്ചിട്ടുണ്ടോ എന്നെനിക്കറിയില്ല. പക്ഷെ തിരുമേനി വായിക്കുക മാത്രമല്ല ആശാൻപോലും കാണാത്ത അർത്ഥവ്യാപ്തി അതിന് കണ്ടയാളുമാണെന്ന് എനിക്കറിയാം. [നേരിൽ കണ്ടിട്ടുള്ള അറിവല്ലിത്. തിരുമേനി എഴുതുന്നതൊക്കെ നിരന്തരം വായിച്ചുനേടിയ ആത്മജ്ഞാനമാണ്.]

തെരുവു രാഷ്ട്രീയക്കാർ ഗൗരവമായെടുക്കാത്ത ഒരു ചെറിയ വിഷയം സദാ ആലോചിച്ചുകൊണ്ടിരിക്കുക മാത്രമല്ല; അതിൻെറ പാഠങ്ങൾ വേണ്ടിടത്ത് വേണ്ടപോലെ പ്രയോഗിക്കാൻപോന്ന യോഗാഭ്യാസം പതിവായി നടക്കുകയും ചെയ്യുന്ന ഒരു സർഗ്ഗപ്രതിഭയാണ് ഇൻഡ്യൻ രാഷ്ട്രീയത്തിൽ ഏളങ്കുളത്തു മനയ്ക്കൽ ശങ്കരൻ നമ്പൂതിരിപ്പാട്.

ചരിത്രം തിരുമേനി പറയുന്നത് മുസ്ലിം ലീഗ് അനുസരിച്ചാൽ 'മാപ്പിളലഹള'കൾ കർഷകസമരമാകും. അനുസരിക്കാൻ വിസമ്മതിച്ചാൽ 'മാപ്പിളലഹള'യുടെ സ്റ്റാറ്റസ് വർഗ്ഗീയ സമരമായി മാറും. തികച്ചും വ്യത്യസ്തമായ ഈ രണ്ടു വ്യാഖ്യാനങ്ങളും ഒരേസമയത്ത് വായിച്ചാൽ രണ്ടിനുമിടയ്ക്ക് ഒരു പൊരുത്തക്കേടും കാണാൻ നമുക്കു പററില്ല. ഹെവി വെയിററിൻറടുത്ത് ഫെതർ വെയിററ് ഗ്ളൗസിട്ട് ചെന്നാൽ മൈക് ടൈസൻ ചിരിച്ചു തലതല്ലും.

നാലുവർഷം മുമ്പ് ഭൂരിപക്ഷവർഗ്ഗീയതയും, ന്യൂനപക്ഷ വർഗ്ഗീയതയും തിരുമേനിക്ക് ഒരുപോലെ വർജ്ജ്യമായിരുന്നു. ഇപ്പോഴും വർഗ്ഗീയത നൂറുശതമാനം വർജ്ജ്യമാണ്. പക്ഷെ ന്യൂനപക്ഷ വർഗ്ഗീയത ''ആത്മരക്ഷാർത്ഥമുള്ള'' വർഗ്ഗീയതയായി ഓവർനൈററ് മാറിയത് കണ്ടില്ലേ?

ആത്മരക്ഷാർത്ഥം നമ്മളൊരു കൊലപാതകം നടത്തിയാൽപ്പോലും കേസ്സിൽ നിന്നൂരിപ്പോരാം. ഇല്ലേ?

ആദിശങ്കരനു ശേഷം, അതായത് ആയിരത്തി ഇരുന്നൂറു വർഷങ്ങൾക്കുശേഷം, കേരളത്തിൻെറ മണ്ണിൽ പിറന്ന ഏററവും വലിയ സർഗ്ഗപ്രതിഭയെയാണ് നേരിടുന്നതെന്ന കാര്യം മുസ്ലിം ലീഗുകാർ ഇനിയും മനസ്സിലാക്കിയിട്ടില്ല. രാഷ്ട്രീയത്തിനു പകരം നോവലെഴുതാനായിരുന്നു വിധിയെങ്കിൽ ഇൻഡ്യ ചുരുങ്ങിയതൊരു നോബൽ പ്രൈസെങ്കിലും നേടിക്കൊണ്ടുവരുമായിരുന്ന പ്രതിഭയുടടുത്താണ് കൊണ്ടോട്ടിയിലെ ഞാട.

കഴിഞ്ഞതവണ പുല്ലുവഴിയിൽ പോയപ്പോൾ എൻെറ അമ്മ എനിക്കൊരുപദേശം തന്നു.

# അക്ഷരങ്ങളുടെ ദുഃഖം

**പുസ്തകം കത്തിച്ച് സാമ്രാജ്യത്വത്തെ തോല്പിക്കുക നമ്മുടെ ഒരു പാരമ്പര്യമായി ത്തീർന്നിരിക്കുന്നു.**

1955–ലാണെന്നു തോന്നുന്നു, ലോങ് ഡേയ്സ് ജേർണി ഇൻറു നൈററ് പുറത്തു വരുന്നത്. മരണശേഷമേ അത് പുറത്തിറക്കാവൂ എന്ന വ്യവസ്ഥയോടെയാണ്, ആ കൃതി ഓനീൻ പ്രസാധകരെ ഏല്പിച്ചത്. നെടുനാളത്തെ പ്രവാസത്തിനുശേഷം ആ കൃതി പ്രസിദ്ധീകരിച്ച വിവരം തിയേറ്റർ ആർട്സിൽ വന്ന ആഴ്ച തന്നെ, അത് തിരുവനന്തപുരത്തെത്തി. ഒരു പഴയ സുഹൃത്തിന്റെ പുനരാഗമനംപോലെ ഊഷ്മളമായിരുന്നു, കറുത്ത കാലിക്കോ ബയൻറിട്ട്, നല്ല വെടിപ്പോടെ അച്ചടിച്ച ആ നാടകത്തിന്റെ വരവും. അയണസ്കോയുടെ പീപ്പിളും, ചെയേഴ്സും, ആർതർ മില്ലറുടെ ഡെത്ത് ഓഫ് എ സെയിൽസ്മാനും ബ്രോഡ്‌വേയിൽ അവതരിപ്പിക്കപ്പെടുകയും ആ നാടകങ്ങൾ തിയേറ്റർ ആർട്സിൽ അച്ചടിച്ചുവരികയും ചെയ്തിരുന്ന അക്കാലത്ത് ഓനീൽ പഴഞ്ചനായിത്തുടങ്ങിയിരുന്നു. എ സ്ട്രീററ് കാർ നെയിംഡ് ഡിസയറിലൂടെ അമേരിക്കൻ നാടകവേദിയെ, പിടിച്ചുകുലുക്കിയെത്തിയ ടെന്നസി വില്യംസായിരുന്നു അന്ന് ഫാഷൻ. എന്നാൽ ലോങ് ജേർണി ഓനീലിനെ പൊതിഞ്ഞുനിന്നിരുന്ന മിത്തിനെ വീണ്ടും പൊലിപ്പിച്ചു. ഒരു ഗ്രീക്കു ട്രാജഡിയുടെ ഗാംഭീരതയുണ്ടായിരുന്ന ആ നാടകത്തിൽ ഓനീലിന്റെ ആത്മകഥയുടെ പൊൻപ്രകാശം പുരണ്ടുകിടന്നിരുന്നു.

ഹോളിവുഡ്ഡിന്റെ ക്രിയേററീവ് കാലം കൂടിയായിരുന്നു അത്. എല്ലാ ആഴ്ചയും മുടങ്ങാതെയെത്തിയിരുന്ന സാററർഡേ ഈവനിംഗ് പോസ്ററിലെ പത്തോ പന്ത്രണ്ടോ വരിയിൽക്കവിയാത്ത അതീവ മനോഹരങ്ങളായ ചലച്ചിത്ര നിരൂപണങ്ങൾ. അതോടൊപ്പം ലൗലാ ഒ പാഴ്സൻെറ ഗോസിപ്പുകളും. ക്ളാസ്സിക്കുകളെന്ന് വിശേഷിപ്പിക്കാവുന്ന ചലച്ചിത്രങ്ങൾ മുടങ്ങാതെ ശ്രീകുമാർ തിയേറ്ററിലെത്തുമ്പോൾ, ആ ചലച്ചിത്രങ്ങൾ ആധാരമാക്കിയ എല്ലാ നോവലുകളും നാടകങ്ങളും ബുക്ക് ഷെൽഫിൽ റെഡി. ലൂയിപാസ്ച്ചറും, ഗുഡ് എർത്തും, ഗോൺവിദ് ദ വിൻഡും, വാട്ടർ ഫ്രണ്ടും, ഈസ്ററ് ഓഫ് ഈഡനും, കാസാബ്ളാങ്കയും, ആഫ്രിക്കൻ ക്യൂനും, ഹൈനൂണും, റോസ് ടാററുവും, ഫ്രം ഹിയർ ടു ഇറേറണിററിയുമെല്ലാം ചലച്ചിത്ര രൂപത്തിൽ മാത്രമല്ല, സാഹിത്യരചനകളായും എത്തിയിരുന്നു, ആ കാലം. നിരന്നുനിന്ന പതിനൊന്നു പേരുടെ കാലിനിടയിലൂടെ ഗോളടിച്ച മേവലാലും, ഇടത്തേവിങ്ങിലൂടെ നൂല് പിടിച്ച പോലെ ഓടി കോർണറിൽനിന്നും അളന്നു തൂക്കി പന്തടിച്ചുകൊടുക്കുന്ന ആൻറണിയുമെല്ലാം ആ കാലത്തെ സമ്പന്നമാക്കുന്ന ഓർമ്മകൾ. അൺ അമേരിക്കൻ ആക്ടിവിററിയുടെ പിടിയിലമർന്നുപോയ മഹാന്മാരായ അമേരിക്കൻ എഴുത്തുകാരുടെ കൃതികൾ വീണ്ടും രംഗത്തെത്തിത്തുടങ്ങിയിരുന്നു. കാലിഫോർണിയായിൽ തിരഞ്ഞെടുപ്പിനു നിന്ന അപ്ടൻ സിംഗ്ളയറെ തോല്പിക്കാൻ നടന്ന കുതന്ത്രങ്ങൾ മറനീക്കി വന്നുതുടങ്ങിയിരുന്നതേയുള്ളൂ. ഇംഗ്ളിലൂടെ അമേരിക്കയുടെ കച്ചവട മനസ്സിന് മുള്ളായിത്തീർന്ന സിംഗ്ളയറുടെ കപ് ഓഫ് ഫ്യൂറിയുടെ ആദ്യ പതിപ്പ് എത്തിയതും ആ കാലത്തായിരുന്നു. നോബൽ സമ്മാനം നേടിയ സിംഗ്ളയർ ലൂയിസ് കുടിച്ച്, നശിച്ച കഥ, ഡിലാൻ തോമസിന്റെ മദ്യരാത്രികളുടെ ദുഃഖങ്ങൾ... ഒരു വെജിറ്റേറിയനായിത്തീർന്ന സിംഗ്ളയറുടെ ആ കൃതിക്ക് പിന്നാലെയാണ് റേ മില്ലൻഡിന് ഓസ്കാർ നേടിക്കൊടുത്ത ദ ലോസ്ററ് വീക്കെൻഡ് വരുന്നത്. കുടിയനായ അതിലെ കഥാപാത്രത്തിന്റെ ദുഃസ്വപ്നങ്ങളെപ്പററി ബിൽ അററ്കിൻസൻ സാററർഡേ ഈവനിംഗ് പോസ്ററിൽ എഴുതിയ ദുഃഖകാവ്യം... യൂണിവേഴ്സിററി കോളേജിന് മുമ്പിലായിരുന്നു യു.എസ്.ഇൻഫർമേഷൻ ലൈബ്രറി. ആ മന്ദിരത്തിന് പിന്നിൽ സംസ്കൃത കോളേജിന് മുമ്പിലായിരുന്നു പഴയ യൂണിവേഴ്സിററി കോളേജ് ലൈബ്രറി. ഇരുട്ടും പൊടിയും നിറഞ്ഞ അകത്തളങ്ങളിൽ ജയിലർമാരെ ഓർമ്മിപ്പിക്കുന്ന പുസ്തകസൂക്ഷിപ്പുകാരായ ഉദ്യോഗസ്ഥന്മാർ. മുൻവശത്ത്, വെളിച്ചവും പ്രസന്നതയും നിറഞ്ഞ യു.എസ്. ലൈബ്രറി. ആധുനിക വിജ്ഞാനത്തിന്റെ അതിരുകൾ തേടാൻ സഹായിക്കുന്ന പുസ്തകങ്ങൾ, ജേർണലുകൾ. ശാസ്ത്രത്തിന്റെയും സാഹിത്യത്തിന്റെയും ദീപനാളങ്ങൾ. പക്ഷെ, ഒരു അർദ്ധരാത്രി ആ ലൈബ്രറി അടച്ചുപൂട്ടി. ആ ലൈബ്രറിമന്ദിരത്തിനു മുൻപിലിട്ടിരുന്ന ഒരു വാൻ കത്തിച്ചായിരുന്നു അന്ന് അമേരിക്കൻ സാമ്രാജ്യത്വത്തെ നമ്മൾ തോല്പിച്ചത്.

ചരിത്രം ആവർത്തിക്കുകയാണ് തിരുവനന്തപുരത്ത്. അമേരിക്കയേയും ബ്രിട്ടനേയും തോല്പിക്കാൻ ബ്രിട്ടീഷ് കൗൺസിൽ ലൈബ്രറിക്കകത്ത് കയറി പുസ്തകം കത്തിക്കുന്നു. പ്രിസ്ററിലിയേയും ജെയ്ൻ ഓസ്ററിനേയും ജോയ്സിനെയും പുതുക്കാനും നേച്ചറും ലാൻസററും മറിച്ചുനോക്കാനും ലണ്ടൻ ടൈംസും ഗാർഡിയനും ഓടിച്ചുനോക്കാനുമുള്ള സൗകര്യംപോലും നാം വേണ്ടെന്നു വയ്ക്കാൻ പോകുന്നു. പുസ്തകങ്ങൾ കത്തിക്കാതെ സാമ്രാജ്യത്വത്തെ നേരിടാൻ പല വഴികളുമുണ്ടെങ്കിലും, നമുക്കിഷ്ടം ഈ വഴിയാണെന്നു തോന്നുന്നു. ഈ ലൈബ്രറി കൂടി അടച്ചുപൂട്ടിയാൽ, മനസ്സിന്റെ ജാലകങ്ങൾ കൂടി കൊട്ടി അടയ്ക്കാമല്ലോ.

വില്യം എൻ.ഷീറർ എഴുതിയ ദ റൈസ് ആൻറ് ഫാൾ ഓഫ് ദ തേർഡ് റീഷ് എന്ന കൃതിയിൽ 'നാസിഫിക്കേഷൻ ഓഫ് കൾച്ചർ' എന്നൊരദ്ധ്യായമുണ്ട്. അതിൽ ഇങ്ങനെ പറയുന്നു: ''ഹിററ്ലർ ചാൻസലറായി നാലര മാസം പിന്നിട്ടപ്പോൾ, 1933 മേയ് പത്താംതീയതി വൈകുന്നേരം, മദ്ധ്യകാലഘട്ടത്തിനുശേഷം പാശ്ചാത്യലോകം ദർശിക്കാത്ത ഒരു സംഭവം ബർലിനിൽ അരങ്ങേറി. പതിനായിരക്കണക്കിന് വിദ്യാർത്ഥികൾ ദീപശിഖയുമായി ബെർലിൻ യൂണിവേഴ്സിററിക്ക് അഭിമുഖമായുള്ള യൂട്ടൻ ദെൻ ലിൻഡൻ സ്ക്വയറിൽ എത്തി. അവിടെ കൂമ്പാരമിട്ടിരുന്ന പുസ്തകങ്ങൾ കത്തിക്കുകയും അതിൽനിന്നും ഉയർന്ന തീജ്വാലയിലേക്ക് പുസ്തകങ്ങൾ വാരിയെറിയുകയും ചെയ്തു. ഏതാണ്ട് ഇരുപതിനായിരത്തോളം പുസ്തകങ്ങൾ കത്തിച്ചു. മററുപല നഗരങ്ങളിലും ഈ രംഗങ്ങൾ നടന്നു. ഡോ.ഗീബൽസിന്റെ സാന്നിദ്ധ്യത്തിൽ ആനന്ദതുന്ദിലരായ വിദ്യാർത്ഥികൾ തീക്കിരയാക്കിയ പുസ്തകങ്ങളിൽ പലതും ലോകപ്രസിദ്ധ എഴുത്തുകാരുടെ രചനകളായിരുന്നു. തോമസ്മൻ, ജേക്കബ് വാസർമാൻ, സ്ററീഫാൻ സ്വെയ്ഗ്, എറിക്‌മേറിയ റെമാർക്ക്, ആൽബർട്ട് ഐൻസ്റൈറൻ തുടങ്ങിയ ജർമ്മൻ എഴുത്തുകാരുടെയും ജാക്ക്ലണ്ടൻ, അപ്ടൺ സിംഗ്ളയർ, ഹെലൻ കെല്ലർ, എച്ച്.ജി.വെൽസ്, ഫ്രോയിഡ്, ജീദ്, പ്രൂസ്ററ് എന്നീ വിദേശ എഴുത്തുകാരുടെയും കൃതികളായിരുന്നു അങ്ങനെ അഗ്നിക്കിരയാക്കപ്പെട്ടത്. അതിനുശേഷം ലോകംതന്നെ എങ്ങനെയെല്ലാം മാറി. പക്ഷെ പുസ്തകം തീവയ്ക്കുന്നവർ മാത്രം മാറിയില്ല.

**എസ്.ജയചന്ദ്രൻനായർ**

---

മനുഷ്യജന്മം നൂററി ഇരുപതു വർഷമാണ്. ആദ്യത്തെ മുപ്പതുവർഷം ഓടിച്ചാടി നടക്കാം. പിന്നത്തെ മുപ്പതുവർഷം കഴുതയെപ്പോലെ കുടുംബത്തിന്റെ പ്രാരാബ്ധങ്ങൾ ചുമക്കണം. പിന്നത്തെ മുപ്പതുവർഷം പട്ടിയെപ്പോലാണ്. ഏതെങ്കിലും ഒരു മൂലയിൽ ചുരുണ്ടുകിടക്കും. ആരെങ്കിലും വന്നാലൊന്നു കുരച്ചെങ്കിലായി. കഞ്ഞി കിട്ടിയാൽ കുടിക്കാം. പിന്നത്തെ മുപ്പതു വർഷം കാക്കയെപ്പോലാണ്. കണ്ടാൽ ആട്ടിപ്പായിക്കും.

ഈ 'മൊയി' ചൊല്ലിലൂടെ മുസ്ലിം ലീഗ് മൂന്നാമത്തെ ഘട്ടത്തിലേക്ക് കടന്നിരിക്കയാണോ?

തിരുമേനി ചിന്ത വാരികയിലെ ചോദ്യോത്തരപംക്തിയിൽക്കൂടി ഈ ചോദ്യത്തിനുമൊരു മറുപടി തന്നാൽ വേണ്ടില്ലായിരുന്നു.



# അടിയോരുടെ പെരുമാൾ

പ്രദീപ് മാനന്തവാടി



വർഗ്ഗീസ്

''കുഴിമാടത്തിൽനിന്ന് അവൻ എന്നെ വിളിക്കുന്നു. എനിക്ക് പോകാതിരിക്കാൻ വയ്യ. പേയേപററൂ അവന് പിന്നാലെ അവന്റെ അമ്മച്ചിപോയി. ഏറെ വേദനതിന്നുകൊണ്ട്. ഇനി ഞാൻ... ഇല്ല, ഇനി അധികകാലം എനിക്കെന്റെ പ്രിയപ്പെട്ട മകനെ ഓർത്തുനീറിനീറി മരിക്കേണ്ടിവരില്ല. ഇനിയൊരു ഫെബ്രുവരി 18 കൂടി കടന്നുവരുന്നു. അതിനു മുമ്പ്...''

അതെ. കുഴിമാടത്തിൽ നിന്ന് അവൻ വിളിച്ചു. അവന്റെ അച്ഛനെ. അദ്ദേഹം യാത്രയായി. മകന്റെ അടുത്തേക്ക്. തൊട്ടുമുമ്പ് അവന്റെ അടുത്തേക്കുപോയത് അവനെ 10 മാസം ചുമന്ന അമ്മച്ചിയാണ്. അതിനുശേഷം അധികം വൈകാതെ അപ്പനും. ഒരു ഫെബ്രുവരി 18 കൂടി കാത്തിരിക്കാൻ അദ്ദേഹത്തെ അവൻ അനുവദിച്ചിരുന്നില്ല. അതിന് മാത്രം അപ്പന് കെല്പില്ലെന്ന് അവന് തോന്നിയിരിക്കണം. 1991 ഫെബ്രുവരി 18–ന് വേണ്ടി 16 ദിവസംകൂടി കാത്തിരിക്കാൻ അദ്ദേഹം നിന്നില്ല. മകന്റെ കുഴിമാടത്തിൽ നിന്നുള്ള വിളി അദ്ദേഹം സ്വീകരിച്ചു.

1970 ഫെബ്രുവരി 18.

തിരുനെല്ലി വനാന്തരത്തിൽ നക്സലൈററ് നേതാവ് എ. വർഗീസ് രക്തസാക്ഷിയായി.

കേരളത്തെ പിടിച്ചുകുലുക്കിയ വർഗീസിന്റെ രക്തസാക്ഷിത്വം രണ്ട് വ്യത്യസ്ത അഭിപ്രായങ്ങൾക്ക് വഴിയൊരുക്കി. തങ്ങളുമായുള്ള ഏററുമുട്ടലിൽ മരിച്ചതാണെന്ന് പൊലീസ്. അതല്ല, വർഗ്ഗീസിനെ അതിമൃഗീയമായി പീഡിപ്പിച്ചതിനുശേഷം വെടിവച്ചുകൊന്നതാണെന്ന് സഖാക്കളും. ഇതൊക്കെയാണെങ്കിലും മകൻ നഷ്ടപ്പെട്ട അപ്പന്റെ മനസ്സിൽനിന്ന് ഉണ്ടായ വികാരപ്രകടനം എന്തെന്നല്ലേ. ''എന്റെ മകനെ കാക്കിക്കുള്ളിലെ കഴുകന്മാർ വെടിവച്ച് കൊന്നു. എന്നിട്ട്, അവന്റെ ശരീരത്തിൽ അവർ ചൂടുള്ള വെള്ളമൊഴിച്ചു. ഈ മുററത്ത് അവന്റെ മൃതശരീരം കൊണ്ട് വന്നപ്പോൾ ഞാനതറിഞ്ഞു. അവന്റെ ശരീരം കറുത്ത് കരിവാളിച്ചിരുന്നു. എന്റെ മകൻ അതിനുമാത്രം എന്ത് തെററു ചെയ്തു? അവൻ ഉണ്ടില്ലെങ്കിലും മററുള്ളവരെ ഊട്ടും. എന്റെ കൈയിൽ നിന്ന് രണ്ട് രൂപാവാങ്ങി മററുള്ളവർക്ക് കൊണ്ടുകൊടുത്തവനാ വർഗീസ്. അവൻ മോഷ്ടിച്ചിട്ടുണ്ടാവും. പക്ഷേ അത് അവനുവേണ്ടി ആയിരുന്നില്ല...''

വർഗീസിന്റെ പിതാവ് അരീക്കാട്ട് വർക്കി 1990 ഫെബ്രുവരി 15–ന് ഈ ലേഖകനോട് പറഞ്ഞു. കേരളത്തെ പിടിച്ചുകുലുക്കിയ നക്സലൈററ് നേതാവ് എ. വർഗീസിന്റെ വീട് ശ്മശാനമൂകതയിൽ. വെള്ളമുണ്ട ഒഴുക്കൻമൂലയിൽ വയലോരത്ത് സ്ഥിതിചെയ്യുന്ന കൊച്ചു തറവാട്. അതിനകത്ത് രണ്ട് വൃദ്ധദമ്പതികൾ. കഴിഞ്ഞവർഷം ഫെബ്രുവരി 15–ന് ഈ ലേഖകനും മറെറാരു പത്രപ്രവർത്തകനും കൂടി അരീക്കാട്ട് തറവാട്ടിൽ വർഗീസിന്റെ പിതാവ് വർക്കിയെ കാണാൻ ചെന്നു.

വെളിച്ചം കടന്നുചെല്ലാൻ ബുദ്ധിമുട്ടുള്ള വീടിന്റെ ഉമ്മറവാതിൽക്കൽ ചാരുകസേരയിൽ നീണ്ടിരുന്ന് കപ്പപ്പുഴുക്ക് കൈയിലേന്തി എന്തോ ചിന്തിച്ചു ഇരിക്കുകയായിരുന്നു അരീക്കാട്ട് വർക്കി. മുററത്ത് ഇളംവെയിൽ സൃഷ്ടിച്ച പാതിവെളിച്ചത്തിലേക്കാണ് അദ്ദേഹത്തിന്റെ ദൃഷ്ടി. പരിചയം ഉണ്ടായിട്ടും അദ്ദേഹം ഒന്ന് ചിരിക്കാൻ പോലും മറന്നതുപോലെ. എന്നിട്ട്, ഇടത് കൈയിലെ കപ്പപ്പുഴുക്കിന്റെ പാത്രത്തിൽ വലതുകൈയിലെ സ്പൂൺ അദ്ദേഹം പോലും അറിയാതെ ചികയുന്നു. നരച്ചതാടിയും മുടിയും ചുക്കിച്ചുളിഞ്ഞ മുഖവും ശരീരവും പ്രായത്തെ ധ്വനിപ്പിക്കുന്നു. അദ്ദേഹം ചിന്തിക്കുകയാണ്. മകന്റെ വേർപാടിനെക്കുറിച്ച് തന്നെ. നീണ്ട നേരത്തെ മൗനത്തിനുശേഷം അദ്ദേഹം പറഞ്ഞു.

''മക്കളെ, എന്റെ മനസ്സ് അങ്ങ് തിരുനെല്ലി കാട്ടിലായിരുന്നു. അവിടെ വർഗീസ് പാറയിൽ 20 വർഷം മുമ്പുള്ള സംഭവം തേടിയായിരുന്നു എന്റെ ചിന്ത. ഞാനെന്റെ മകൻ വർഗീസിനെ അവിടെ കാണുന്നു. എല്ലാം ഇന്നലെ കഴിഞ്ഞതു പോലെ...''

വേദന നിറഞ്ഞ വാക്കുകൾ ഉമ്മറപ്പടിയിൽ ഒരുവശത്ത് വർഗീസിന്റെ അമ്മ റോസ്സമ്മ ഇരിക്കുന്നു. അവർക്ക് ഒന്നിനും വയ്യ. രക്തവാതം അവരെയും വേട്ടയാടുന്നു. മകന്റെ വേർപാട് പങ്കിടുന്ന ദമ്പതികൾക്കു നടുവിൽ കുറെനേരം എന്ത് പറയണമെന്നറിയാതെ ഞങ്ങൾ. ഇടയ്ക്ക് ചിന്തയിൽ നിന്ന് വിമുക്തനായപ്പോൾ അദ്ദേഹം വീണ്ടും പറഞ്ഞു.

''അവൻ നല്ലവനായിരുന്നു. അവന്റെ മരണം പാവങ്ങൾക്കുവേണ്ടിയായിരുന്നു. ഇല്ലാത്തവനെ സഹായിക്കാനാണ് അവൻ പുറപ്പെട്ടത്. ഒരു കണക്കിന് വർഗീസ് വെടിയേററ് മരിക്കേണ്ടവനല്ല. അവനെ വൈദീകനാക്കാനായിരുന്നു ഞങ്ങൾ ഉദ്ദേശിച്ചത്. അതിനുവേണ്ടി ബിഷപ്പിനെയും ചെന്നു



അരീക്കാട് വർക്കി—വർഗ്ഗീസിന്റെ പിതാവ്



അമ്മ റോസമ്മ

കണ്ടു. എല്ലാം ശരിയായതാണ്. അതിനിടയിലാണ് കമ്മ്യൂണിസ്റ്റ് ചിന്ത അവനിൽ കടന്നുകയറിയത്...''

നക്സലൈറ്റ് പ്രസ്ഥാനത്തിനുവേണ്ടി രക്തസാക്ഷിയായ വർഗീസ് മാതാപിതാക്കളിൽ അപ്പോഴും ജീവിക്കുകയായിരുന്നു. മകന്റെ വിയോഗത്തിൽ മനംനൊന്ത് കഴിയുന്ന രണ്ട് ജീവനുള്ള ആത്മാക്കളുടെ വേദന പങ്കിടാൻ അപ്പോഴും പലരും മറന്നു. അത് അദ്ദേഹത്തിന്റെ അളന്ന് തൂക്കിയുള്ള സംസാരത്തിൽ പ്രകടമായി. വർഗീസിന്റെ മൃതദേഹം തിരുനെല്ലിവനത്തിൽ നിന്ന് വെള്ളമുണ്ടക്കടുത്ത അരീക്കാട്ട് വസതിയിൽ കൊണ്ടുവന്നത് വൻ പൊലീസ് സംഘമാണ്. വീടിനുമുറ്റത്ത് അവസാനമായി പൊതുദർശനത്തിനുവച്ച മൃതദേഹം കാണാൻ ആയിരങ്ങൾ അന്ന് തടിച്ചുകൂടി.

മൃതദേഹം പള്ളിയിൽ സംസ്കരിക്കാൻ അനുവദിച്ചില്ല. അരീക്കാട്ട് വർക്കിയെ അപ്പോഴും മാനസികമായി പീഡിപ്പിക്കുകയായിരുന്നു. മൃതദേഹം ഉടനെ എവിടെയെങ്കിലും സംസ്കരിച്ചില്ലെങ്കിൽ ചൂട്ടക്കടവിലെ പൊതുശ്മശാനത്തിൽ കൊണ്ടുചെന്ന് കുഴിച്ചിടുമെന്ന് പൊലീസ് ഉദ്യോഗസ്ഥന്മാർ പറഞ്ഞു.

വർക്കിക്ക് പിന്നീട് ഒട്ടും ആലോചിക്കേണ്ടി വന്നില്ല. ''വേണ്ട, എന്റെ മകനെ ചൂട്ടക്കടവിലെ പൊതുശ്മശാനത്തിൽ കുഴിച്ചിടരുത്. അവന് തലചായ്ക്കാൻ ഇവിടെ മണ്ണുണ്ട്. ഈ പറമ്പിൽ അവനെ ഞാൻ സംസ്കരിക്കും...''

മറ്റുള്ളവർക്കുവേണ്ടി പോരാടി രക്തസാക്ഷിയായ വർഗീസിന്റെ ശവകുടീരം സ്വന്തം പറമ്പിൽ ഉയർന്നു. അതും അരീക്കാട്ട് തറവാടിലേക്കുള്ള വഴിയോരത്തുതന്നെ. അരീക്കാട്ട് വർക്കിയിൽ മകനെക്കുറിച്ച് വേദന വർദ്ധിക്കാൻ കാരണം വർഗീസിന്റെ ശവകുടീരമാണ്. വീട്ടിൽനിന്ന് പുറത്തേക്കും പുറത്തുനിന്ന് വീട്ടിലേക്കും പോകണമെങ്കിൽ ശവകുടീരം കടന്നുവേണം. വർഷങ്ങൾ കഴിഞ്ഞിട്ടും മകനെക്കുറിച്ചുള്ള വേദന നാൾക്കുനാൾ വർദ്ധിക്കുകയാണ് ഉണ്ടായത്. അതൊക്കെ പിന്നെയും സഹിക്കാം. പക്ഷേ, ഓരോ ഫെബ്രുവരി 18-നും അനുഭവിക്കുന്ന മാനസിക പീഡനത്തെക്കുറിച്ച് അദ്ദേഹം പണ്ട് പറഞ്ഞിട്ടുണ്ട്.

''വർഗീസിന്റെ ഒന്നാം ചരമവാർഷികത്തിന് ശവകുടീരത്തിൽ പുഷ്പാർച്ചന നടത്തുവാനും പ്രഭാതഭേരിക്കുമായി സഹപ്രവർത്തകർ എന്റെ അനുവാദം തേടി. അന്ന് കുറച്ചുപേർ വന്നു പ്രഭാതഭേരി മുഴക്കി ശവകുടീരത്തിൽ പുഷ്പാർച്ചനയും നടത്തിപ്പോയി. പിന്നെ ഓരോ വർഷവും സഹപ്രവർത്തകർ അവരുടെ മാത്രം അവകാശമായി അത് കണ്ടു. എന്റെ അനുവാദം വാങ്ങാൻ പോലും പിന്നീട് അവർ മറന്നു. വർഷങ്ങൾ കഴിഞ്ഞപ്പോൾ വർഗീസ് നേതൃത്വം നൽകിയ പ്രസ്ഥാനം മൂന്നുംനാലുമായി ചിതറി. അതോടെ ചടങ്ങുകൾ പലരും മത്സരിച്ചു നടത്തി. അതിനിടയിൽ അവരൊക്കെ ഒന്നു മറന്നു, വർഗീസിന്റെ അപ്പനേയും അമ്മയേയും. ഞങ്ങൾ രോഗികളായി കിടന്നിട്ട് ഒന്നു വന്നുനോക്കാൻപോലും അവർ തയ്യാറായില്ല...''


വർഗ്ഗീസിന്റെ വീട്

തിരുനെല്ലി വനത്തിൽ വർഗീസ് വെടിയേറ്റ് മരണപ്പെട്ട വർഗ്ഗീസ് പാറയിലും ശവകുടീരം സ്ഥിതിചെയ്യുന്ന ഒഴുക്കന്മൂലയിലെ അരീക്കാട്ട് പറമ്പിലും ഫെബ്രുവരി 18-കൾ കേവലം ചടങ്ങുകളായി മാറുന്നു.

''എന്റെ മകന്റെ ശവകുടീരത്തിൽ ഒന്ന് പെയിന്റടിക്കാൻപോലും അവൻ വളർത്തിയ പ്രസ്ഥാനത്തിലെ ആളുകൾക്ക് കഴിഞ്ഞിട്ടില്ല. നിത്യരോഗിയാണെങ്കിലും എനിക്കത് ചെയ്യേണ്ടിവന്നു. സ്ഥലംപോലും പണയപ്പെടുത്തിയാണ് ഞാൻ ശവകുടീരം സംരക്ഷിച്ചുവന്നത്...''

മകൻ നഷ്ടപ്പെട്ടതിന്റെ വേദന ഒരുവശത്ത്. മരണപ്പെട്ട മകനോടും മറ്റും കാണിക്കുന്ന ക്രൂരത മറുവശത്ത്. ഇതൊക്കെ കണ്ടുകൊണ്ടാണ് അരീക്കാട്ട് വർക്കിയും ഭാര്യ റോസമ്മയും എന്നന്നേക്കുമായി വിട പറഞ്ഞത്.

വർഗീസിന്റെ അമ്മ റോസമ്മ കഴിഞ്ഞ ജനുവരി രണ്ടാംവാരത്തിലാണ് മരണപ്പെട്ടത്. മകനും ഭാര്യയും നഷ്ടപ്പെട്ടതിന്റെ തീരാദുഃഖം കടിച്ചമർത്തി കഴിയുന്നതിനിടയിലാണ് അരീക്കാട്ട് വർക്കിയും വിട പറഞ്ഞത്. അതും വർഗീസ് മരണപ്പെട്ട ഫെബ്രുവരി മാസത്തിൽ.

റോസമ്മയുടെ മരണശേഷം കഴിഞ്ഞ ജനുവരി 30-നാണ് വർഗീസിന്റെ പിതാവ് അരീക്കാട്ട് വർക്കിയെ ഈ ലേഖകൻ അവസാനമായി കണ്ടത്. അദ്ദേഹം വല്ലാതെ ക്ഷീണിച്ചിരുന്നു. മരണം മാടിവിളിക്കുന്നതിന്റെ സൂചനയാണ് ഒടുവിലായി അദ്ദേഹം പങ്കുവച്ചത്. വർഗീസിന്റെ സ്മരണ ജീവിച്ചിരുന്ന അരീക്കാട്ട് വർക്കിയിൽ കത്തിജ്ജ്വലിച്ചിരുന്നു. ഈ വിളക്കും അണയാൻ പോകുന്നുവെന്ന് അദ്ദേഹം മുൻകൂട്ടി കണ്ടിരുന്നുവോ? അല്ലെങ്കിൽ മകൻ മരണപ്പെട്ട ഫെബ്രുവരി മാസത്തിൽത്തന്നെ അദ്ദേഹവും വിട പറയേണ്ടിവരുമോ? ഒരു ഫെബ്രുവരി 18 കൂടി കാത്തിരിക്കാൻ ആ വയോവൃദ്ധനു കഴിഞ്ഞില്ല. അരീക്കാട്ട് വർക്കി നുണച്ചിറക്കുന്ന ഒരു നിമിഷത്തിന്റെ വേദന ഒരു ദിവസത്തിന്റെ കനമുള്ളതായിരുന്നു.


വർഗ്ഗീസിന്റെ ശവകുടീരം

ഒരുവർഷം മുമ്പ് അദ്ദേഹത്തെ കാണാൻ ചെന്നപ്പോൾ എന്തോ ഒരുതരം പുച്ഛം മുഖത്തും സ്വഭാവത്തിലും നിഴലിച്ചു.

എല്ലാവരോടും വെറുപ്പ്.

ഒരു കൂടിക്കാഴ്ചപോലും അദ്ദേഹം വെറുത്തതുപോലെ.

മുമ്പ് അങ്ങനെയായിരുന്നില്ല.

മകന്റെ കാര്യത്തിൽ ആവേശം കൊണ്ട അരീക്കാട്ട് വർക്കി എന്തോ മൗനം ദീക്ഷിക്കുന്നു.

അദ്ദേഹത്തിന് മറുപടിയുണ്ട്.

''എല്ലാവരും എന്നെ വിറ്റ് കാശാക്കുന്നു. ഇവിടെ വരുന്നവർക്കൊക്കെ എന്റെയും 'അവന്റെ' അമ്മച്ചിയുടെയും പടം വേണം. അതും ഞങ്ങൾ അവന്റെ കുഴിമാടത്തിൽ ചെന്നുനിൽക്കണം. ഞങ്ങളെക്കൊണ്ട് വരുന്നവരൊക്കെ കുരങ്ങുകളിപ്പിക്കുകയായിരുന്നു. കഴിഞ്ഞദിവസം അങ്ങ് കൽക്കത്തയിൽനിന്ന് യൂണിവേഴ്സിറ്റിയിലെ കുറെ വിദ്യാർത്ഥികൾ വന്നു. അവർക്കും വേണം ഞങ്ങളുടെ പടം. എല്ലാവർക്കും ഞങ്ങൾ പോസ് ചെയ്തു. അവരുടെ ഇഷ്ടത്തിന് അനുസരിച്ച്. പക്ഷേ, ഒരുത്തനും എനിക്ക് ഒരു ഫോട്ടോ അയച്ചുതന്നില്ല. അതേപോലെ എഴുതിയ മാഗസിന്റെ ഒരു കോപ്പിയും... ഇനി വയ്യ കൊച്ചേ. ഇനി ആർക്കും ഞങ്ങൾ പോസ് ചെയ്യില്ല...''

അരീക്കാട്ട് വർക്കി പറഞ്ഞത് സത്യമാണ്. അല്ലെങ്കിൽ ഇത്രമാത്രം രോഷം അദ്ദേഹം പ്രകടിപ്പിക്കേണ്ടതില്ല.

അരീക്കാട്ട് വർക്കിയെ കണ്ട് മോഹന വാഗ്ദാനം നൽകി കാര്യം സാധിച്ചു പോയവർ നിരവധിയാണ്. മകനെക്കുറിച്ചുള്ള എല്ലാ സ്മരണകളും വരുന്നവർക്കൊക്കെ അദ്ദേഹം നൽകി. ഏറ്റവും ഒടുവിൽ വർഗീസിന്റെ ആകെയുള്ള ഒരു പടവും ഒരാൾ വന്ന് വാങ്ങിക്കൊണ്ടുപോയി. തിരിച്ചുകൊടുത്തില്ല. അതിന് കാത്തുനിൽക്കാതെതന്നെ അദ്ദേഹം പോയി.

അരീക്കാട്ട് തറവാട്ടിൽ എ.വർഗീസ് അന്ത്യവിശ്രമം കൊള്ളുന്നു. ഇനി ഫെബ്രുവരി 18 കൾക്കുവേണ്ടി കാതോർക്കാൻ അവിടെ അവന്റെ അപ്പനും അമ്മയും ഇല്ല. ജീവിച്ചിരിക്കുമ്പോൾ ഇവർ ഏറെ അനുഭവിച്ചു. ഒരു ജീവിതത്തിൽ അനുഭവിക്കാവുന്നതിലും ഏറെ.

ഇനി വർഗീസിന്റെ കൂടപ്പിറപ്പുകളിൽ സ്മരണ ചേക്കേറുകയാണ്. കുഞ്ഞ്, ജോസഫ്, തോമസ്, മാമി, ചിന്നമ്മ ഇവരാണ് വർഗീസിന്റെ കൂടപ്പിറപ്പുകൾ. അരീക്കാട്ട് തറവാട് വിസ്മൃതിയിലേക്കാണോ?





ദേശമംഗലം രാമകൃഷ്ണൻ

*നാം ഇന്ന് കടുത്തൊരു വിസ്മൃതിയിൽ അകപ്പെട്ടിരിക്കുന്നു. വിസ്മൃതിയുടെ മറകൾ മാറ്റി നോക്കുക. സ്മരണകളുടെ നൈരന്തര്യമാണ് പാരമ്പര്യം എന്ന് അപ്പോഴറിയാം. ആ തിരിച്ചുവരവ് സമകാലിക സന്ദർഭത്തിന് ജൈവികമായ സംഭാവനകൾ നൽകും. സ്വന്തം പാരമ്പര്യത്തോട് സർഗ്ഗാത്മകമായി പ്രതികരിക്കുമ്പോഴും പ്രതിപ്രവർത്തിക്കുമ്പോഴും മാത്രമേ നമ്മളിൽ ആന്തര വിമർശനത്തിന്റെ തീപ്പൊരി ഉണ്ടാവൂ.*


തൃപ്പൂണിത്തുറ പരീക്ഷിത്ത് രാജാ സ്മാരക പ്രഭാഷണ പരമ്പര ഡോ. ജി.ബി.മോഹൻ തമ്പി നിലവിളക്കു കൊളുത്തി ഉദ്ഘാടനം ചെയ്യുന്നു.

# നമ്മളെന്താണ്?

ചെത്തല്ലൂരിൽ ചെന്ന് നാറാണത്ത് ഭ്രാന്തനെ അറിയാതിരിക്കുകയും സിസിഫസ് പുരാണത്തിൽ മുഴുകുകയും ചെയ്യുന്ന 'പ്രാസംഗികരെ'പ്പറ്റി കക്കാട് പറഞ്ഞത് നാം മറന്നിട്ടില്ല. ആത്മവഞ്ചനകളും വിസ്മൃതിയും ശീലിച്ചുപോരുന്ന ഒരു നാട്ടിൽ പാരമ്പര്യം, സംസ്കാരം, പൈതൃകം എന്നിവയെല്ലാം സത്ത ചോർന്നുപോയ വാക്കുകളാണ്. ആചാരപരതയിൽ കുടുങ്ങി തനിമ അറിയാത്തവരായിരിക്കുന്നു നാമെല്ലാം. രാമയ്യൻ എന്ന തൊഴിലാളിയുടെ അരിവാൾ ഉയർത്തിപ്പിടിച്ചുകൊണ്ട് ഡോ.യു.ആർ. അനന്തമൂർത്തി പറയുന്നു: ഒരു വർഗ്ഗത്തിന്റെ അദ്ധ്വാനപാരമ്പര്യവും കലാപാരമ്പര്യവും ഈ ചിഹ്നത്തിലുണ്ട്. കൊയ്ത്തുകാലങ്ങളിൽ താഴ്ത്തിയും തഞ്ചത്തിലും കൊയ്യുന്ന ആ അരിവാൾ തലമുറകളായി രാമയ്യന്റെ വീട്ടിലുള്ളതത്രെ. പല കാലങ്ങളുടെ കൈച്ചൂട് അതിനെ ശാശ്വതമാക്കിയിരിക്കുന്നു. അതിൽ പല തരത്തിലുള്ള കാർഷിക ചിത്രങ്ങൾക്ക് മുൻ തലമുറകൾ രൂപം നൽകിയിരിക്കുന്നു. ആ ചിത്രങ്ങൾക്കടുത്ത് രാമയ്യന്റെ കലാതാല്പര്യങ്ങളും ആവിഷ്ക്കരിക്കപ്പെട്ടിരിക്കുന്നു—പാരമ്പര്യവും സർഗ്ഗാത്മകതയും തമ്മിലുള്ള ബന്ധമാണ് ഇവിടെ നാം അറിയുന്നത്. ഭാരതീയത, പാരമ്പര്യം, സർഗ്ഗാത്മകത എന്നിവയെക്കുറിച്ച് ആത്മകഥാപശ്ചാത്തലത്തിലും ഭാരതീയ പശ്ചാത്തലത്തിലും അനന്തമൂർത്തി സംസാരിച്ചു. കന്നഡ ഭാഷയും കർണ്ണാടക സംസ്കാരവും ഇന്ത്യയുടെ പാരമ്പര്യവുമായി എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു എന്നതാണ് മൂർത്തിയുടെ അന്വേഷണം. നിരക്ഷരരായ ജനത സ്വാംശീകരിച്ചു സൂക്ഷിച്ചുപോന്ന സംസ്കാരത്തിന്റെ കാവൽക്കാരെങ്കിലുമാകാൻ നമുക്ക് കഴിയാതെ പോകുന്നു. പാരമ്പര്യം ഉള്ളടക്കത്തിലും ഭാഷയിലും 'ദേശി'യോ 'മാർഗ്ഗി'യോ ആയ രീതികളോട് ബന്ധപ്പെട്ടിരിക്കുന്നു. ആ ബന്ധത്തിലെ പ്രശ്നങ്ങളെ നാം അതിജീവിക്കേണ്ടിയിരിക്കുന്നു. സാഹിത്യത്തിൽ മാത്രമല്ല ദേശി—മാർഗ്ഗികളുടെ പ്രശ്നം. കേന്ദ്രത്തിൽ മാത്രം ഉറപ്പുനോക്കുന്ന മാർഗ്ഗികളും സംസ്ഥാനത്തിൽ മാത്രം തുണുറപ്പു തേടുന്ന ദേശിവര്യന്മാരും നമുക്കുണ്ടല്ലോ! ഇതു രണ്ടും ഒരേസമയത്തുതന്നെ സാധിക്കുകയാണ് വേണ്ടത്.

'റാഗിയും നെല്ലും' എന്ന കനകദാസന്റെ ആക്ഷേപഹാസ്യകവിതയിൽ റാഗി ദേശിയുടെയും, നെല്ല് മാർഗ്ഗിയുടെയും പ്രതീകങ്ങളാണ്. നാടൻ ദേശീയതയും സംസ്കൃതവും വൈരുദ്ധ്യാത്മകമല്ല; അവ പരസ്പരപൂരകങ്ങളാണ്. ഗിരീഷ് കർണ്ണാഡ് 'അഹല്യാപുരാവൃത്ത'ത്തെ വിഘടനം ചെയ്ത് പാരമ്പര്യപൂരകമായ ഒരു നാടകമെഴുതിയതും ഇവിടെ ഓർക്കേണ്ടതാണ്. ഭാഷയുടെ പാരമ്പര്യശക്തി തെളിയിക്കുന്ന ചില അടിസ്ഥാന വിശേഷങ്ങളുണ്ട്. കന്നഡ സാഹിത്യത്തെ ആസ്പദമാക്കിപ്പറഞ്ഞാൽ, ജനജീവിതത്തിനായി പങ്കുവയ്ക്കപ്പെടുന്ന കാവ്യഭാഷാധാരണകളിൽ വൈഭിന്ന്യം ഇല്ലെന്നുകാണാം. പത്താംശതകത്തിലെ പംപ മുതലായ കവികളുടെ രചനകൾ മുതൽക്ക് ഇന്നത്തെ ദലിത്കവിയായ മഹാദേവന്റെ രചനകൾ വരെയും ദേശി—മാർഗ്ഗങ്ങളുടെ സമ്യക് വിനിയോഗം കാണാവുന്നതാണ്. കാവ്യഭാഷയിൽ നിന്ന് ഭാരതീയ മനുഷ്യനെ അന്യവൽക്കരിക്കാതിരിക്കാൻ ഈ സംയോഗം അനിവാര്യമാണ്. അതേസമയം പ്രാദേശികഭാഷകളെ സംസ്കാരത്തിന്റെ ''ജീർണ്ണാഗ്നി'' എന്ന നിലയിൽ കാണേണ്ടതുമാണ്.

പാരമ്പര്യത്തെയും സർഗ്ഗാത്മകതയെയും ഒന്നിപ്പിക്കുന്ന മറ്റൊരു യുഗ്മമാണ് 'സ്ഥാവര—ജംഗമ' സങ്കല്പനങ്ങൾ. കന്നഡ കവി ബസവയുടെ ഒരു വചനം നോക്കുക:

ധനികർ ശിവഭഗവാന് ക്ഷേത്രങ്ങൾ
പണിയുന്നു
ദരിദ്രനായ ഞാനെന്ത് ചെയ്യേണ്ടൂ?
ഇവിടെ എന്റെ കാലുകൾ തൂണുകൾ
എന്റെ ശരീരം ശ്രീകോവിൽ
ശിരസ്സ് സുവർണ്ണമായ കുംഭഗോപുരം
സംഗമനദികളുടെ ദൈവമേ,
സ്ഥാവരമായവ താഴെ വീണുപോകുന്നു
ജംഗമങ്ങൾ എന്നും നിലനില്ക്കുന്നു!

—സ്ഥിരതയുടെയും പരിവർത്തനത്തിന്റെയും സങ്കല്പനമാണ് കവി കൊണ്ടുവരുന്നത്. പഴയ ദൈവസങ്കല്പത്തിന്റെ വിഘടിത രൂപമാണിത്. നരനെത്തന്നെ നാരായണനാക്കിയിരിക്കുന്ന ഗാന്ധിയൻ സങ്കല്പത്തിലൂടെ സാമ്പ്രദായികത്വങ്ങളുടെ പൊളിച്ചെഴുത്താണ് കവി സാധിക്കുന്നത്. 'സ്ഥാവര—ജംഗമങ്ങൾ' ചാക്രികമാണ്; കാലാശ്രിതമായ മൂല്യവിചാരത്തിനൊത്ത് അത് മാറിമറിഞ്ഞു വരുന്നു, സാഹിത്യത്തിലും ജീവിതത്തിലും. ഭാവഭാഷകളുടെ മലിനീകരണത്തിനെതിരെ —ശബ്ദസൂതകത്വത്തിനെതിരെയുള്ള പോരാട്ടമാണ് സാഹിത്യമെന്നു പറയാം.

സ്ഥാവരമായത് ജംഗമമാവുന്നതും ജംഗമമായത് സ്ഥാവരമാകുന്നതും നമ്മൾ എന്നും കണ്ടുകൊണ്ടിരിക്കുന്നു. പ്രതിഭയുടെ അനിതരസാധാരണമായ പ്രക്രിയയാൽ സ്ഥിരതയെ പരിവർത്തിപ്പിക്കുന്നിടത്താണ് കവിയുടെ വിജയം.

പാരമ്പര്യത്തെ ഉൾക്കൊള്ളുക; അതോടൊപ്പം പാരമ്പര്യത്തോട് കലഹിക്കുകയും ചെയ്യുക—ഇങ്ങനെയൊരു ആന്തരവിമർശനബുദ്ധി വളർത്തിയെടുക്കേണ്ടതാണ്. പൗരസ്ത്യമായ 'ഉൾപ്പാർട്ടി വിമർശന' രീതിയുടെ ''ശ്രമണകത്വം'' നാം തിരിച്ചെടുക്കേണ്ടിയിരിക്കുന്നു. അങ്ങനെ ഒരു 'ക്രിട്ടിക്കൽ ഇൻസൈഡർ' ആവുന്നതിലൂടെ മാത്രമേ ''നമ്മളെന്താണ്?'' എന്ന ചോദ്യത്തിന് ഉത്തരം കിട്ടുകയുള്ളൂ.

നാം ഇന്ന് കടുത്തൊരു വിസ്മൃതിയിൽ അകപ്പെട്ടുകഴിഞ്ഞിരിക്കുന്നു. വിസ്മൃതിയുടെ മറകൾ മാററിനോക്കുക. സ്മരണകളുടെ നൈരന്തര്യമാണ് പാരമ്പര്യം എന്ന് അപ്പോളറിയാം. ആ തിരിച്ചറിവ് സമകാലിക സന്ദർഭത്തിന് ജൈവികമായ സംഭാവനകൾ നൽകുന്നതുമാണ്. സ്വന്തം പാരമ്പര്യത്തോട് സർഗ്ഗാത്മകമായി പ്രതികരിക്കുമ്പോഴും പ്രതിപ്രവർത്തിക്കുമ്പോഴും മാത്രമേ നമ്മളിൽ ആന്തര വിമർശനത്തിൻെറ തീപ്പൊരികൾ ഉണ്ടാവൂ. എറാൻമൂളികളായി സംഘത്തിൽ കഴിഞ്ഞുകൂടുന്നവരാകട്ടെ (സ്മഗ് ഇൻസൈഡർ) ജീർണ്ണതയുടെ വക്താക്കളുമായിരിക്കും. ചരിത്രപരമായും അസ്തിത്വപരമായും പാരമ്പര്യത്തിൽ തുടരേണ്ടവനാണ് യഥാർത്ഥ നൈസർഗ്ഗിക കലാകാരൻ. വിവേകാനന്ദൻ, ഗാന്ധി, കബീർ എന്നിവരെല്ലാം ഈ അർത്ഥത്തിൽ ക്രിട്ടിക്കൽ ഇൻസൈഡർമാരാണ്.

ഭാരതീപുരം, അവസ്ഥ, സംസ്കാരം മുതലായ കൃതികളിൽ ഇത്തരമൊരു ആന്തരവിമർശകൻെറ നിലപാടുതറയാണ് സ്വീകരിച്ചിട്ടുള്ളതെന്നുകാണാം. ഭരാതീയത എന്ത്, നമ്മൾ ആരാണ്—എന്നതാണ് അവയിലെ അന്വേഷണം. ആധുനിക ലോകവ്യവസ്ഥിതിയോടുള്ള ഇന്ത്യൻ എഴുത്തുകാരുടെ സമീപനത്തിലെ അവ്യക്തത ഒരു വശത്ത്; തൻെറ പാരമ്പര്യങ്ങളോടുള്ള സമീപനത്തിലെ അവ്യക്തത മറെറാരു വശത്ത്—ഈ പ്രതിസന്ധിയുടെ പരിഹാരമാണ് തൻെറ കൃതികളിലൂടെ സാധിക്കാൻ ശ്രമിച്ചിട്ടുള്ളത്. ഈശ്വരനിലൂടെയും സ്ത്രീയിലൂടെയും പ്രതിപ്രവർത്തിച്ച് നാനാതരം മനുഷ്യാവസ്ഥകൾ പുനഃസൃഷ്ടിക്കുന്ന കലാകാരൻ തൻെറ കാലത്തിൻെറ പ്രതിസന്ധികൾക്ക് വൈകാരികമായ ഉത്തരങ്ങൾ നൽകുന്നു. അതിനാൽ പടിഞ്ഞാറൻ നാടുകളിലെ മൂന്നാംതരം എഴുത്തുകാരനെ നാലാംതരമായി അനുകരിക്കുന്നതിനേക്കാൾ നമ്മുടെ നാട്ടിലെ ഒന്നാംതരം എഴുത്തുകാരൻെറ ശക്തി-ദൗർബല്യങ്ങളെ തിരിച്ചറിയുകയാവും ഭേദം. നമ്മളാരാണ് എന്ന് തിരിച്ചറിയാനെങ്കിലും ആ ശ്രമംകൊണ്ട് സാധിക്കും. ഗബ്രിയേൽ ഗാർസിയാ മാർക്കേസിൻെറ കലാതന്ത്രം ഉൾക്കൊള്ളുന്ന നമ്മൾ 'ഭാഗവതപുരാണ'ത്തിലെ മാജിക്കൽ റിയലിസം അറിയാൻ ശ്രമിക്കാത്തവരുമാണ്.

—പാരമ്പര്യത്തിൻെറ ''അടയുന്ന വാതിലും തുറക്കുന്ന വാതിലും'' കാണിച്ചുതരുന്ന ഈ ദ്വിദിന സമ്മേളനം സംഘടിപ്പിച്ചതിന് ഗാന്ധി യൂണിവേഴ്സിററി സിൻഡിക്കേററ് അംഗവും തൃപ്പൂണിത്തുറ സംസ്കൃത കോളേജ് പ്രിൻസിപ്പലും ആയ പ്രൊഫ.കെ.ജി.പൗലോസ് അഭിനന്ദനമർഹിക്കുന്നു. ഭാരതീയതയെക്കുറിച്ചുള്ള അന്വേഷണത്തിന് സാർത്ഥകമായ ഒരു സമീപനരേഖയാണ് ഫെബ്രുവരി 14, 15 തീയതികളിൽ തൃപ്പൂണിത്തുറ സംസ്കൃത കോളേജ് 'പരീക്ഷിത്ത് സ്മാരക പ്രഭാഷണ'ത്തിൽ അനന്തമൂർത്തി അവതരിപ്പിച്ച പ്രബന്ധം. 'പാരമ്പര്യവും സർഗ്ഗാത്മകതയും: ചില സങ്കല്പനങ്ങൾ' എന്ന വിഷയം, ഒന്നാംദിവസവും 'ഒരു ക്രിട്ടിക്കൽ ഇൻസൈഡറിൻെറ ധാരണകൾ' എന്ന വിഷയം രണ്ടാം ദിവസവും അവതരിപ്പിച്ചു. ഡോ. സുകുമാർ അഴീക്കോട്, എം.വി.ദേവൻ, ജി.കുമാരപിള്ള, എം.കെ.സാനു, നരേന്ദ്രപ്രസാദ്, കെ.പി.ശങ്കരൻ, ശരച്ചന്ദ്രൻ മുതലായവർ പ്രബന്ധത്തിലെ സങ്കല്പനങ്ങളെക്കുറിച്ച് വിവിധമായ കാഴ്ചപ്പാടുകൾ അവതരിപ്പിച്ചു.



# ശിലയിൽ പൂക്കുന്ന ശില്പങ്ങൾ


കെ.സി. ചിത്രഭാനു


ശില്പസിമ്പോസിയം എന്നത് ആനുകാലിക കലാലോകത്ത് പ്രചാരം നേടിവരുന്ന ഒരാശയമാണ്. 1959-ൽ ആസ്ട്രിയക്കാരനായ കാൾപ്രാൻറ്ൽ ആണ് യൂറോപ്പിൽ ഈ ആശയവുമായി മുന്നോട്ടു വന്നത്. പിന്നീടുള്ള വർഷങ്ങളിൽ പ്രത്യേകിച്ച്, കഴിഞ്ഞ രണ്ടു പതിററാണ്ടുകളിലായി യൂറോപ്പിലും ഏഷ്യൻരാജ്യങ്ങളിലും നിരവധി ശില്പസിമ്പോസിയങ്ങൾ നടന്നു. ഈ പ്രസ്ഥാനത്തെ ഭാരതത്തിലേക്കു പരിചയപ്പെടുത്തിയത് ജപ്പാൻകാരനായ ശില്പി ഹിരോഷി മികാമിയായിരുന്നു. 1980-ൽ പാട്യാല യൂണിവേഴ്സിററി കാമ്പസിൽ വച്ചായിരുന്നു ആ പ്രഥമ സിമ്പോസിയം നടന്നത്. കാൾപ്രാൻറ്ൽ ആ സിമ്പോസിയത്തിൽ പങ്കെടുത്തിരുന്നു. ചില വ്യക്തികളുടെ സ്വാർത്ഥതാല്പര്യങ്ങൾമൂലം ആ സിമ്പോസിയം ബഹളത്തിൽ കലാശിക്കുകയാണുണ്ടായത്. അന്ന് പാട്യാല വിടുമ്പോൾ പ്രാൻറിലും ഹിരോഷിയുംകൂടി പറയുകയുണ്ടായി: ''ഇത്തരമൊരു സിമ്പോസിയത്തിൽ പങ്കെടുക്കേണ്ടി വന്നു എന്നത് ഞങ്ങളുടെ കലാജീവിതത്തിൽ പററിയ ഏററവും വലിയ അബദ്ധമായി തോന്നുന്നു. ഇതിനൊരു പ്രായശ്ചിത്തം ചെയ്തേ പററു. അതിനായി ഞങ്ങൾ വരും, ഇന്ത്യയിലേക്ക്. ദക്ഷിണേന്ത്യയിലേക്കു പററുമെങ്കിൽ തെക്കേ അററത്തെ കേരളത്തിലേക്ക്.''



നന്ദി—ലാസ്കൊയുടെ ശില്പം

ഒരു ദശാബ്ദത്തിനുശേഷം ഈയിടെ എറണാകുളത്ത് സുഭാഷ് ബോസ് പാർക്കിൽ വച്ച് സംഘടിപ്പിക്കപ്പെട്ട അന്താരാഷ്ട്ര ശില്പ സിമ്പോസിയത്തിലൂടെ ആ സ്വപ്നം സാക്ഷാത്കരിക്കപ്പെട്ടു. അതിൽ പങ്കെടുക്കാനായി ഹിരോഷി മികാമിയെക്കൂടാതെ, വിവിധരാജ്യങ്ങളിൽനിന്നായി ആറ് പ്രശസ്ത ശില്പികളും എത്തി. ഈ ശില്പസിമ്പോസിയം സംഘടിപ്പിച്ചത് കൊച്ചിൻ കോർപ്പറേഷനും കേരള കലാപീഠവുംകൂടിയായിരുന്നു. ഇന്ത്യയിൽ ആദ്യമായാണ് ഒരു കോർപ്പറേഷൻ ഇത്തരമൊരു കലാസംഭവത്തിൽ മുൻകൈയെടുക്കുന്നത്. ദേശീയതലത്തിലും അന്താരാഷ്ട്രതലത്തിലും അംഗീകാരം നേടിയ ഇത്രയും ശില്പികൾ—14 പേർ ഒരേസമയത്തു പങ്കെടുത്ത ശില്പസിമ്പോസിയം ഇതിനുമുമ്പ് ഇന്ത്യയിൽ നടന്നിട്ടില്ല. 1990 ഡിസംബർ 28 മുതൽ മൂന്നാഴ്ച നീണ്ടുനിന്ന ശില്പസിമ്പോസിയത്തിൽ 14 ശില്പികൾ, വിവിധ മാദ്ധ്യമങ്ങളിലായി 14 ശില്പങ്ങൾക്കു രൂപംകൊടുത്തു. ശില്പികൾ ഒരുസ്ഥലത്ത് ഒത്തുകൂടി അവരവരുടേതായ ശില്പങ്ങൾ നിർമ്മിക്കുകയോ പരിസരപ്രകൃതിയുമായി ഐകരൂപ്യം പ്രാപിക്കുംവിധത്തിലുള്ള ബൃഹത്ശില്പം കൂട്ടായിത്തീർക്കുകയോ ആണ് സിമ്പോസിയം കൊണ്ടുദ്ദേശിക്കുന്നത്. മ്യൂസിയത്തിൻെറ ചുവരതിർത്തികളിൽനിന്നും തുറന്ന പ്രകൃതിയിലേക്ക് ശില്പിയെയും ശില്പത്തെയും ആനയിക്കുകയും ശില്പികൾ തമ്മിലുള്ള സഹകരണ മനോഭാവം വളർത്തുകയും സിമ്പോസിയത്തിൻെറ ലക്ഷ്യങ്ങളിൽപ്പെടുന്നു. കൂട്ടായ ശില്പപ്രവർത്തനം നവീന ആശയമാണെന്ന് പറയുന്നില്ല. ശിലായുഗത്തിലെ വാസ്തുശില്പ മാതൃകകളും കുടക്കല്ലുകളും വീരക്കല്ലുകളും ശില്പികൾ ഒത്തുചേർന്ന് പ്രവർത്തിച്ചതിൻെറ സ്മാരകങ്ങളായി നിലകൊള്ളുന്നു. ഭാജയിലും കാർളെയിലും അജന്തയിലും എല്ലോറയിലും എല്ലാം സംഘംചേർന്നുള്ള ശില്പപ്രവർത്തനത്തിൻെറ മകുടോദാഹരണങ്ങൾ കാണാം. പ്രകൃതിസുന്ദരമായ ഈ സ്ഥലങ്ങളെ എന്നെന്നും ചൈതന്യപൂർണ്ണമാക്കുന്നത് അവിടത്തെ ശില്പങ്ങളാണ്. കൊച്ചിയുടെ ഹൃദയഭാഗത്ത്, ഏററവും അനുയോജ്യമായ സ്ഥലംതന്നെയാണ് സിമ്പോസിയത്തിൻെറ വേദിയായി നിശ്ചയിക്കപ്പെട്ടത്. ഈ കലാസംഭവം അരങ്ങേറിയ എറണാകുളത്തെ കായലോരത്തുള്ള സുഭാഷ്



ജെറാഡ് ഫാവ്ളർ



ഫ്രെഡ് കോൺലോൺ

ബോസ് പാർക്ക് ഇപ്പോൾ ഒരു ശില്പാരാമമായി മാറിയിരിക്കുന്നു. പൊതുസ്ഥല ശില്പങ്ങൾ വിരളമായ ഈ സംസ്ഥാനത്ത് ഈയൊരു സംരംഭത്തിനു പ്രസക്തി ഏറെയാണ്. ഈ സിമ്പോസിയത്തിൽ പങ്കെടുത്ത 14 ശില്പികളിൽ 7 പേരും കൃഷ്ണശിലയാണ് മാദ്ധ്യമമായി തിരഞ്ഞെടുത്തത്. ഹിരോഷി മികാമി, ഫ്രെഡ് കോൺലോൺ, ജെറാഡ് ഹാവ്ളർ, തോമസ് ലിങ്ക്, ക്നൃൂട്ട് വോൾദ്, വി.കെ. രാജൻ എന്നിവർ.

ശില്പത്തിനായുള്ള കരിങ്കല്ല് തിരഞ്ഞെടുക്കുന്നതു മുതൽ ശില്പരചന മുഴുമിക്കുംവരെയും അതിയായ ആത്മാർത്ഥതയോടെയും ആത്മീയതയോടെയുമാണ് ഹിരോഷി പ്രവർത്തിക്കാറ്. പരിസരപ്രകൃതിയെയും പരിസരസംസ്കാരത്തെയും ഉൾക്കൊണ്ട്, അതുമായി ഒത്തുചേരുംവിധത്തിലുള്ള ശില്പങ്ങൾ തീർക്കുകയാണ് അദ്ദേഹം ചെയ്യുന്നത്. മൂന്ന് കരിങ്കൽപ്പലകകൾ കൊത്തി, ചേർത്തു ക്രമീകരിച്ച ഒരു ശില്പസംവിധാനമാണ് ഹിരോഷി ഇവിടെ തീർത്തത്. ചെറിയ താമരക്കുളം, അതിന്റെ കരയിലൊരു സിമന്റ്തറ, അതിൽനിന്നും കുളത്തിലേക്കൊരു പാലമെന്ന് തോന്നുംവിധം രൂപപ്പെടുത്തിയ ശില്പം—ഇതൊക്കെ ചേർന്നതാണ് ഈ ശില്പസംവിധാനം. കരിങ്കല്ലിൽ ശില്പം ചെയ്യാറുള്ള ഇദ്ദേഹം ശിലയിൽനിന്നും താൻ ദർശിച്ച രൂപത്തെ വിമുക്തമാക്കുന്നതോടൊപ്പം കൊത്തി, ഇളക്കിമാററിയ കഷണങ്ങളെ ശില്പം സ്ഥിതി ചെയ്യുന്ന പരിസരത്തുതന്നെ സ്ഥാപിക്കാൻ നിഷ്കർഷിക്കുന്നു. ''ശരീരവും ആത്മാവും തമ്മിലുള്ള ബന്ധംപോലെ തീവ്രമാണ് അവ തമ്മിലുള്ള ബന്ധം.'' ഹിരോഷി പറഞ്ഞു. ഇവിടെ ശില്പനിർമ്മാണവേളയിൽ ശിലയിൽ നിന്നുതിർന്ന കഷണങ്ങൾ താമരക്കുളക്കരയിൽ പതിച്ച്, ശില്പിയുടെ സന്ദേശം ആലേഖനം ചെയ്തു: ''പൂവുകൾ വിരിയുന്നു, പൂവുകൾ കൊഴിയുന്നു.'' വിശ്വസൗഹാർദ്ദത്തിന്റെയും ശാന്തിയുടെയും മഹത്സന്ദേശം ഋതുഭേദങ്ങളിലൂടെ ശാശ്വതീകരിക്കപ്പെട്ടേക്കാം.

ശാന്തതയുടെ പ്രതിപുരുഷനായ, പത്മമേന്തിയ ബോധിസത്വന്റെ സാന്നിദ്ധ്യം പ്രതീകാത്മകമായ രീതിയിൽ ഹിരോഷി ഇവിടെ ആവിഷ്കരിച്ചിരിക്കുന്നു.

ഐർലണ്ടുകാരനായ ഫ്രെഡ് കോൺലോൺ ശില്പരചനയെ മനുഷ്യസംസ്കാരത്തിന്റെ തുടർച്ചയുടെ പ്രതീകമായി കാണുന്നു. മാററവും തുടർച്ചയായ വളർച്ചയും പ്രകൃതിയിലെ അനിവാര്യതകളാണ്; അതിന്റെ ഭാഗമാണ് തന്റെ ശില്പങ്ങൾ എന്ന് അദ്ദേഹം വിശ്വസിക്കുന്നു. ഇഷ്ടിക, മണ്ണ്, മണൽ എന്നിവ ഇടകലർത്തി ക്രമീകരിച്ച് സംവിധാനം ചെയ്ത പരിസരത്താണ് ഫ്രെഡ് കോൺലോൺ തന്റെ ശില്പം സ്ഥാപിച്ചിട്ടുളളത്. വളഞ്ഞുപുളഞ്ഞു പോകുന്ന ബാഹ്യാകൃതിയോടുകൂടി ഈ ശില്പം, അതിന്റെ പരുക്കൻ പ്രതലങ്ങളിലൂടെയും മിനുത്ത തലങ്ങളിലൂടെയും കോണുകളിലൂടെയും നയിച്ച് ആസ്വാദകനെ ചിന്താധീനനാക്കിയേക്കാം. രൂപകല്പനയിൽ ഈ ശില്പത്തിന്, അയർലണ്ടിലെ നവീന ശിലായുഗശില്പികൾ റിലീഫ് മാതൃകയിൽ കൊത്തിയ വർത്തുള രൂപങ്ങളുമായോ സാദൃശ്യം തോന്നാം. (തികച്ചും യാദൃച്ഛികമായിരിക്കാം അയർലണ്ടിൽ ന്യൂഗ് റേഞ്ചിലെ പാറക്കല്ലിലും മൗര്യസ്തംഭങ്ങളിലും കാണുന്ന വർത്തുളരൂപങ്ങൾക്കു സാമ്യമുണ്ട്) ദൃശ്യപരമായി. കായലിന്റെ പരപ്പും തിരകളുടെ നിതാന്ത ചലനസ്വഭാവവുമായി ബന്ധം തോന്നിക്കുന്നു, ഈ ശില്പം.

കരിങ്കല്ലാണ് ഫ്രെഡ്ഡിന്റെ ഇഷ്ടമാദ്ധ്യമം. ''ഏററവും ദ്രാവകസ്വഭാവമുള്ള മാദ്ധ്യമമാണ് കല്ല്. ഈ ശില നോക്കൂ. പണ്ടുപണ്ട് ഇത് ദ്രാവകരൂപത്തിലായിരുന്നിരിക്കും. പിന്നീട് അത് ഘനീഭവിച്ചതായിരിക്കാം. ഏററവും വഴങ്ങുന്ന, ദ്രാവകംപോലെ ഒഴുക്കു തോന്നിക്കുന്ന മാദ്ധ്യമമാണ് കരിങ്കല്ല്.'' ഫ്രെഡ് പറഞ്ഞു.

ഡച്ചുകാരനായ ജെറാഡ് ഹാവ്ളർ കഴിഞ്ഞ 25 വർഷത്തിലേറെയായി അദ്ധ്യാപകനാണ്. ഈ അമ്പത്തിയൊന്നുകാരൻ വിവിധ രാജ്യങ്ങളിൽ നടന്ന നിരവധി സിമ്പോസിയങ്ങളിൽ പങ്കെടുത്തിട്ടുണ്ട്. സ്ഥലത്തിനും പരിസരത്തിനും അനുസൃതമായി വ്യത്യസ്ത മാദ്ധ്യമങ്ങളിൽ ശില്പം ചെയ്യാറുള്ള ജെറാഡ് ഇവിടെ കരിങ്കല്ലിലാണ് ശില്പം തീർത്തത്. ജെറാഡ് പറഞ്ഞു: ''പ്രതലത്തിൽ ഉളിപതിക്കുംതോറും ഏറിവരുന്ന ഇവിടത്തെ കരിങ്കല്ലിന്റെ പ്രതിരോധസ്വഭാവം എനിക്ക് ആവേശം പകർന്നു.'' ലംബാകൃതിയിൽ ജെറാഡ് ഹാവ്ളർ കൊത്തിയുണ്ടാക്കിയ ശില്പം വെളിച്ചവും നിഴലും തമ്മിലുള്ള ബന്ധത്തിന്റെയും കളികളുടെയും ദൃശ്യാവിഷ്കാരമാണ്. ശില്പത്തിന്റെ വിവിധ വശങ്ങളിലും വ്യത്യസ്ത പ്രതലങ്ങളിലും പകലവൻ വീഴ്ത്തുന്ന വെളിച്ചം മായികാനുഭൂതി ഉളവാക്കുന്നു.

ശില്പം രൂപത്തിലും ഘടനയിലും ജ്യോ



ഇവോൺ ക്രാറ്റിന്റെ ശില്പം





ഹിരോഷി മികാമി

മതീയാധിഷ്ഠിതമാണ്. ശില്പത്തിനു ചുററും കൊത്തിയുണ്ടാക്കിയ വ്യത്യസ്തതരത്തിലുള്ള പ്രതലങ്ങൾ നമ്മെ സ്പർശനത്തിനു ക്ഷണിക്കുന്നുണ്ടാവാം.

ഭാരതീയശില്പങ്ങൾ ജപ്പാൻകാരനായ നൊബോരു യൊഷീദയെ പ്രഥമദർശനത്തിൽത്തന്നെ സ്വാധീനിച്ചിട്ടുണ്ടെന്നു തോന്നുന്നു. പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതി സംഹാര സങ്കല്പത്തെയാണ് നൊബോരു തന്റെ ശില്പത്തിലൂടെ ആവിഷ്കരിച്ചിരിക്കുന്നത്. രൂപകല്പനയിലും ആവിഷ്കാരത്തിലും പല്ലവശില്പങ്ങളുടെ സ്വാധീനം ദ്യോതിപ്പിക്കുന്നു. വളരെ മിനുത്ത തലത്തോടുകൂടിയ ഈ ശില്പം നിർമ്മിക്കാൻ അദ്ദേഹത്തിന് നാല് ആഴ്ചകൾ വേണ്ടിവന്നു.

ജർമ്മനിയിൽനിന്നെത്തിയ തോമസ് ലിങ്ക് കഴിഞ്ഞവർഷം ചോഴമണ്ഡലത്തിൽ നടന്ന ശില്പ സിമ്പോസിയത്തിൽ പങ്കെടുത്ത ആളാണ്. കരിങ്കല്ലിൽ ഇദ്ദേഹം തീർത്ത ശില്പം പുരുഷപ്രകൃതി സംയോഗത്തിന്റെ പ്രതീകാത്മകമായ ദൃശ്യാവിഷ്കാരമാണ്. നോർവ്വേക്കാരനായ കന്യൂട്ട് വോൾദ് പ്രകൃതിയിൽ വിലയിപ്പിക്കാനായി രണ്ടു സ്തംഭരൂപങ്ങളാണ് നിർമ്മിച്ചത്.

പ്രാചീനകാലം മുതല്ക്കേ മനുഷ്യൻ മൃഗരൂപങ്ങൾ വരയ്ക്കുകയും കൊത്തുകയും മെനയുകയും ചെയ്തുപോന്നിട്ടുണ്ട്. ലാസ്കൊയിലെയും അൾത്താമിറയിലെയും ഗുഹാചിത്രങ്ങളിൽ കാണുന്ന കാളകൾ ശിലായുഗ മനുഷ്യന്റെ ആലേഖന പാടവത്തിന്റെ മികച്ച ഉദാഹരണങ്ങളാണ്. സിന്ധു നദീതടത്തിൽനിന്നും കിട്ടിയ ഫലകങ്ങളിലും കളിമൺ കളിപ്പാട്ടങ്ങളിലും വൃഷഭത്തെ കാണാം. മൗര്യസ്തംഭങ്ങളിലും തുടർന്നുള്ള കാലങ്ങളിലും കാളയുടെ രൂപം വിവിധ സങ്കല്പങ്ങളെ പ്രതിനിധീകരിച്ച് വ്യത്യസ്ത രൂപങ്ങളിൽ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. ആനുകാലിക കലാകാരന്മാരുടെ സൃഷ്ടികളിലും വൃഷഭരൂപം രൂപങ്ങളായും പ്രതീകങ്ങളായും കണ്ടുവരുന്നുണ്ട്. രാഘവ കനേറിയ ഇവിടെ നിർമ്മിച്ച ശില്പം നന്ദിസങ്കല്പത്തിന്റെ പുതിയ രീതിയിലുള്ള ആവിഷ്കാരമാണ്. പാഴിരുമ്പുകഷണങ്ങൾ ആകൃതിക്കനുസരിച്ച് മുറിച്ച് ഉരുക്കിച്ചേർത്താണ് ഈ ആധുനിക 'നന്ദി'യെ രൂപപ്പെടുത്തിയത്. ആകാരത്തിന്റെ വിശദാംശങ്ങൾ ഒഴിവാക്കിക്കൊണ്ട് രൂപത്തിന് ത്രിമാനതയും ഘനവും തോന്നിക്കുംവിധം ശില്പി ലോഹാകൃതികൾ ചേർത്തൊരുക്കിയിരിക്കുന്നു. ഉദ്യാനത്തിലെ ഏററവും ഉയർന്ന തലത്തിൽ കായലിന്റെ പശ്ചാത്തലത്തിൽ ഈ നന്ദി തലയുയർത്തി നില്ക്കുന്നതു കാണാം. ബറോഡയിലെ എം.എസ്. യൂണിവേഴ്സിററിയിൽ, ശില്പവിഭാഗം തലവനായ രാഘവ കനേറിയ അന്താരാഷ്ട്രതലത്തിൽ അംഗീകാരം നേടിയ ഫോട്ടോഗ്രാഫർകൂടിയാണ്.

ശാന്തിനികേതനിൽനിന്നെത്തിയ ശബരി റോയ് ചൗധരി 'ശയിക്കുന്ന നഗ്നസ്ത്രീ'ക്ക് രൂപം നല്കി. കോൺക്രീററിലാണ് അദ്ദേഹം ഈ ശില്പം നിർമ്മിച്ചത്. എസ്. രാധാകൃഷ്ണൻ, കെ.പി. സോമൻ, വത്സൻ കൊല്ലേരി, അശോകൻ പൊതുവാൾ എന്നിവരും കോൺക്രീററിൽ ശില്പരചന നടത്തി. എസ്. രാധാകൃഷ്ണൻ ചെയ്തുവന്നിരുന്ന 'മുക്കുവർ' പരമ്പരയിൽപ്പെടുന്ന ശില്പങ്ങളുടെ തുടർച്ചയാണ് ഇവിടെ അദ്ദേഹം തീർത്ത ശില്പം. ('തിരമുറിച്ച് കടക്കുന്ന മത്സ്യം').



കെ.പി. സോമൻ

ഡെൽഹിയിൽ കലാജീവിതം നയിക്കുന്ന കെ.പി. സോമൻ ഈയിടെ ഹര്യാനയിലെ സൂരജ്കുണ്ഡിൽ തീർത്ത വലിയ ശില്പസംവിധാനത്തിന്റെ തുടർച്ചയാണ് ഇവിടെ തീർത്ത ശില്പം. ആനുകാലിക സംഭവങ്ങളെ പുരാണകഥകളുമായി ബന്ധപ്പെടുത്തി, ഇവിടെ പുതിയൊരു ദർശനം ആവിഷ്കരിച്ചിരിക്കുകയാണ് സോമൻ. ഈ ബൃഹത് ശില്പത്തിന്റെ നിർമ്മിതിയിൽ ആസ്വാദകർക്കും സുഹൃത്തുക്കൾക്കും പങ്കാളിത്തം നല്കി സിമ്പോസിയത്തിന്റെ ആദർശം സാക്ഷാത്കരിച്ചിരിക്കുന്നു.

മദ്രാസിൽ സ്ഥിരതാമസമാക്കിയ ശില്പിയും ചിത്രകാരനുമായ വത്സൻ കൊല്ലേരി തന്റെ ശില്പത്തിന് 'അനിമ—അനിമസ്' എന്നു പേരിട്ടിരിക്കുന്നു. പിരമിഡിന്റെ പല ഭാഗങ്ങൾ വേർതിരിച്ച് പുനഃസംവിധാനം ചെയ്തതാണെന്നു തോന്നും, ഈ ശില്പം.

വളച്ചുകെട്ടില്ലാത്ത ശില്പരചനാശൈലിയാണ് അശോകൻ പൊതുവാളിന്റേത്. സമൂഹത്തിന്റെ വിവിധ മുഖങ്ങളെയും തലങ്ങളെയും ഭാവതീവ്രതയോടെ ടെറാകോട്ടയിലും കോൺക്രീററിലും ഈ ശില്പി ആവിഷ്കരിക്കുന്നു. ജീവിതയാഥാർത്ഥ്യങ്ങളുടെ വെളിച്ചത്തിലേക്ക് അസ്വസ്ഥതയോടെ നോക്കുന്ന മനുഷ്യനെയാണ് അശോകൻ ഇവിടെ രൂപകല്പന ചെയ്തു നിർമ്മിച്ചിട്ടുള്ളത്.

ഈ സിമ്പോസിയത്തിൽ കരിങ്കല്ല് മാദ്ധ്യമമായെടുത്ത ഏക ഭാരതീയശില്പി മലയാളിയായ വി.കെ. രാജനാണ്. ജനിച്ചുവളർന്ന നാട്ടിലെ ഉത്സവങ്ങളും കോലങ്ങളും ചമയങ്ങളും രാജന്റെ ശില്പദർശനത്തെ സ്വാധീനിച്ചിട്ടുണ്ട്. നമ്മുടെ ദാരുശില്പമാതൃകകളിൽ കാണുന്ന ഘനസ്വഭാവവും വർത്തുളരൂപങ്ങളും രാജന്റെ ശില്പത്തിൽ നവീനരീതിയിൽ ആവിഷ്കരിക്കപ്പെടുന്നതു കാണാം.

ഈ സിമ്പോസിയത്തിൽ പങ്കെടുത്ത ഏക വനിത ഡച്ചുകാരിയായ ഇവോൺക്രാററ് ആണ്. അലൂമിനിയം പലകയിൽ വർത്തുള രൂപങ്ങൾ വെട്ടിയെടുത്തു ചേർത്താണ് അവർ തന്റെ ശില്പം നിർമ്മിച്ചത്. നിരവധി വർത്തുളരൂപങ്ങൾ തമ്മിൽ ചേരുമ്പോൾ സ്പേസിൽ ഉളവാക്കുന്ന ചലനസ്വഭാവത്തെയും തജ്ജന്യമായ ഊർജ്ജത്തെയുമാണ് തന്റെ ശില്പത്തിലൂടെ ആവിഷ്കരിച്ചത്.

വിവിധ സാംസ്കാരിക പൈതൃകങ്ങളുടെയും വിശ്വാസങ്ങളുടെയും ഉടമകളായ 14 ശില്പികൾ കൊച്ചിയിലെ കായലോരത്ത് ഒത്തുചേർന്ന് ശില്പങ്ങൾ ഒരുക്കി ഒരു ശില്പാരാമമുണ്ടാക്കി. കേരള കലാപീഠവും കൊച്ചി കോർപ്പറേഷനും ചേർന്നൊരുക്കിയ ഈ സിമ്പോസിയം നഗരവാസികൾക്ക് ഒരു കലാവിരുന്നും ശില്പങ്ങൾ കൊച്ചിക്ക് അമൂല്യഹാരവുമായിരിക്കും.

മാധവിക്കുട്ടി

# നീർമാതളം പൂത്തകാലം



**നീ**ർമാതളപ്പൂക്കളുടെ സുഗന്ധം കാററിൽ വന്നെത്തുന്ന എത്രയോ നേർത്ത ഒരു ഗാനശകലം പോലെയാണ്. ചെണ്ടകൊട്ട് പോലെയുള്ളതും വീണധ്വനി പോലെയുള്ളതുമായ ഗന്ധങ്ങൾ മററു ചില പുഷ്പങ്ങൾക്കുണ്ടായിരിക്കാം. ഉദാഹരണത്തിന് ചെമ്പകം. തായമ്പകപോലെയല്ലേ അതിൻെറ മണം? പനിനീർപ്പൂക്കളുടെ സുഗന്ധം വീണയെ അനുസ്മരിപ്പിക്കുന്നു. പാരിജാതം—നാലപ്പാട്ട് പടിഞ്ഞാറെ മുററത്തിൽ തലയുയർത്തിപ്പിടിച്ച് നിന്ന് വെയിലും തല താഴ്ത്തി മഴയും കൊണ്ടിരുന്ന ആ മരം പൂത്തകാലം ആ പരിസരത്ത് ഒരു ഗാനം ഉയർത്തിയില്ലേ? മഠത്തിലെ മുററത്തെ പവിഴമല്ലി ജലതരംഗത്തിൻെറ മണിനാദങ്ങൾ ഉയർത്തിയില്ലേ?

നീർമാതളപ്പൂക്കളുടെ മണം അമ്മയുടെ താരാട്ടായിരുന്നു. രാത്രികാലങ്ങളിൽ ഞാൻ ഉറങ്ങിക്കിടക്കുന്ന അമ്മയുടെ ആശ്ലേഷണത്തിൽ നിന്ന് സ്വന്തം ശരീരത്തെ മോചിപ്പിച്ച് എത്രയോ തവണ ജനലിലേക്ക് ഓടിയിട്ടുണ്ട്—പൂത്തുനില്ക്കുന്ന നീർമാതളം ഒരു നോക്കുകൂടി കാണുവാൻ. നിലാവിലുംനേർത്ത നിലാവായി ആ ധവളിമ പാമ്പിൻകാവിൽ നിന്ന് ഓരോ കാററ് വീശുമ്പോഴും തിരുവാതിരക്കുളി കഴിഞ്ഞ പെൺകിടാവെന്നപോലെ വിറച്ചു. വിറയലിൽ എത്രയോ ശതം പൂക്കൾ നിലംപതിച്ചു. നാല് മിനുത്ത ഇതളുകളും അവയ്ക്ക് നടുവിൽ ഒരു തൊങ്ങലും മാത്രമേ ആ പൂവിന് സ്വന്തമായി ഉണ്ടായിരുന്നുള്ളു. അതു വാസനിച്ചുനോക്കുമ്പോൾ വാസനയില്ലെന്നും നമുക്ക് തോന്നിയേക്കാം. ഞെട്ടററ് വീഴുന്നതിനുമുമ്പ് അത് ചുററുമുള്ള അന്തരീക്ഷത്തെ സുഗന്ധിയാക്കി. അതും ഒരാഴ്ചക്കാലത്തേക്കുമാത്രം.

ഇലഞ്ഞിമരത്തിൻെറ ചില്ലകൾക്കിടയിൽ കുനിഞ്ഞും നിവർന്നും നടന്ന് പൂക്കൾ പെറുക്കിയിരുന്ന പെൺകുട്ടികൾ നീർമാതളപ്പൂക്കളെ കണ്ടുവെന്ന് നടിച്ചതേയില്ല. ഇലഞ്ഞിപ്പൂക്കൾ കൊണ്ട് മാലകെട്ടി മുടിയിൽ തിരുകുവാൻ മാമ്പുള്ളി വീട്ടിലെ സ്ത്രീകൾക്കും താൽപ്പര്യമുണ്ടായിരുന്നു. അമ്പാഴത്തേൽ പഴയ കുളത്തിനുമപ്പുറത്ത് പാടങ്ങളുടെ അരികിൽ ജീവിച്ച മുസ്ളിം പെൺകുട്ടികൾ ഇലഞ്ഞിപ്പൂക്കൾ കോർത്ത് ചിററുണ്ടാക്കി കാതിൽ ധരിച്ചു. കയ്യാവി എന്ന പെൺകുട്ടി രാവിലെ അത്തരം ചിററുമായി കൈകൾ നിറയെ വളയുമിട്ട് സ്കൂളിൽ പോവുന്നത് നോക്കി നില്ക്കുവാൻ എനിക്കിഷ്ടമായിരുന്നു. വൈകുന്നേരം നാല് മണിക്ക് അവൾ മടങ്ങുമ്പോൾ ഇലഞ്ഞിപ്പൂക്കൾ മാത്രമല്ല അവളുടെ ചുണ്ടുകളും വെയിൽ തട്ടി കരിഞ്ഞിരിക്കും. ആ കാലത്ത് മുസ്ലിം പെൺകുട്ടികളുടെയിടയിൽ കയ്യാവിയുടെ മുഖകാന്തി മററാർക്കുമുണ്ടായിരുന്നില്ല. മുസ്ലിം പെൺകുട്ടികൾക്ക് സ്കൂളിൽ പോവാൻ കുടുംബനാഥന്മാർ അനുവാദം നിഷേധിക്കുന്ന കാലമായിരുന്നു അത്. വീട്ടിലിരുന്നാൽ പോക്കിരിത്തം കാണിക്കുമെന്ന് ഭയന്നാണ് കയ്യാവിയുടെ അമ്മ മകളെ സ്കൂളിലച്ചത്. താൻ പെണ്ണാണെന്ന ഭാവം അവൾക്കുണ്ടായിരുന്നില്ല. അവൾ ഉച്ചത്തിൽ സംസാരിക്കുകയും ആൺകുട്ടികളെപ്പോലെ പൊട്ടിച്ചിരിക്കുകയും ചെയ്തു. പാഠിപ്പിൽ മിടുക്കിയായിരുന്നതുകൊണ്ടാവാം ഗുരുനാഥന്മാർ അവളെ ശിക്ഷിക്കുവാൻ ഒരുമ്പെട്ടില്ല.

''ഇൻേറാടത്ത് എല്ലാരും കറത്തിട്ടാ. ഞാൻ മാത്രേള്ളൂ ഒരു പൂവൻപഴം'' എന്ന് പുഞ്ചിരിയോടെയും ജാള്യതയോടെയും രഹസ്യാഭിമാനത്തോടുകൂടിയും പ്രസ്താവിച്ചിരുന്ന സരോജിനിയായിരുന്നു മറെറാരു സുന്ദരി.

''ഈ പ്രദേശത്തെ പെൺകുട്ട്യോളെ കണ്ടാപ്പിന്നെ ആരും പെണ്ണ് കെട്ടാൻ തൃശ്ശൂർക്കും പൂവില്യാ, പാലക്കാട്ടെക്കും പൂവില്യ''

മുല്ലാത്തേൽ രാമൻ നായർ ഒരിക്കൽ നാലപ്പാട്ട്, വടക്കെ കോലായിൽ നിന്നുകൊണ്ട് പറഞ്ഞു. എലിയങ്ങാട്ട് കോവിലകത്തെ ഒരു തമ്പുരാൻ പാലക്കാട്ട് അങ്കരാത്ത് നിന്ന് ഒരു കുട്ടിയെ വിവാഹം ചെയ്തുകൊണ്ടുവന്ന കാലമായിരുന്നു അത്. കുട്ടിയുടെ ശരീരത്തിൽ മൂന്നുറെങ്കിലും പവൻെറ ആഭരണങ്ങൾ ഉണ്ടെന്ന് മാധവിയമ്മ അമ്മയുടെ അമ്മയായ മുത്തശ്ശിയോടു പറഞ്ഞുകൊടുക്കുകയായിരുന്നു.

''എന്തിന് പറേന്നൂ വെല്യമ്മേ. എളക്കത്താലീം മൂന്നു നെലവച്ച കൊടക്കടുക്കനും അവിലുമാലേം പൂത്താലീം പാലയ്ക്കാ മോതിരോം കൂട്ടുകടകോം കോണുവളേം രൂപം കൊത്തിയവളേം ഒക്കെക്കൂടി കുട്ടിയെ കാണാൻഇല്യാന്ന് പറഞ്ഞപ്പോരേ? ആകെക്കൂടി ഒരു സൊർണ്ണ വിഗ്രഹം. '' മാധവിയമ്മ പറഞ്ഞു.

''ശെരിയാ. ദേ. ഉച്ചയാമ്പൊ ആകാശത്തില് സൂര്യനേ നോക്കുമ്പോ കണ്ണ് കലിയ്ക്കില്ല്യേ? അതു പോലെയാ ആ കുട്ട്യേ നോക്കുമ്പൊ'' കലി നാരായണൻനായർ പറഞ്ഞു. ''അങ്കാരത്ത് മന്നാടിയാർ എന്ന് കേട്ടിട്ട്ണ്ട്. മാധവന്നായർക്ക് ഒരു സ്നേഹിതൻ ഉണ്ടായിരുന്നു. കൽക്കത്തേല്. ശീമേൽപ്പോയി പഠിച്ച ഒരു മന്നാടിയാര്. അല്പായുസ്സായിരുന്നു. എന്തേർന്ന് പേര്? എനിക്കിപ്പൊ ഒട്ടും തോന്ന്ണില്യ'' മുത്തശ്ശി പറഞ്ഞു.

''വെല്യമ്മയ്ക്ക് ഇപ്പൊ ഓർമ്മക്കൊറവ് കൊറെ ജാസ്തിയാ. നെല്ല് പുഴുങ്ങ്യേൻെറ പിറ്റെ ദൂസം വെല്യമ്മ അടിയനോട്പറയ്യാ വള്ളേ്യ ഇന്ന് നെല്ല് പുഴുങ്ങണംന്ന്'' വള്ളി മുററത്തു നിന്നുകൊണ്ട് പറഞ്ഞു. വള്ളിയുടെ വലത്തെ കൈ ഒരു വള്ളിക്കൊട്ട തൻെറ ശരീരത്തോടെ അടുപ്പിച്ചു പിടിച്ചു.

''വള്ളി എങ്ങട്ടാ പോണ് വള്ളിക്കോട്ടേം കൊണ്ട്?'' മാധവിയമ്മ ചോദിച്ചു.

വള്ളി ചുവന്ന പല്ലുകൾ വെളിപ്പെടുത്തി ചിരിച്ചു. ഉത്തരം പറഞ്ഞില്ല.

''ഞാനെന്ത് ചോയിച്ചാലും ഈ വള്ളി മറോടി പറേല്യ. വള്ളിക്ക് ഇന്നെ ഒരു വെലേല്യ. ഞാൻ ഇന്നും ഇന്നലേം കണ്ട് തൊടങ്ങ്യേതല്ല ഇതൊന്നും. ''മാധവിയമ്മ പിറുപിറുത്തു.

''മാധിയമ്രാളക്ക് വാക്കിളേളാരടെ കുററം കാണാനേ നേരള്ളൂ'' വള്ളി ചിരിച്ചുകൊണ്ട് പറഞ്ഞു.

''കുററം മാത്രല്ലാ ഞാൻ കാണുന്നുള്ളു. ഗുണോം ഞാൻ കാണും. അതല്ലേ ഞാൻ പറേണ് ലെക്ഷ്മ്യെപ്പോലെ ഒരു പാവത്തിനെ നിങ്ങടെ കുടുമ്മത്തില് കേററണ്ടീർന്നില്യാന്ന്?''

''അതെന്താ അമ്രാളെ? ഞങ്ങടെ കുട്ടീക്കേററ്യാണ്ട് ലക്ഷ്മിക്കെന്തേ പററീത്? രണ്ടു നേരോം കഞ്ഞീം ചോറും ഓളക്കും കിട്ട്ണില്യേ?'' വള്ളി ഉദ്വേഗത്തോടെ ചോദിച്ചു.

''രണ്ടോ മൂന്നോ നേരം കഞ്ഞിയോ ചോറോകിട്ടിയാ മതിന്നാ ലെക്ഷ്മിടെ പൂതിച്ചാ ഓള് എന്തിനേ കല്യാണം കഴിച്ചത്? ഓൾടെ വീട്ടിലും കിട്ടില്ല്യേ ഇതൊക്കെ?'' മാധവിയമ്മ ചോദിച്ചു.

''മാധവി എന്തിനാ ശണ്ഠ കൂടണത്?'' അമ്മമ്മയുടെ അമ്മ ചോദിച്ചു.

''ഞാനാരുമായി ശണ്ഠ കൂടില്യാ വെല്യമ്മേ. ഈ വള്ളിടെ ഓരോ കള്ളപ്പണിയോള് കാണുമ്പൊ ഇയ്ക്ക് കലികയറ്ാണ്. മോനായാലും മോളായാലും തെററ് ചീയുമ്പൊ തടയണ്ടത് തള്ളടെ കടമയാ....എന്തും കാണുമ്പൊ ഞാനൊന്നും കണ്ടില്ല്യേയ് നാരായണാന്ന് പറഞ്ഞോണ്ട് കോലായില് കുത്തിരുന്നാപ്പോരാ.''മാധവിയമ്മ പറഞ്ഞു. അവരുടെ മുഖം രോഷം കോണ്ടോ വികാരാവേശം കൊണ്ടോ ചുവന്നു.

''മാധവി പറയണത് എനിക്ക് ഒരൊററ അക്ഷരം മനസ്സിലാവ്ണില്യ'' അമ്മമ്മയുടെ അമ്മയായ മുത്തശ്ശി പറഞ്ഞു.



''വെല്യമ്മക്ക് കൊറച്ച് കഴീമ്പഴക്കും ഒക്കെ മനസ്സിലായ്ക്കൊള്ളും.''മാധവിയമ്മ എഴുന്നേററു നിന്നു. അവർ അരിഞ്ഞ്വെച്ച മലക്കറിക്കഷണങ്ങൾ നാനാവിധ വർണ്ണങ്ങളോടെ ഒരു ഓലക്കിണ്ണത്തിൽ ഒരു കൂമ്പാരമായിക്കിടന്നു. ഇളവനും മത്തനും പയറും ചേനയും കയ്പയ്ക്കയും മുരിങ്ങാക്കായും പച്ചമുളകും ആ കിണ്ണത്തിൽ ഉണ്ടായിരുന്നു.

''ഇന്ന് അവിയല് ഉണ്ടാക്കണോ?''മലക്കറിക്കഷ്ണങ്ങൾ ഉററുനോക്കിക്കൊണ്ട് കലി നാരായണൻനായർ ചോദിച്ചു.

''ഞാൻ നുറുക്ക്യേ കഷ്ണങ്ങള് കണ്ടാലറീല്യേ നാരായണന്നായരേ ഇത് അവീലിനാ നുറുക്കീത്ന്ന്?''മാധവിയമ്മ ചോദിച്ചു.

കലി ചിരിച്ചുകൊണ്ട് ആ കിണ്ണം എടുക്കുവാൻ കുനിഞ്ഞു.

''കമ്മളേ ഇങ്ങള് കൊറേക്കൂടി വീതിള്ള തോർത്ത് ഉടുക്കിൻ. കുനിയുമ്പൊ ഇങ്ങടെ കോണം കണ്ടിട്ട് കുട്ട്യോള് ചിറിക്കും.'' വള്ളി പറഞ്ഞു. താൻ പറഞ്ഞ വാക്കുകൾ ഞാൻ കേട്ടുവൊ എന്ന് അറിയുവാനായി അവർ എൻെറ മുഖത്തേക്ക് നോക്കി കണ്ണുകളിറുക്കി.

മുററത്തു നിന്ന് പൊട്ടിപ്പെണ്ണ് വള്ളിയുടെ ഫലിതം കേട്ടിട്ടാവാം ഉറക്കെ ചിരിച്ചു. ''ബാമ്പ്വബ്വ''അവൾ പറഞ്ഞു.

വള്ളിയുടെ മക്കളിൽ ഒരാൾക്കു മാത്രമേ ആകാരസൗഷ്ഠവമുണ്ടായിരുന്നുള്ളു. ആ ആൾ അഞ്ചക്കാളനെന്ന പേര് നൽകി കുഞ്ഞുകുട്ടൻ എന്ന് വീട്ടുകാരാലും നാട്ടുകാരാലും വിളിക്കപ്പെട്ട മൂത്തമകനായിരുന്നു.

അഞ്ചക്കാളൻ കൊളമ്പിൽപ്പോയി കുറച്ചു കാലം ജോലിനോക്കിമടങ്ങിയപ്പോൾ അയാളുടെ നിറം കറുത്തുവെന്നും ശരീരം മെലിഞ്ഞെന്നും വള്ളിക്ക് തോന്നി. ഇനി കൊളമ്പിലേക്കല്ല ശീമയിലേക്കാണെങ്കിലും മകനെ അയയ്ക്കില്ല എന്ന് അവർ വാശിപിടിച്ചു. കൊളമ്പിൽപ്പോയി കുറച്ചു പണം സമ്പാദിച്ചു വരാൻ മകനെ അനുവദിക്കണമെന്ന് വെള്ളത്തേടത്തെ ലക്ഷ്മിക്കുട്ടി, കലിനാരായണൻ നായർ, മരുന്നു പീടിക നടത്തുന്ന മാരാർ മുതലായ ഗുണകാംക്ഷികളൊക്കെ വള്ളിയോടു പറഞ്ഞുനോക്കി. ഒരു തവണകൂടി അയാളെ അയയ്ക്കാമെന്നു വള്ളി പറഞ്ഞു. കൂടെ അനുജനായ കുമാരനെയും അയച്ചു.

അഞ്ചക്കാളൻെറ ഭാര്യയായി ലക്ഷ്മിയും കുമാരൻെറ ഭാര്യയായി പാറുക്കുട്ടിയും മാമ്പുള്ളി വീട്ടിൽ പ്രവേശിച്ചു. രണ്ടു വധുക്കളും നാലപ്പാട്ടെ വടക്കെ മുററത്ത് പട്ടിൻെറ ഉലച്ചിലോടും യൗവ്വനത്തിൻെറ തിളക്കത്തോടും കൂടി പൂമാലയോടെ പകുതി അടഞ്ഞ കണ്ണുകളോടെ വരികയുമുണ്ടായി.

അഞ്ചക്കാളൻ അമ്മയുടെ ഹിതമനുസരിച്ച് നാട്ടിൽ വന്ന് താമസമാക്കിയപ്പോൾ കുമാരൻ കൊളമ്പിലും പിന്നീട് മദ്രാസിലും അദ്ധ്വാനിച്ച് പണം സമ്പാദിക്കുകയായിരുന്നു. ഒരുവർഷത്തെ ഓണത്തിന് കുമാരൻ വരാഞ്ഞതുകൊണ്ട് പാറുക്കുട്ടി കലങ്ങിയ കണ്ണുകളുമായി നടന്നു. നാട്ടിലെ ഏതൊ ഒരു വിരുതൻ അതിനെപ്പററി ഒരു പാട്ടെഴുതി പാടുകയും ചെയ്തു.

''ഓണം വന്നോണം വന്നേണാം വന്നേയ്
കാണണ്ട ആളൊന്നും വന്നിട്ടില്ല
കൊളമ്പിൽക്കുമാരൻ വരാഞ്ഞിട്ടാവും
പാരിച്ച സങ്കടം പാറുട്ടിക്ക്....''

പാറുക്കുട്ടി തടിച്ച നിതംബവും തടിച്ച ചുണ്ടുകളുമുള്ള ഒരു യുവതിയായിരുന്നു. അവൾ നടന്നുപോവുമ്പോൾ അവളുടെ പൃഷ്ടത്തിൻെറ താളാത്മകമായ, ചലനം ഉററുനോക്കിക്കൊണ്ട് പ്രമാണികർകൂടി നിന്നുപോവാറുണ്ടായിരുന്നു.

''ഇൻെറ കണ്ണില് ലെക്ഷ്മ്യാ ഭംഗി'' ഒരിക്കൽ മാധവിയ്മ്മ പറഞ്ഞു.

''ലക്ഷ്മീടെ മൊഖശ്രീ പാറുട്ടിയ്ക്കില്യ.'' അമ്മമ്മ അഭിപ്രായപ്പെട്ടു. ''മൊഖശ്രീ! മൊഖശ്രീണ്ടായിട്ട് എന്താ ഒരുഗുണം? പാറുക്കുട്ടിക്ക് ഒരാനച്ചന്തം ഒക്കെണ്ട്. മുറുക്കിച്ചോപ്പിച്ച് നടുക്കുമ്പൊ നോക്കിനിക്കാൻ തോന്നും'' കലി നാരായണൻ നായർ പറഞ്ഞു.

''ഇങ്ങള് ഈ കാണണപോലെയൊന്നും അല്ലാലൊ കലി നാരായണൻ നായരേ! പെണ്ണുങ്ങളെ നോക്കി ചോര കുടിയ്ക്കണ്ട പ്രായല്ലലൊ ഇങ്ങക്ക്. ഇങ്ങള് ഒര് തന്തയല്ലേ?''



ഞാനൊരുതന്തയാണെങ്കി ഇയ്ക്ക് പെണ്ണിനെ കിട്ട്വോ? ഇൻെറ ഭാര്യ ഇത്തുട്ടിക്ക് നിങ്ങളേക്കാളും പ്രായം കൊറവാ. ആറ് മാസം വയററില്ണ്ട്. ''കലി ഉറക്കെയുറക്കെ ചിരിച്ചു. പിന്നീട് അടുക്കളയിലേക്ക് കിതച്ചു കൊണ്ട് കയറി.

''ഇങ്ങള് ചിറിക്കുമ്പൊ നായ്ക്കള് മൊരളണ ശബ്ദാ.''മാധവിയമ്മ പറഞ്ഞു. അടുക്കളയിൽ നിന്ന് കലി വീണ്ടും ഉച്ചത്തിൽ ചിരിച്ചു.

''വയസ്സുകാലത്ത് ഒരു കുട്ടീടെ അച്ഛനാവാൻ പൂവ്വാത്രെ. കുട്ട്യേ വളർത്തി ഉണ്ടാക്കണ്ടേ?'' മാധവിയമ്മ ചോദിച്ചു.

''ഇൻെറ കുട്ടീടെ കാര്യം ഞാൻ നോക്കിക്കൊളാം. ഇയ്ക്ക് ഇഞ്ഞീം കുട്ട്യോള്ണ്ടാവും. ഇത്തുട്ടി ചെറ്പ്പല്ലേ?

''എന്ത് കണ്ടിട്ടാ ഇത്തുട്ടി അമ്രാള് ഈ തന്തടെ കൂടെ എറങ്ങിപ്പോന്ന്? ഇങ്ങക്കൊരു വാര്യ കടിക്കാട്ടില്യേ?'' വള്ളി ചോദിച്ചു.

''അയിന് ഉത്തരം പറയാൻ നിശ്ശല്ലാണ്ടെയല്ല വള്ളേല്യ. ഉത്തരം പറഞ്ഞാൽ അത് കൊറച്ച് കൂടിപ്പൂവും. അതോണ്ടാ ഞാൻ ഉത്തരം പറയാത്തത്.'' നാരായണൻനായർ പറഞ്ഞു.

നാരായണൻനായർ നാടക നടനായിരുന്നതുകൊണ്ട് പെണ്ണുങ്ങളെ പാട്ടിലാക്കുന്ന വിഷയത്തിൽ അയാൾക്ക് വയസ്സ് ഒരു പ്രശ്നമാവില്ലയെന്ന് മാധവിയമ്മ ഒരിക്കൽ പറഞ്ഞു.

''ഒരൂട്ടം പാട്ടും പൊറാട്ടും ഒക്കെ നിശ്ശണ്ട് നൊമ്മടെ കലിക്ക്.''

''കുട്ടി നാടകം കണ്ടിട്ട്ണ്ടാ?'' കലി ചോദിച്ചു.

''രണ്ട് കൊല്ലം മുമ്പ് ഇവിടെ ഒരു നാടകക്കമ്പനി വന്നില്ലേ? അന്ന് അമ്മമ്മ എന്നെ കൊണ്ടുപോയി നാടകം കാണിച്ചു തന്നു.''ഞാൻ പറഞ്ഞു.

''അതെന്ത് നാടകം? അതില് രാജാപാർട്ട് ഇല്യ. രാജാവില്യാത്ത നാടകം നാടകാണൊ കുട്ട്യേ? രാജാവ് പാട്ടും പാടിയോണ്ട് കേറി വരുമ്പൊ.....പറേമ്പൊത്തന്നെ ഇയ്ക്ക് മേലാസകലം കോരിത്തരിക്കുണു–കുട്ടി ഹൊന്നപ്പ ഭാഗോതരെപ്പററി കേട്ടിട്ടില്യേ? ചിന്നപ്പ ഭാഗോതരേക്കാൾ ഇയ്ക്കിഷ്ടം ഹൊന്നപ്പ ഭാഗ്യോതരെയാ. എന്താ ശാരീരം! കുട്ടി കൽക്കത്തേന്ന് ഹൊന്നപ്പ ഭാഗോതരുടെ കച്ചേരിക്ക് പോയ്ട്ട്ണ്ടാ?'' കലി രണ്ടു പല്ല് മാത്രമുള്ള വായിൽ പുകയിലയും വെററിലയും ചവച്ച് തൻെറ കറുത്ത മുഖം എന്നോടടുപ്പിച്ച് ചോദിച്ചു.

ഞാൻ ഒന്നും പറഞ്ഞില്ല.

''ഹൊന്നപ്പ ഭാഗോതരെ കേക്കാൻ വിയെന്നായര് പൂവ്വാതിരിക്കില്യ. പാട്ട് കേക്കാൻ പോയപ്പൊ അച്ഛൻ കുട്ട്യേ കൊണ്ടേയില്യേ?''

''നിർത്തിൻ ഇങ്ങടെ ഒരു ചോദ്യം ചോയിക്ക്ല്. കുട്ടീടെ മോത്തപ്പിടി തുപ്പലായി. ദൂരെ നിന്നിട്ട് ചോയിച്ചാപ്പോരേ? കുട്ട്യേ പേടിപ്പിക്കണൊ? നിങ്ങടെ ഒരു ഹൊന്നപ്പ ഭാഗോതര്!'' മാധവിയമ്മ ദേഷ്യത്തോടെ പറഞ്ഞു.

ഈ മാധിവിയമ്രാളും ഈ തമ്മളും എപ്പൊ നോക്കിയാലും കെട്ടെ കരടേന്നാ. നായും പൂച്ചേം കടി കൂടണന്തി''വള്ളി പറഞ്ഞു.

മാധവിയമ്മ തൻെറ ചുമലുകൾ ക്ഷോഭത്തോട രണ്ട് തവണ കുലുക്കി. എന്നിട്ട് ധൃതിയിൽ തൻെറ കിടപ്പുമുറിയായ വടക്കെ അറയിലേക്ക് നടന്നു.

''ചെറിയമ്പ്രാട്ടിയാര് ഈ കോലായില് ഇരുന്ന് ഈ വർത്താനൊന്നും കേക്കണ്ട. കുട്ട്യോൾക്ക് കേക്കണ്ട വർത്താനല്ല ഇബടെ കേക്കണതൊക്കേം.'' വള്ളി എന്നോട് പറഞ്ഞു.

''കേട്ടാൽ എന്താ പററ്?'' ഞാൻ ചോദിച്ചു.

''ഇതൊക്കെ കേട്ടാ ചെറിയമ്പ്രാട്ടിയാരടെ സൊഭാവം അപ്പിടി വെടക്കാവും. ഉണ്ണിത്തമ്പുരാൻ ഉമ്മറത്ത് ഇരുന്ന് വായ്ക്ക്ണ്ണ്ടാവും, ചെറിയമ്പ്രാട്ടിയാര് അങ്ങ്ട് പൊയ്ക്കോളൊ.'' വള്ളിപറഞ്ഞു.

''ആ കുട്ടിക്ക് ഇബടെ കുത്തിരിയ്ക്കാനാ താൽപ്പര്യം. ഇൻെറ കഥേം കേട്ട്വോണ്ട് എത്ര നേരം വേണെങ്കിലും അത് ഈ കോലായല് ഇരിക്കും.''കലി നാരായണൻ നായർ പറഞ്ഞു. എനിക്ക് തിന്നുവാനായി ഒരു കഷണം തേങ്ങയും അയാൾ അടുക്കളയിൽ നിന്ന് കൊണ്ടുവന്നു.

''ചെലോര് പറയും ഹൊന്നപ്പ ഭാഗോതരേക്കാൾ ഒശത്തി പാട്ട് ചിന്നപ്പ ഭാഗോതരുടെ പാട്ടാണ്ന്ന്. കുട്ടി അത് വിശ്വാസിക്കണ്ട.'' കലി നാരായണൻനായർ പറഞ്ഞു.

(തുടരും)



ഇ.വി. ശ്രീധരൻ

# ഒരു ഗാന്ധിയൻ വിളക്കിൻെറകഥ

**കേരളത്തിലെ രാഷ്ട്രീയ ജീവിതത്തിൽ ശ്രീ. കുഞ്ഞുരാമക്കുറുപ്പിനെപ്പോലുള്ളവരുടെ ''വർഗ്ഗം'' അന്യമായിക്കൊണ്ടിരിക്കയാണ്.**

സഖാവ് കെ. കുഞ്ഞുരാമക്കുറുപ്പിനെക്കുറിച്ചാണ് ഈ കുറിപ്പ്. ഈ നിമിഷം രണ്ടു ചോദ്യങ്ങൾ എൻെറ കാതിൽ വീഴുന്നു. ആരാണ് ഈ കുഞ്ഞിരാമക്കുറുപ്പ്? അദ്ദേഹം ഇപ്പോഴും ജീവിച്ചിരിപ്പുണ്ടോ? ഓർമ്മശക്തിയും നന്ദിയും നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ഈ ലോകത്തെ തികച്ചും കണക്കിലെടുത്തുകൊണ്ട് രണ്ടു ചോദ്യങ്ങൾക്കും ഉത്തരം നല്കിയേപററൂ. ആരിൽ നിന്നാണോ ഈ രണ്ടു ചോദ്യങ്ങളുമുയർന്നത് അവരുടെതാണ് ഇന്നത്തെ രാഷ്ട്രീയത്തിൻെറ ശക്തനായ പോരാളിയും നേതാവുമായി ജീവിച്ച്, നിരവധി കർഷകസമരങ്ങളിലൂടെ കർമ്മവീരനായി... ആ ജീവിതം എഴുപത്തിയഞ്ച് വയസ്സ് പിന്നിട്ടു. ഇങ്ങനെയുള്ള ഒരാൾ ഒരു വെറും പാവം മനുഷ്യനാണോ? ഇവിടെയൊന്നുമല്ല അദ്ദേഹം പാവമായിപ്പോയത്. എം.എൽ.എ. ആകാനോ എം.പി. ആകാനോ മന്ത്രിയാകാനോ പോകാത്തതുകൊണ്ടാണ് കുഞ്ഞിരാമക്കുറുപ്പ് ചിലരുടെ മനസ്സിൽ പാവം മനുഷ്യനായിപ്പോയത്. ഈ പദവികളൊന്നും മനസ്സിൽ സോഷ്യലിസത്തിൻെറ ആദിനാളം വീശിയര്. ഗാന്ധിജിയുടെ, ജെ.പി.യുടെ, ലോഹ്യയുടെ, ആചാര്യ നരേന്ദ്രദേവിൻെറ, യൂസഫ് മെഹറാലിയുടെ, അച്യുത്പട്വർദ്ധനൻെറ രാഷ്ട്രീയ വഴിയിൽ എവിടെയെങ്കിലും ഒരു ബിന്ദുവായി നിങ്ങൾക്കെന്നെ കാണാൻ കഴിയുമെങ്കിൽ എന്നേ ഞാനാഗ്രഹിക്കുന്നുള്ളൂ.

''അറുപതുകൊല്ലത്തെ രാഷ്ട്രീയ ജീവിതത്തിൽ നിന്നെന്തുനേടി? തലസ്ഥാനത്തൊരു



കുഞ്ഞിരാമക്കുറുപ്പ്

കേരളം. ആദ്യത്തെ കൂട്ടർക്ക് ആരാണ് കുഞ്ഞിരാമക്കുറുപ്പ് എന്നറിഞ്ഞുകൂടാ. ഇന്നത്തെ മഴയ്ക്ക് വെറുതേ തെഴുത്ത രാഷ്ട്രീയത്തിലെ ആ തകരച്ചെടികളാടുന്ന നാടകത്തിന് ഇന്നലെയുടെ മഹനീയമായ വെളിച്ചം മാത്രമല്ല, അതിൻെറ വിദൂരസ്മരണപോലും ആവശ്യമില്ല. രണ്ടാമത്തെ കൂട്ടരാകട്ടെ, സ്വന്തമായൊന്നും നേടിയില്ലല്ലോയെന്ന നിരാശയിൽ കഴിയുന്നവരാണ്. ആദ്യത്തെ കൂട്ടർക്ക് കുഞ്ഞിരാമക്കുറുപ്പ് ആരുമല്ല; രണ്ടാമത്തെ കൂട്ടരെ സംബന്ധിച്ചിടത്തോളം വലിയ മിടുക്കൊന്നുമില്ലാത്ത ഒരു പാവം മനുഷ്യൻ. ശരിയാണ്, കുഞ്ഞിരാമക്കുറുപ്പ് ഒരു പാവം മനുഷ്യനാണ്. എന്നാൽ എങ്ങനെയൊക്കെയുള്ള ഒരു പാവം മനുഷ്യനാണ് ഈ കുഞ്ഞിരാമക്കുറുപ്പ്? ബുദ്ധിയുറച്ചതുമുതൽ പരുത്ത ഖദറിട്ട് ദേശീയ സ്വാതന്ത്ര്യസമരരംഗത്തിറങ്ങി സ്വാതന്ത്ര്യസമരത്തിൻെറ പാത ജീവിതപ്പാതയാക്കി, സ്വതന്ത്രഭരതത്തിൽ ഇന്ത്യൻ സോഷ്യലിസ്ററ് വിപ്ളവത്തെക്കുറിച്ചുള്ള സങ്കല്പങ്ങളുടെ സാക്ഷാത്ക്കാരത്തിനുവേണ്ടി പൊരുതി, കേരളത്തിലെ സോഷ്യലിസ്ററ് പ്രസ്ഥാന അദ്ദേഹത്തെ തേടി വരാഞ്ഞിട്ടല്ല; അധികാരരാഷ്ട്രീയത്തോട് അദ്ദേഹം മുഖം തിരിഞ്ഞു നിന്നതുകൊണ്ടാണ്. ഇവിടെ വീണ്ടും ചോദ്യമുയരുന്നു. എന്തിനാണ് അങ്ങനെ നിന്നത്? രാഷ്ട്രീയാധികാരം കൈകാര്യം ചെയ്യുകയെന്നതുകൂടി ഒരു നേതാവിൻെറ ജോലിയല്ലേ? ഖദർക്കുഞ്ഞുങ്ങളും ചോരക്കുഞ്ഞുങ്ങളും ഒരുപോലെ ഉയർത്തുന്ന ചോദ്യമാണിത്. അതിന് കുഞ്ഞിരാമക്കുറുപ്പ് പറയുന്ന മറുപടി ഞാനൊന്നു സങ്കല്പിച്ചുനോക്കട്ടെ: ''മക്കളേ, ഞാൻ അർദ്ധനഗ്നനാം ഫക്കീറിൻെറ പാദങ്ങളിൽ നിന്ന് യാത്രയാരംഭിച്ചവനാണ്. ഉപ്പുകുറുക്കിയും മർദ്ദനമേററും ചർക്ക തിരിച്ചും ജയിലിൽ കിടന്നും ഇന്ത്യയുടെ ദുഃഖം അറിഞ്ഞവനാണ്. എൻെറ മനസ്സ് ഇപ്പോഴും ആലിപ്പൂർ ജയിലിനകത്തുതന്നെയാണ്. മഹാത്മാജിയാണെൻെറ നേതാവ്. എനിക്ക് മഹാത്മജി മോഹൻദാസ് കരംചന്ദ് ഗാന്ധിയല്ല. മഹാത്മജി എനിക്ക് ഇന്ത്യയാകുന്നു. അധികാരത്തിൻെറ നാലരികത്തുപോലും വരാതെ ഇന്ത്യൻ രാഷ്ട്രീയത്തിന് മൂല്യാധിഷ്ഠിതശോഭ നല്കിയ ജെ.പിയാണെൻെറ വീടുണ്ടാക്കിയോ? സഞ്ചരിക്കാനൊരു അംബാസിഡർ കാറെങ്കിലുമുണ്ടാക്കിയോ? ഇത്ര വലിയ ആളായിട്ട് ഏതെങ്കിലുമൊരു വിദേശരാജ്യം സന്ദർശിച്ചിട്ടുണ്ടോ?''

രാഷ്ട്രീയത്തിലെ മിടുക്കിൽനിന്ന് ഉടുക്കു കൊട്ടി ഉയരുന്ന ഈ ചോദ്യങ്ങൾക്കു ലഭിച്ച, ലഭിച്ചുകൊണ്ടിരിക്കുന്ന ലാഭത്തെക്കുറിച്ചുള്ള ഉത്തരങ്ങളോട് ഇന്ത്യയ്ക്കു ചോദിക്കാം. എല്ലാം തീർന്നില്ലേ? മുടിച്ചവസാനിപ്പിച്ചില്ലേ? നേതാക്കന്മാർ എന്ന ഒരു പുതിയ സമ്പന്ന വർഗ്ഗം ഉണ്ടായില്ലേ?

സഖാവ് കെ. കുഞ്ഞിരാമക്കുറുപ്പ് ഈ പുതിയ വർഗ്ഗത്തിൽപ്പെട്ടയാളല്ല. അദ്ദേഹത്തിൻെറ വർഗ്ഗത്തിന് രാഷ്ട്രീയത്തിൽ സിംഹാസനങ്ങളുമില്ല. ഇന്നും ആ പഴയ ഗാന്ധിയനായിത്തന്നെ ഇന്ത്യയിലെ സോഷ്യലിസ്ററ് രാഷ്ട്രീയത്തോട് വിടപറയാതെ അദ്ദേഹം ജീവിച്ചുപോരുന്നു. ഇന്ത്യൻ സോഷ്യലിസ്ററ് പ്രസ്ഥാനത്തിൻെറ ആരംഭം മുതൽ അതോടൊപ്പം ഉണ്ടായിരുന്ന കുഞ്ഞിരാമക്കുറുപ്പ് ആ പ്രസ്ഥാനം ദുഃഖത്തിൻെറ വിളികേൾക്കുമെന്ന് ഇന്ത്യ ആശിക്കുന്ന ഈ

നിർണ്ണായക ഘട്ടത്തിലും അതിനോടൊപ്പം ഉണ്ട്.

ഈ ഫെബ്രുവരിയിൽ കുഞ്ഞിരാമക്കുറുപ്പ് എഴുപത്തിയഞ്ചുവയസ്സ് പിന്നിടുന്നു. എഴുപത്തിഅഞ്ചാം വയസ്സ് അദ്ദേഹത്തിൻെറ രാഷ്ട്രീയ ജീവിതത്തിൻെറ ഷഷ്ഠിപൂർത്തി കൂടിയാണ്. വടകര താലൂക്കിലെ ഓർക്കാട്ടേരിയിൽ ഫെബ്രുവരി 11, 12 തീയതികളിൽ കുഞ്ഞിരാമക്കുറുപ്പിൻെറ എഴുപത്തിഅഞ്ചാം ജന്മവാർഷികം ആഘോഷിച്ചു. ഒരു ഗ്രാമവും ആ ഗ്രാമത്തിൻെറ താലൂക്കും ജില്ലയും മാത്രമേ ഈ ആഘോഷത്തെക്കുറിച്ചറിഞ്ഞുള്ളൂ.

ഒരു ഗാന്ധിയൻ എങ്ങനെയായിരിക്കണം എന്നതിന് മഹാമാതൃകയാണ് സഖാവ് കുഞ്ഞിരാമക്കുറുപ്പ്. ഇങ്ങനെ പറയാൻ കാരണം നമുക്ക് പലവിധ ഗാന്ധിയന്മാർ ഉള്ളതുകൊണ്ടാണ്. കോണ്ടസായിൽ സിൽക്ക് ഖാദിവസ്ത്രങ്ങൾ അണിഞ്ഞ് മലർന്ന് കിടന്ന് പല പല ഗാന്ധിയൻ സ്ഥാപനങ്ങളുടെ പേരും പറഞ്ഞുനടക്കുന്ന ഒരുകൂട്ടർ, ഗാന്ധിജ



കുഞ്ഞിരാമക്കുറുപ്പും
പത്നി പത്മിനിയമ്മയും

യന്തിക്കുമാത്രം പുറത്തിറങ്ങുകയും ബാക്കി സമയമെല്ലാം വീട്ടിനകത്തിരുന്ന് രാഷ്ട്രീയത്തിലും വ്യവസായരംഗത്തുംവ്യവഹരിക്കുന്ന മക്കളെയും മരുമക്കളെയും നിയന്ത്രിച്ചുകൊണ്ടിരിക്കുന്ന മറെറാരു ഗാന്ധിയൻ കൂട്ടം, അധികാരരാഷ്ട്രീയത്തിനുതാളം പിടിക്കുന്ന ഗാന്ധിയന്മാരുടെ വേറൊരുകൂട്ടം... ഇവരൊക്കെ ഗാന്ധിയന്മാരാണെങ്കിൽ കുഞ്ഞിരാമക്കുറുപ്പ് ഗാന്ധിയനല്ല.

കേരളത്തിലെ സോഷ്യലിസ്ററ് പ്രസ്ഥാനം അതിൻെറ ഏററവും നല്ല നായകന്മാരിൽ ഒരാളായി കരുതിപ്പോരുന്ന ഈ ഗാന്ധിയൻ ആദർശശാലിയുടെ ജീവചരിത്രത്തിൽ നിന്ന് കുറച്ചുവരികൾ മാത്രം നമുക്കിവിടെ വായിക്കാം:

വടകര താലൂക്കിലെ കുന്നുമ്മക്കര എന്ന ഗ്രാമത്തിലാണ് കുഞ്ഞിരാമക്കുറുപ്പ് ജനിച്ചത്. കൊല്ലവർഷം 1091 ചിങ്ങമാസത്തിൽ. ചാപ്പൻ അടിയോടിയുടെയും മാധവിയമ്മയുടെയും ഏക മകൻ. ഇളയതും മൂത്തതും ആയി ഓരോ സഹോദരിമാർകൂടി ഉൾപ്പെടുന്നതാണ്. അദ്ദേഹത്തിൻെറ കുടുംബം. സംസ്കൃത പണ്ഡിതനായിരുന്ന അച്ഛൻ മകനെ ചെറിയ പ്രായത്തിൽ തന്നെ പുരാണങ്ങളിലേക്കും ഭഗവത് ഗീതയിലേക്കും തിരിച്ചുവിട്ടു. കൃഷ്ണഭക്തനായി വളർന്ന മകൻ നാട്ടിൽ ശ്രദ്ധേയനായത് സാമൂഹ്യബോധവും നേതൃത്വശീലമുള്ള ഒരു കുട്ടി എന്ന നിലയിലാണ്. ജാതിസമ്പ്രദായത്തിനെതിരെ പൊരുതാനുള്ള പ്രചോദനം കുട്ടിക്ക് ലഭിച്ചത് സ്വന്തം പിതാവിൽ നിന്നുതന്നെയാണ്.

ഫോർത്ത് ഫോം പാസ്സായി വീട്ടിനടുത്തു തന്നെയുള്ള ഒരു സ്കൂളിൽ കുഞ്ഞിരാമൻ അദ്ധ്യാപകനാകുന്നു. പതിനെട്ടുവയസ്സ് തികഞ്ഞിട്ടില്ല അപ്പോൾ. ഈ വിദ്യാലയത്തിനകത്തുവച്ചാണ് കുഞ്ഞിരാമക്കുറുപ്പ് സാമൂഹ്യസേവനത്തിന് തുടക്കമിടുന്നത്. വൃത്തിയും വെടിപ്പുമില്ലാതെ സ്കൂളിൽ വരുന്ന കുട്ടികളെ കുളിച്ചും, കഴുകിയ വസ്ത്രം ധരിച്ചും വരാൻ അദ്ദേഹം പ്രേരിപ്പിച്ചു. അന്നൊക്കെ താഴ്ന്ന ജാതിയിൽപ്പെട്ട കുട്ടികൾ വീട്ടിലോ നാട്ടിലോ മററു ജോലികളൊന്നും ഇല്ലാത്ത ദിവസങ്ങളിലേ സ്കൂളിൽ വരാറുള്ളൂ. കുട്ടികളുടെ ഈ സ്വഭാവം അദ്ദേഹം മാററിയെടുത്തു. കുടുമ കെട്ടിയ കുട്ടികളെ മുടി ക്രോപ്പ് ചെയ്യിക്കാൻ നിർബ്ബന്ധിച്ചു. താഴ്ന്ന ജാതിക്കാർ 'കുട്ടിമാഷ്' എന്നും കുഞ്ഞിക്കുറുപ്പാൾ എന്നും വിളിച്ച് അദ്ദേഹത്തെ ആദരിച്ചു. അക്ഷരാഭ്യാസമില്ലാത്ത പാവങ്ങളുടെ കുട്ടികളെ വിദ്യയിലൂടെ വെളിച്ചത്തിലേക്ക് നയിക്കുന്ന കുഞ്ഞിരാമൻെറ പ്രവർത്തനങ്ങൾക്ക് നേരെ സ്വസമുദായത്തിൽ നിന്നും എതിർപ്പുകൾ ഉയർന്നു. പക്ഷേ മകൻെറ പ്രവർത്തനങ്ങളെ അച്ഛനമ്മമാർ സ്നേഹത്തോടെയാണ് വീക്ഷിച്ചത്.

കോൺഗ്രസ്സും ദേശീയ പ്രസ്ഥാനവുമൊക്കെ അന്ന് ആ ഗ്രാമത്തിന് അന്യമായിരുന്നു തിലകൻ, ഗോഖലെ, ഗാന്ധിജി തുടങ്ങിയ ദേശീയ നേതാക്കന്മാരെക്കുറിച്ച് കുട്ടിമാഷ് തൻെറ വിദ്യാർത്ഥികളോട് സംസാരിച്ചുതുടങ്ങുന്നു. ദേശീയ നേതാക്കന്മാരുടെ ജന്മദിനങ്ങൾ ആ ഗ്രാമത്തിൽ ആഘോഷിക്കുന്നു. അത്തരം ആഘോഷയോഗങ്ങളിൽ സ്വാഗത പ്രാസംഗികനും അദ്ധ്യക്ഷനും, ഉൽഘാടകനും. പ്രസംഗകനുമെല്ലാം കുട്ടിമാഷ് തന്നെയായിരുന്നു.

സ്വാതന്ത്ര്യസമരരംഗത്ത് കുട്ടിമാഷ് കടന്നുവരികയാണ്. അദ്ധ്യാപകനെന്ന നിലയിൽ ആരാധ്യനായിതീർന്ന കുഞ്ഞിരാമക്കുറുപ്പ് മലബാർ എയ്ഡഡ് ടീച്ചേഴ്സ് യൂണിയൻെറ പ്രവർത്തകനാകുന്നു. മലബാറിലെ ദേശീയ പ്രസ്ഥാനത്തിലെ ഒട്ടുമിക്ക നേതാക്കന്മാരും ഈ അദ്ധ്യാപക സംഘടനയിലൂടെ കടന്നുവന്നവരാണ്. നേതൃത്വത്തിനുപാകമായ മനസ്സ് കുഞ്ഞിരാമക്കുറുപ്പിനുനല്കുന്നത് ചരിത്രപ്രസക്തിയുള്ള മലബാർ എയ്ഡഡ് ടീച്ചേഴ്സ് യൂണിയനാണ്. ദേശീയ സ്വാതന്ത്ര്യസമരപ്രവർത്തനങ്ങളിലേക്ക് കടന്നുവന്ന കുഞ്ഞിരാമക്കുറുപ്പ് അന്നത്തെ കുറുമ്പ്രനാട്ടിലെ കോൺഗ്രസ്സിൻെറ നേതാവായിത്തീരുന്നു. 1936-ൽ കുറുമ്പ്രനാട് താലൂക്ക് ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ സെക്രട്ടറിയായി അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടു. ഇന്നത്തെ വടകര, നാദാപുരം, കൊയിലാണ്ടി, മേപ്പയ്യൂർ, പേരാമ്പ്ര, ബാലുശ്ശേരി എന്നീ പ്രദേശങ്ങൾ ഉൾപ്പെടുന്നതായിരുന്നു. കുറുമ്പ്രനാട് താലൂക്ക്. 1938 മുതൽ കുഞ്ഞിരാമക്കുറുപ്പ് കേരള പ്രൊവിൻഷൽ കോൺഗ്രസ്സ് കമ്മിററി മെമ്പറായി അന്നത്തെ കെ.പി.സി.സിയിലെ ഏററവും പ്രായം കുറഞ്ഞ നേതാവായിരുന്നു അദ്ദേഹം.

1940. കുഞ്ഞിരാമക്കുറുപ്പ് നെല്ലാച്ചേരി സ്കൂളിലെ ഹെഡ്മാസ്ററായി ജോലിചെയ്യുന്നു. ഒരുദിവസം ഡെപ്യൂട്ടി ഇൻസ്പെക്ടർ സ്കൂൾ പരിശോധിക്കാൻ എത്തി. അവിടെ നടക്കുന്ന ഒരു സംഭവം കണ്ട് ഇൻസ്പെക്ടർ അന്തംവിട്ടുപോയി. ബ്രിട്ടീഷ് ചക്രവർത്തിയായ ജോർജ്ജ് ആറാമനെ പ്രകീർത്തിക്കുന്ന ഭൂപാലമംഗലം ആലപിക്കുന്നതിനുപകരം കുട്ടികൾ ദേശഭക്തിഗാനം ആലപിക്കുന്നു.

''ആരാണ് ഈ ഗാനങ്ങൾ പഠിപ്പിച്ചത്?'' ഇൻസ്പെക്ടർ ചോദിച്ചു.

''ഞാൻ തന്നെയാണ് സാർ.''

ഹെഡ്മാസ്ററർ മറുപടി പറഞ്ഞു. ഇൻസ്പെക്ടറുടെ മുഖം ക്രോധംകൊണ്ട് ജ്വലിച്ചു. ഇൻസ്പെക്ടർ സ്കൂൾ പരിശോധന പൂർത്തിയാക്കാതെ ഇറങ്ങിപ്പോയി. നാലഞ്ചുദിവസത്തിനകം വിദ്യാഭ്യാസവകുപ്പ് മാനേജ്മെൻറിനെ അറിയിച്ചു: ''കുഞ്ഞിരാമക്കുറുപ്പെന്ന പ്രധാന അദ്ധ്യാപകനെ സ്കൂളിൽ നിന്നും പറഞ്ഞുവിട്ടില്ലെങ്കിൽ സ്കൂളിനുള്ള ഗ്രാൻറ് നിർത്തുന്നതാണ്.''

1940 ഒക്ടോബറിൽ ഗാന്ധിജി വ്യക്തിസത്യാഗ്രഹം ആരംഭിക്കുന്നു. മഹാത്മജിയുടെ ഈ കർമ്മപരിപാടി കുഞ്ഞിരാമക്കുറുപ്പിനെ ആവേശഭരിതനാക്കുന്നു. വ്യക്തിസത്യഗ്രഹത്തിനുള്ള സമ്മതപത്രത്തിൽ കുഞ്ഞിരാമക്കുറുപ്പ് ഒപ്പിട്ടുകൊടുത്തു. വൃദ്ധരായ മാതാപിതാക്കൾ കുടുംബം പുലർത്താനുള്ള വരവൊന്നുമില്ല. സ്വാതന്ത്ര്യസമരത്തിനു പോകുന്ന മകനോടുള്ള എതിർപ്പുകാരണം ബന്ധുക്കളാരും അവരെ തിരിഞ്ഞുനോക്കാതെയായി. ഈയവസരത്തിൽ അച്ഛൻ വസൂരിബാധിച്ച് കിടപ്പിലുമായി. രോഗിയായിതീർന്ന പിതാവിനെ ശുശ്രൂഷിക്കാനുള്ള ദിവസങ്ങൾ തനിക്ക് അനുവദിച്ചുകൊണ്ടുള്ള കത്ത് കേളപ്പജിയിൽ നിന്ന് പ്രതീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു അദ്ദേഹം. കത്തുവരുന്നു: ''മഹാത്മജിക്ക് നല്കിയ വാഗ്ദാനം പാലിക്കുന്നതിന് മറെറാരു സാഹചര്യവും വിലങ്ങായിനിന്നുകൂടാ. പ്രതിജ്ഞ നിറവേററൂ. സത്യഗ്രഹഭടനാകൂ.''

കുഞ്ഞിരാമക്കുറുപ്പ് ജോലിരാജിവയ്ക്കുന്നു. വ്യക്തിസത്യാഗ്രഹിയായി പ്രഖ്യാപനം നടത്തികൊണ്ട് മാർച്ച് തുടങ്ങുന്നു. തോളിൽ ഒരു തൂക്ക് സഞ്ചിയും ഗാന്ധിതൊപ്പിയുമായി കുഞ്ഞിരാമക്കുറുപ്പ് പദയാത്ര ആരംഭിച്ചു. മുഴുവൻ സമയകോൺഗ്രസ്സ് പ്രവർത്തകനായിമാറി. 1942-ൽ ക്വിററ് ഇന്ത്യ സമരം. വടകര താലൂക്കിലെ ചോമ്പാൽ എന്ന ഗ്രാമത്തിൽവച്ചാണ് മലബാറിൽ ആദ്യമായി ക്വിററ് ഇന്ത്യാ സമരത്തിൻെറ ശംഖനാദം മുഴങ്ങിയത്.

ശേഷം 34-ാം പേജിൽ





പി.എം. ബിനുകുമാർ

**ജീനിയും കടിഞ്ഞാണുമില്ലാതെ കാലമാം ജവനാശ്വം മുന്നോട്ടു പായുന്നു. ഡോക്ടർ ഗോദവർമ്മ, കോന്നിയൂർ മീനാക്ഷിയമ്മ, എൻ. കൃഷ്ണപിള്ള, ഇളങ്കുളം, കരിങ്കുളം, കീഴ്കുളം, ജി. ശങ്കരപ്പിള്ള, എബ്രഹാം ജോസഫ് ഇങ്ങനെ പലരും തീർത്തും കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. പ്രായമായിട്ടും പ്രായമാകാതെ നിൽക്കുന്നതു രണ്ടുപേർ മാത്രം. യൂണിവേഴ്സിറ്റി കോളേജും, കോളേജു പറമ്പിൽ വടക്കുകിഴക്കേ കോണിൽ നിൽക്കുന്ന മുത്തശ്ശിമാവും!**

## ചെമ്മനം ചാക്കോ

# എൻെറ യൂണിവേഴ്സിറ്റി കോളേജ്

മലയാളം ബി.എ.(ഓണേഴ്സ്) വിദ്യാർത്ഥിയായി ഞാൻ തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിൻെറ പടികയറുന്നത് 1950—ൽ ആണ്. ഇൻറർമീഡിയറ്റ് കഴിഞ്ഞ് മൂന്നു വർഷത്തെ സമഗ്രപഠനമായ ഓണേഴ്സ് കോഴ്സ് ഇപ്പോൾ ഇല്ല. അത് എം.എയ്ക്കു തുല്യമായിരുന്നു. രണ്ടാംവർഷ ഓണേഴ്സുകാരെയും, ഒന്നാം വർഷ എം.എക്കാരെയും ഒരു ക്ളാസ്സിൽ ഇരുത്തി പഠിപ്പിച്ചു ഒരേ പരീക്ഷ എഴുതിക്കുന്നു. കേരളത്തിൽ അന്ന് യൂണി.കോളേജിൽ മാത്രമാണ് മലയാളം ഉപരിപഠനത്തിനു സൗകര്യമുണ്ടായിരുന്നത്. 1953—ൽ പരീക്ഷ എഴുതിയ ഞങ്ങളുടെ ബാച്ചിൽ ഓണേഴ്സിന് അഞ്ചും, എം.എയ്ക്കു രണ്ടും ചേർന്ന് മൊത്തം ഏഴു വിദ്യാർത്ഥികൾ.



ചെമ്മനം ചാക്കോ

അതുതന്നെ സമീപവർഷങ്ങളെ വച്ചുനോക്കുമ്പോൾ ഒട്ടു വലിയ സംഖ്യയായിരുന്നു.

### ശീലാവതി

മലയാളവിഭാഗം രാജകീയ പ്രൗഢിയുള്ള പ്രധാന കെട്ടിടത്തിൽ നിന്നുവിട്ട് റോഡിനു കിഴക്കു ഭാഗത്തുള്ള ഏതാനും മുറികളിലായിരുന്നു. 'ശീലാവതി' എന്ന പരിഹാസപ്പേരിനാലാണ് അവിടവും മലയാളപഠനവും അറിയപ്പെട്ടുപോന്നത്. കോളേജ്യൂണിയൻ സെക്രട്ടറിയായി മുഴുവൻ കോളേജിൻെറയും ഭാഗമെന്നോണം ആലുവാ യു.സി.കോളേജിൽ വിഹരിച്ചശേഷം ഇവിടെയെത്തി ഈ മൂലയിൽ ഒതുങ്ങേണ്ടി വന്നപ്പോൾ ആദ്യം അല്പം അപകർഷതാബോധമാണ് എന്നെ പിടികൂടിയത്. മലയാളം വകുപ്പിലെ പ്രശസ്തരായ അധ്യാപകർ മാത്രമായിരുന്നു ഈ അപകർഷതാബോധത്തിനുള്ള മറുമരുന്ന്. ഡോ.ഗോദവർമ്മ, കോന്നിയൂർമീനാക്ഷിയമ്മ, ഇളങ്കുളം കുഞ്ഞൻപിള്ള, എൻ.കൃഷ്ണപിള്ള, എസ്.



ഡോ. കെ. ഗോദവർമ്മ—പ്രൊഫസർ, മലയാളം വിഭാഗം. 1952-ൽ നിര്യാതനായി.

ഗുപ്തൻനായർ—ഇങ്ങനെ പ്രശസ്തിയുടെ കിരീടമണിഞ്ഞ അധ്യാപകരെല്ലാം തന്നെ മലയാളവിഭാഗത്തിൻെറ സ്വത്തായിരുന്നു. അതിനാൽ ശീലാവതി കഴിഞ്ഞേയുള്ളൂ ഏത് അമരാവതിയും എന്നു ക്രമേണ തോന്നിത്തുടങ്ങി.

ഇൻറർമീഡിയറ്റിന് ഫിസിക്സും, കെമിസ്ട്രിയും, ബയോളജിയും എടുത്ത് ഒന്നാം ക്ളാസ്സിൽ ഒന്നാന്തരം മാർക്കുവാങ്ങി ജയിച്ച ഞാൻ ശീലാവതിയെടുത്തു പഠിക്കാൻ വന്നതു മണ്ടത്തരമാണെന്നും, ക്ളാസ്സുകിട്ടി ജയിക്കുന്ന കാലമില്ലെന്നും ജാതിയുടെ പേരു പറഞ്ഞ് അന്ന് ഒരു അധ്യാപകനുൾപ്പെടെ പലരും എന്നെ പേടിപ്പിക്കുകയുണ്ടായി. മറിച്ചുള്ള അനുഭവമാണ് എന്നെ സ്വാഗതം ചെയ്തത്. പഠനത്തിൽ ശ്രദ്ധാലുവായ ഒരു വിദ്യാർത്ഥിയായിരുന്നു ഞാൻ. ഒരു ഭാഷാശാസ്ത്രകുതുകിയായിരുന്ന പ്രൊഫസർ ഗോദവർമ്മസാറിന് 'ചെമ്മനം ചാക്കോ' എന്ന് ഉച്ചരിക്കുന്നതു പോലും വലിയ ഇഷ്ടമായിരുന്നു. 'ച'യുടെ ആവർത്തനഭംഗിയായിരിക്കണം അദ്ദേഹത്തെ ആകർഷിച്ച ഘടകം. എന്തെങ്കിലും പഠിപ്പിച്ചാൽ അടുത്തകൈയ്ക്ക് ഉത്തരം പറയാൻ ഗോദവർമ്മസാർ വിളിക്കും: 'ചെമ്മനം ചാക്കോ' ബോർഡുതുടയ്ക്കാൻ, ഹാജർ വയ്ക്കാൻ, ചോക്കും പുസ്തകങ്ങളും എടുത്തുകൊണ്ടു വരാൻ എല്ലാറ്റിനും 'ചെമ്മനം ചാക്കോ.' ബി.സി. ബാലകൃഷ്ണൻ, ജനാർദ്ദനൻപിള്ള, അകവൂർ നാരായണൻ, സുലോചനാഭായി, സ്വയംപ്രഭ, ഈശ്വരചന്ദ്രൻ ഇവർക്കിടയിൽ ഞാൻ ഒരു ചെല്ലപ്പിള്ളയായിരുന്നു.

### 'കോളേജിൽ ഒരു ദിവസം'

അന്ന് മലയാളത്തിൽ പുരോഗമനകാംക്ഷികൾക്കും, ഇടതുപക്ഷചിന്താഗതിക്കാർക്കും അവലംബമായി ഒരു പ്രസിദ്ധീകരണമുണ്ടായിരുന്നത് കെ. ബാലകൃഷ്ണൻെറ 'കൗമുദി' വാരികയായിരുന്നു. ആ വാരികയുടെ അന്നത്തെ സ്വാധീനം ഇന്നുള്ളവർക്ക് എത്ര പറഞ്ഞാലും ബോധ്യമാകുമെന്ന് തോന്നുന്നില്ല. കൗമുദി വാരിക കോളേജുവിദ്യാർത്ഥികൾക്കു വേണ്ടി ഒരു സാഹിത്യമത്സരം നടത്തി. 'കോളേജിൽ ഒരു ദിവസം' എന്നതായിരുന്നു വിഷയം. തിരുവനന്തപുരത്തു പഠിക്കാൻ വന്ന കോളിന് ഞാനും 'ഒരു ദിവസം' ചിത്രീകരിച്ച് എഴുതിയയച്ചു. 'എണ്ണവീണ ഷർട്ടുമായി എങ്ങനെയാണു

ഞാൻ കോളേജിലേക്കു പോകുന്നത്? എനിക്കു വേറെ ഷർട്ട് ഇരിപ്പില്ല' എന്നാണ് ആ ലേഖനം തുടങ്ങിയിരുന്നത്. മത്സരവാർത്തകൾ പത്രാധിപർ ഓരോലക്കത്തിലും പലമാനങ്ങൾ നൽകി ചേർത്തുകൊണ്ടിരുന്നു. കെട്ടുകണക്കിനു ലേഖനങ്ങളിൽ നിന്ന് ഏറ്റവും നല്ല നൂറെണ്ണം തിരഞ്ഞെടുത്തിരിക്കുന്നു; പത്തെണ്ണം കണ്ടെത്തിയിരിക്കുന്നു; അവയുടെ പേര് അടുത്തലക്കത്തിൽ— ഇങ്ങനെ വിദ്യാർത്ഥിലോകത്തിൻെറ ആകമാനം ശ്രദ്ധ ആകർഷിക്കുന്ന ഒരിനമാക്കിയെടുത്തു ഈ മത്സരം വിദഗ്ദ്ധ പത്രാധിപരായ കെ. ബാലകൃഷ്ണൻ. കാത്തിരുന്നു കാത്തിരുന്നു പത്തുപേരുടെ പേരു വന്നപ്പോൾ അതിൽ എൻെറ പേരുമുണ്ട്! അടുത്തതിൻെറ പിന്നത്തെ ലക്കത്തിൽ ഒന്നാം സമ്മാനം പ്രഖ്യാപിച്ചപ്പോൾ സമ്മാനാർഹൻ 'ചെമ്മനം ചാക്കോ!' അപരിചിതരായ പല സതീർത്ഥ്യരും എന്നെ കാണുവാനും പരിചയപ്പെടുവാനും 'ശീലാവതി'യിൽ വന്നു. ഞാൻ അഭിമാനപുളകിതനായി. എനിക്കു തിരുവനന്തപുരത്ത് ആദ്യമായി ഒരു മേൽവിലാസമുണ്ടായത് 'കോളേജിൽ ഒരു ദിവസ'ത്തിൽ കൂടിയാണ്. എഴുത്തിൽ നിന്നും ആദ്യം പ്രതിഫലം കിട്ടുന്നതും അതിനാണ്. ഇരുപത്തഞ്ചുരൂപയായിരുന്നു സമ്മാനം.

### ആരെടാ ഈ ചെമ്മാൻ?

1951—52 വർഷത്തിൽ കോളേജ് ഇലക്ഷൻ വന്നു. അധികം പേരോട് ആലോചിക്കാതെ പ്രമാണികളായ ചിലർ കൂടി ഒരു പാനലിനു രൂപം കൊടുത്ത്, പുരോഗാമികളായ വിദ്യാർത്ഥികളുടെ പ്രതിനിധികൾ എന്നനിലയ്ക്കു, രംഗത്തിറങ്ങി. ഇന്നത്തെപ്പോലെ രാഷ്ട്രീയപ്പാർട്ടികളുടെ കുട്ടിപ്പടകൾ കോളേജന്തരീക്ഷം കൈയടക്കിയിരുന്നില്ല അന്ന്, തങ്ങളോട് ആലോചിക്കാത്തതിൽ ക്ഷുഭിതരും, പാനലിൽ സ്ഥാനം ലഭിക്കുവാൻ കൂടുതൽ അർഹതയുള്ളവർ പുറത്തുനിൽക്കുന്നതിൽ ഖിന്നരും തങ്ങൾക്കു സ്ഥാനാർത്ഥിത്വം കിട്ടാത്തതിൽ നിരാശരും ആയ ഒരു വിഭാഗം വിദ്യാർത്ഥികൾ, തങ്ങളാണ് ശരിയായ പുരോഗമനക്കാർ എന്നമട്ടിൽ മറ്റൊരു പാനലിനു രൂപം കൊടുക്കാനുള്ള ശ്രമമായി. കൗമുദി മത്സരവിജയം നേടിത്തന്ന പോപ്പുലാരിറ്റിയിൽ ഉള്ളിൽ അല്പം തലയുയർത്തി, ഏടാകൂടങ്ങളിലൊന്നും തലയിടാതെ, ചിറ്റു മാന്യനായി കഴിയുകയായിരുന്നു ഞാൻ. മലയാള സമാജം പ്രസിഡൻറു സ്ഥാനത്തേക്ക് രണ്ടാം പാനൽ പ്രമാണിമാർ കണ്ടെത്തിയത് എന്നെയായിരുന്നു. സഹായികൾ ധാരാളം പ്രേരിപ്പിക്കാൻ ഉണ്ടായിരുന്നതിനാൽ അവസാനം ഞാൻ സ്ഥാനാർത്ഥിയാകാൻ സമ്മതിച്ചു. രാത്രിയിൽ സ്പെൻസർ കവലയിലെ റോട്ടിൽ ഇലക്ഷൻ പ്രചരണാർത്ഥം കുമ്മായം കൊണ്ട് "മലയാള സമാജം പ്രസിഡൻറായി ചെമ്മനം ചാക്കോയെ" എന്ന് എഴുതിക്കഴിഞ്ഞപ്പോഴേക്കും വരുന്നു പൊലീസ്! റോഡുവൃത്തികേടാക്കുന്നതു തടയാൻ. ഞങ്ങൾ അശോക ഹോസ്റ്റലിൻെറ ഇടവഴിയിലേക്ക് ഒളിച്ചു. അന്നൊക്കെ പൊലീസിനെ അല്പം പേടിയുള്ള കാലമാണ്. ഞങ്ങളുടെ റോഡെഴുത്ത് കണ്ടിട്ട് പാതിരായ്ക്കു നടുറോഡിൽ നിന്നുകൊണ്ട് ഒരു പൊലീസുകാരൻ "ആരെടാ, ഈ ചെമ്മാൻ?" എന്നു വിളിച്ച വിളി ഇന്നും കാതിൽ മുഴങ്ങുന്നു! ചുരുക്കിപ്പറയട്ടെ: ഞങ്ങളുടെ പാനലിൽ നിന്നു ജയിച്ചതു ഞാൻ മാത്രമായിരുന്നു! മലയാളസമാജം അക്കൊല്ലം ഉദ്ഘാടനം ചെയ്തത് മലബാർ കെ. ദാമോദരനും, സമ്മേളനത്തിൽ ആശംസാപ്രസംഗം ചെയ്തത് വയലാർ രാമവർമ്മയും.

### ഓർമ്മകൾ അനവധി

ഓർമ്മകൾ അനവധിയാണ്: (ഡോ.) കെ. രാമചന്ദ്രൻനായരും, നളിനകുമാരിയും, ഒ.എം.അനുജനും, ജി.ശങ്കരപ്പിള്ളയും, അമ്പലപ്പുഴ രാമവർമ്മയും മറ്റും ഉൾപ്പെട്ട സീനിയർ ക്ളാസ്സുകൾ; തിരുനല്ലൂർ, നബീസാഉമ്മാൾ, എബ്രഹാം ജോസഫ്, ഗൗരീശപട്ടം തുടങ്ങിയവരുൾപ്പെട്ട ജൂനിയർ ക്ളാസ്സുകൾ; എല്ലാ വിഷയങ്ങളിലെയും ഓണേഴ്സുകാർക്ക് ഒന്നാംവർഷം പൊതുവായുള്ള ഇംഗ്ളീഷ് ക്ളാസ്സിൽ ഫാ. ഗീവർഗീസ് പണിക്കർ, സഖറിയാമാത്യു (ഐ.എ.എസ്) തുടങ്ങിയവർ; തൊട്ടടുത്ത ഫിലോസഫിക്ളാസ്സിൽ സുഗതകുമാരി, ജയചന്ദ്രപ്പണിക്കർ (നിത്യചൈതന്യയതി), ശ്രീനി, ജി. വിവേകാനന്ദൻ, റോസ്ചന്ദ്രൻ എന്നിങ്ങനെ ജീവിതം കരുപ്പിടിക്കുന്ന ആ വസന്ത കാലത്തിലെ എത്രയെത്ര സതീർത്ഥ്യരെ ഇന്ന് സ്നേഹത്തോടും അഭിമാനത്തോടും കൂടി ഓർക്കുവാൻ കഴിയുന്നു! പ്രഗൽഭനായ ഒരു ഭരണാധികാരിയെന്ന നിലയിൽ ഡോ. സി.എസ്.വെങ്കിടേശ്വരൻ പ്രിൻസിപ്പലിൻെറ കസേരയിൽ ഇരിക്കുമ്പോൾ ഒരു നിറവുതന്നെയായിരുന്നു. എല്ലാ കുട്ടികളുടെയും സ്നേഹാദരവുകൾക്ക് പാത്രമായി ജി. കുമാരപിള്ള ഒരു നക്ഷത്രംപോലെ ഇംഗ്ളീഷുവകുപ്പിൽ; പാണ്ഡിത്യത്തിൻെറ ഗോപുരം കണക്കെ ഡോ. കെ.ഭാസ്കരൻ നായർ സുവോളജി വകുപ്പിൽ; എ. ശ്രീധരമേനോൻെറ ഗംഗാപ്രവാഹംപോലുള്ള 'തണ്ടറിങ്ങ് സ്പീച്ച്'കൾ; ഡോ. എ.എബ്രഹാമിനെപ്പോലെ വൃത്തിയും ഭംഗിയുമാർന്നു വിളങ്ങിനിന്ന ബോട്ടണിപ്പൂന്തോട്ടം!



ഇരിക്കുന്നവർ—ചെമ്മനം ചാക്കോ, സുലോചനാ ഭായി, പ്രൊഫ. കോന്നിയൂർ മീനാക്ഷിയമ്മ, സ്വയംപ്രഭ, ഈശ്വരചന്ദ്രൻ. നിൽക്കുന്നവർ— അകവൂർ നാരായണൻ, വേളമാനൂർ ജനാർദ്ദനൻ പിള്ള, വി.കെ. കൃഷ്ണവാരിയർ, ബി.സി. ബാലകൃഷ്ണൻ.

1953—ൽ ഒന്നാംക്ളാസ്സിൽ റാങ്കോടെ ഓണേഴ്സ് ബിരുദംനേടി ഞാൻ വിദ്യാലയമാതാവിൻെറ പടിയിറങ്ങി. 'ജീനിയും കടിഞ്ഞാണുമില്ലാതെ കാലമാം ജവനാശ്വം' മുന്നോട്ടു പായുന്നു. ഡോക്ടർ ഗോദവർമ്മ, കോന്നിയൂർ മീനാക്ഷിയമ്മ, എൻ. കൃഷ്ണപിള്ള, ഇളംകുളം, കരിങ്കുളം, കീഴ്കുളം, ജി. ശങ്കരപ്പിള്ള, എബ്രഹാം ജോസഫ് ഇങ്ങനെ പലരും നാടകം തീർത്തു കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. പ്രായമായിട്ടും പ്രായമാകാതെ നിൽക്കുന്നതു രണ്ടുപേർ മാത്രം: യൂണിവേഴ്സിറ്റികോളേജും, കോളേജു പറമ്പിൽ വടക്കുകിഴക്കേ കോണിൽ നിൽക്കുന്ന മുത്തശ്ശിമാവും!

**തുടരും**

# മലയാറ്റൂർ രാമകൃഷ്ണൻ

# ലിസ്റ്റ്

**മോ**തിരം തൊടിയിൽ ശങ്കുണ്ണിപ്പിള്ള തുളസിത്തറയിൽ നോക്കി. തറയ്ക്ക് ഇളക്കമില്ല. തുളസിക്കാണ് വാട്ടം. ഒരു കൂവയുടെ നീളൻ പച്ചിലകൾ തുളസിയെ മറയ്ക്കുന്നു.

ഇറയത്തിലിരുന്നുകൊണ്ട് ഓരോന്നാലോചിക്കുമ്പോൾ ശങ്കുണ്ണിപ്പിള്ളയ്ക്ക് ക്ഷീണം തോന്നി. വയറിലാകെ ഒരു 'പരവേശം.' പ്രായംചെന്ന കണ്ണുകൾ ഇടയ്ക്കിടെ അടഞ്ഞു.

ശങ്കുണ്ണിപ്പിള്ള പിറുപിറുത്തു. ''ലിസ്റ്റ് ഉണ്ടാക്കണം, ലിസ്റ്റ്.''

അകത്തുനിന്നിറങ്ങിവന്ന കാർത്ത്യായനി ചോദിച്ചു. ''ഏമ്മാൻ എന്തെങ്കിലും പറഞ്ഞോ?''

''ഉം... നിന്നെ കാണാൻകൊള്ളാമെന്ന്.''

''ഓ, വെറുതെ!'' അവൾ നാണം അഭിനയിച്ചു.

''വെറുതെയല്ലെടീ. മറ്റൊന്നും വയ്യെങ്കിലും എനിക്ക് നിന്നെ കണ്ടോണ്ടിരിക്കാമല്ലോ! ങാ, നേരമെത്രയായി?''

''കുറെയായി.''

''നരേന്ദ്രൻ വന്നോ?''

''ഇല്ലേമ്മാന്നേ!''

''നീ എന്തിനാ എന്നെ ഏമ്മാന്നേന്ന് വിളിക്കുന്നത്?''

''ഏമ്മാനായതുകൊണ്ട്.''

''അത് ശരി. മററവനെ ഇങ്ങ് കൊണ്ടുവാ!''

''ഈയിടെ കുറെ കൂടുന്നു, ഏമ്മാന്നേ!''

''ച്ഛി! എടുത്തോണ്ടുവാ! എന്നിട്ട് എൻറടുത്തു വന്നിരിക്ക്!''

സമൃദ്ധമായ മാറിടം ചലിപ്പിച്ചുകൊണ്ട് കാർത്ത്യായനി നടന്നു.

തെക്കെ ചായ്പിലേക്ക്.

അവിടെ, അരിപ്പെട്ടിയുടെ ചുവട്ടിലാണ് മററവൻ.

''ലിസ്റ്റുണ്ടാക്കണം, ലിസ്റ്റ്!'' ശങ്കുണ്ണിപ്പിള്ള വീണ്ടും പിറുപിറുത്തു. ഊറിച്ചിരിക്കയും ചെയ്തു.

''ലിസ്റ്റ്'' എന്ന വാക്കിന് ഇന്നു താൻ പല അർത്ഥങ്ങളും കല്പിക്കുന്നു.

എന്നാണ് താൻ ലിസ്റ്റ് ശങ്കുണ്ണിപ്പിള്ളയായത്? ആ വട്ടപ്പേര് പതിഞ്ഞ ചെറുപ്പകാലത്തെക്കുറിച്ചോർത്തതിനാലാണ് ചിരി വന്നത്. അതൊരുകാലം. അന്ന് താൻ ചൊങ്കനായിരുന്നു. ഇന്നത്തെ എല്ലുവേദനയില്ല. കാലിൻെറ വെള്ളയിൽ സൂചിക്കുത്തില്ല. ഇന്നത്തെ ഗ്യാസ് ഇല്ല.

വക്കീലായിരുന്നു അന്ന്. താമസം ഈ വീട്ടിൽത്തന്നെ. തൊണ്ണൂററൊമ്പതിലെ വെള്ളപ്പൊക്കത്തിനുശേഷം കാരണവന്മാർ പുതുക്കിപ്പണിത വീട്. കോടതി ടൗണിലാണ്. എന്നും നാലുമൈൽ ടൗണിലേക്ക് നടക്കുന്നു; തിരിച്ചിങ്ങോട്ട് നാലുമൈലും.

ടൗണിൽ കോടതികൾ രണ്ടെണ്ണം. മജിസ്ട്രേട്ട് കോടതിയും മുൻസിഫ് കോടതിയും. രണ്ടും രണ്ടിടത്ത്. പോലീസ് സ്റേറഷന് തൊട്ടടുത്തായിരുന്നു മജിസ്ട്രേട്ട് കോടതി. മുൻസിഫ് കോടതി മൂന്നു ഫർലോംഗ് അകലെയുള്ള അമ്പലക്കുളത്തിനടുത്ത്. തൻെറ സ്ഥിരസ്ഥാനം മജിസ്ട്രേട്ട് കോടതിയായിരുന്നു. അയ്യപ്പക്ഷേത്രത്തിനടുത്തുള്ള മുറി (മാസവാടക മൂന്നുരൂപ) ആയിരുന്നു വക്കീലാഫീസ്.

ബോർഡിൽ മുഴുവൻ പേരും എഴുതിവച്ചു.

''മോതിരം തൊടിയിൽ കെ.ശങ്കുണ്ണിപ്പിള്ള, വക്കീൽ.''

ടൗണിലെ ബോർഡെഴുത്തുകാരൻ ''സാദാ'' ആയിരുന്നില്ല. ലേശം കലയുള്ളവനായിരുന്നു. അതുകൊണ്ടാണ് അവൻ വക്കീലിൻെറ ''ൽ''-ൻെറ തുമ്പ് അല്പം വളച്ചുനീട്ടി ഒരു ചെറുപുഷ്പത്തിലവസാനിപ്പിച്ചത്.

ടൗണിലേക്ക് നടക്കുമ്പോൾ മുണ്ടും അരക്കയ്യൻ ലൂസ് കുടുക്കുകുപ്പായവുമാണ് വേഷം. കഴുത്തിനെ ചുററുന്ന പുളിയിലക്കരയൻ നേര്യതും. പൂപ്പാനിപാടശേഖരത്തിലെത്തുമ്പോൾ മുണ്ട് മടക്കിക്കുത്തും. വരമ്പിലൂടെ വേണ്ടേ നടക്കാൻ? സർക്കാർ സ്കൂളിനടുത്തുള്ള വെട്ടുവഴിയിലെത്തുമ്പോൾ മുണ്ട് താഴ്ത്തിടുന്നു.

എത്തുന്നു വക്കീലാഫീസിൽ.

ഗുമസ്തൻ അത് തുറന്നുവച്ചിരിക്കുന്നു. മറ്റൊന്നുമറിയില്ലെങ്കിലും ഗുമസ്തൻ കേശുപിള്ളയ്ക്കൊന്നറിയാം—നേരത്തേ നട തുറന്നുവയ്ക്കണം.

ചുവരിലെ മുഴയൻ സ്ററാൻഡിൽ കറുമ്പ കോട്ട് തൂങ്ങുന്നു. അതെടുത്ത് ധരിക്കുന്നു. അപ്പോഴും നേര്യത് നേര്യതുതന്നെ. ചെറിയ കയററം കയറി മജിസ്ട്രേട്ട് കോടതി വളപ്പിലെത്തുമ്പോഴാണ്, നേര്യത് തലപ്പാവായി മാറുന്നത്.

കാർത്ത്യായനി മടങ്ങിവന്നു. റാക്കുകുപ്പിയും ഗ്ളാസ്സും ഇറയത്തു വച്ചു.

''ങാ, നീ വന്നോ?''

ഏമ്മാന്നേ, തൊട്ടുകൂട്ടാൻ...?''

''അതിനിപ്പൊ നിൻെറ റൗക്കക്കുടുക്കഴിച്ചാൽ മതി... ഞാനെവിടായിരുന്നെന്നാ?''

''എവിടെയും പോയില്ലല്ലോ.''

''കാർത്തൂ, ഞാൻ മജിസ്ട്രേട്ട് കോടതിയിലായിരുന്നു.''

ശങ്കുണ്ണിപ്പിള്ള ഗ്ളാസ്സിൽ റാക്ക് പകർന്നു, ലേശം സേവിച്ചു.

മജിസ്ട്രേട്ട് കോടതി മുമ്പിൽ തെളിഞ്ഞു. ചെറിയ കെട്ടിടം. കോടതിഹാൾ... മജിസ്ട്രേട്ടിൻെറ ചേമ്പർമുറി... ആ മുറിയിൽ പച്ച സ്ക്രീനിൻെറ മറവിൽ, ചെറിയ സ്ററൂളിന്മേൽ മൂത്രക്കുടം. മജിസ്ട്രേട്ടിനുമുണ്ടല്ലോ ഒന്നാം വിളി.

പിന്നെ ആറടിനീളം, നാലടിവീതിയുള്ള ഒരു മുറി. കേൾക്കുന്നുണ്ടോ കാർത്തൂ! ആ മുറിയിലൊരു ചാരുബഞ്ച്. മുറിക്ക് മൂന്നു ചുവരുകൾ മാത്രം. ചുവരില്ലാത്ത ഭാഗവും വെളിമ്പറമ്പും ഒന്നുചേരുന്നു. ഇത് വക്കീലന്മാർക്കിരിക്കാനുള്ള ഇടം. സർക്കാർ ഭാഗം കേസ് പറയാൻ വരുന്ന ഹേഡ് കോൺസ്ററബിൾമാർ തൂങ്ങിനില്ക്കുന്നതും ഇവിടെത്തന്നെ. ആ ചാരുബഞ്ചുണ്ടല്ലോ, കാർത്തൂ, വളരെ പഴയതായിരുന്നു. തിളച്ച എണ്ണയിലും നെയ്യിലും കൈമുക്കി അപരാധം തെളിയിക്കുന്ന കാലം കഴിഞ്ഞ്, ഏതോ പൊന്നുതമ്പുരാൻ സായ്പുവിൻെറ സമ്പ്രദായങ്ങൾ ഏർപ്പെടുത്തിയപ്പോഴുണ്ടാക്കിയ ചാരുബഞ്ച്.

ഞാൻ ഗുമസ്തൻ കേശുവിൻെറ അകമ്പടിയോടെ ഗമയിലെത്തുന്നു. എവിടെ? കോടതി വളപ്പിൽ. ഇപ്പോൾ നേര്യത് തലപ്പാവായി മാറുന്നു.

അന്നു ഞാൻ കൊച്ചൻ.

കൊച്ചനെന്നു വച്ചാൽ ഇരുപതിരുപത്തിരണ്ട്. കാണാനും വല്യ മോശമില്ല. കോടതി വളപ്പിലെത്തുമ്പോൾ നമ്പ്യാരുടെ മുറുക്കാൻ കടയിൽനിന്നും അയാടെ പെൺമക്കള് എന്നെ എത്തിനോക്കുമായിരുന്നു.

ശങ്കുണ്ണിപ്പിള്ള അല്പംകൂടി റാക്ക് കഴിച്ചു.

ങാ, അതുപോട്ടെ, കാർത്ത്യായനി!

ആരാ . ആ ചാരുബഞ്ചിലിരിക്കുന്നത്! ഘനഗംഭീരന്മാരായ പരമേശ്വരയ്യരും ഗോവിന്ദപ്പിള്ളയും. അവർ കാല് കവച്ചാണിരിക്കുന്നത്. ഗോവിന്ദപ്പിള്ളയ്ക്ക് വൃദ്ധിയുണ്ട്. കവച്ചിരുന്നോട്ടെ. പക്ഷെ ഈ സ്വാമിയെന്തിനാ കവയ്ക്കുന്നത്? പൃഷ്ഠബലമുപയോഗിച്ച് അയ്യരെയും പിള്ളയെയും തള്ളിമാററി എനിക്ക് ബഞ്ചിൽ ഞെരുങ്ങിയിരിക്കാൻ പററും. ഞാനങ്ങനെ ചെയ്യാത്തതെന്താ? മുതുക്കൻ വറീത് എന്നെ ബ്ളോക്ക് ചെയ്തുനില്ക്കുന്നു. അതുകൊണ്ട്.

മുതുക്കൻ വറീത് അഡ്വക്കേററാണ്. പരമേശ്വരയ്യരും ഗോവിന്ദപ്പിള്ളയും ഈ ഞാനുമെല്ലാം ''കൊയർ...'' അഥവാ പ്ളീഡർമാർ.

എന്നെക്കാണുമ്പോൾ എന്നും പരമേശ്വരയ്യർ . പരിഹസിക്കും. ''എന്നാ ശങ്കുണ്ണി, ഡെയിലി വരുന്നു... പോകുന്നു! ആനാൽ വാ തുറന്ത് കോർട്ടിലെ ഒന്നും പേശുന്നുമില്ല.''

എനിക്ക് കേസില്ലെന്നാണ് സ്വാമി സൂചിപ്പിക്കുന്നത്. കാര്യം നേര്. അന്നെനിക്ക് സ്റ്റേറ്റ് കോൺഗ്രസ് പ്രവർത്തനമായിരുന്നല്ലോ പ്രധാനം.

പരമേശ്വരയ്യരും ഗോവിന്ദപ്പിള്ളയും നല്ല ചക്രമുണ്ടാക്കുന്നു. ചക്രമെന്നാൽ പണം.

എന്നും കോടതിയിൽ പോവുക, ചാരുബഞ്ചിൽ സ്ഥാനം കിട്ടാതിരിക്കുക, സ്വാമിയുടെ കളിയാക്കൽ ഏററുവാങ്ങുക... ഇങ്ങനെ വന്നപ്പോൾ എനിക്ക്... എന്താ പറയുക... ചൊറിഞ്ഞോണ്ടുവന്നു.

ഞാൻ ഒരടവെടുത്തു. സ്വാമിയെ വിരട്ടാൻ. ഓർക്കണം. അല്ലെങ്കിൽ ഗുമസ്തൻ കേശു എല്ലാം കുട്ടിച്ചോറാക്കിയേനെ.

കോടതിയിലെ തൂപ്പുകാരി എത്തുംമുമ്പെ, ഒരുനാൾ ഞാൻ വിശിഷ്ടമായ ആ ചാരുബഞ്ചിൽ കയറിയിരുന്നു. സ്വാമിയുടെ സ്ഥിരം സ്ഥാനത്ത്. കേശുപിള്ള അരികിൽ. കൈവശം നെടുതായി മടക്കിയ കടലാസ്സുകൾ.

അതാ പരമേശ്വരയ്യർ വരുന്നു, ഗോപാലപിള്ള വരുന്നു, മുതുക്കൻ വറീത് വരുന്നു, ഹേഡ് കോൺസ്ററബിൾ ലോനൻ വരുന്നു.

എല്ലാർക്കും അത്ഭുതം. ചാരുബഞ്ചെന്ന സിംഹാസനം ഞാൻ പിടിച്ചെടുത്തിരിക്കയല്ലേ!

''ഏയ്, ശങ്കുണ്ണി, എന്നാ ഇത്...?'' സ്വാമി ചോദിച്ചു.

ഞാനത് കേട്ടതായി ഭാവിച്ചില്ല. ഞാൻ ഗുമസ്തൻ കേശുപിള്ളയെ നോക്കി.

ഞാൻ ചോദിച്ചു. ''ലിസ്റെറവിടെ?''

കേശു ഒരു കടലാസ് നീട്ടി. അത് നോക്കിക്കൊണ്ട് ഞാൻ പറഞ്ഞു:

''ഓ! ഹെവി പോസ്ററിംഗ്!''

സ്വാമി ഗോവിന്ദപ്പിള്ളയേയും, പിള്ള മുതുക്കൻ വറീതിനെയും നോക്കി.

അല്പനേരത്തേക്ക് മൂവരും വായില്ലാകുന്നപ്പന്മാർ.

ആദ്യം വായ തുറന്നത് പരമേശ്വരയ്യരാണ്. ''ലിസ്റ്റ്! പോസ്ററിംഗ്! നീ എന്നാ ശൊല്ലറേ, ശങ്കുണ്ണി?''

കേസ് ലിസ്ററിനെപ്പററിയാ ചോദിച്ചതെന്ന് ഞാൻ.

മജിസ്ട്രേട്ട് കോടതിയിലെന്തോന്ന് കേസ് ലിസ്ററും കോസ് ലിസ്ററും—എന്ന് സ്വാമി.

ഈയിടെ ഡോക്കററ് ഷീററിൽ നാം കുറിച്ചിടുന്ന നെക്സ്ററ് ഹീയറിംഗ് തീയതികളല്ലേയുള്ളു! എന്തോന്ന് ലിസ്റ്റ്?—എന്ന് ഗോവിന്ദപ്പിള്ള.

ഇങ്ങടുത്തിരിക്ക് കാർത്തൂ! ഞാനപ്പൊ എന്താ വച്ചുകാച്ചിയത്?

''പറവൂർ സെഷ്യൻസിൽ മാത്രമുണ്ട് ആറെണ്ണം! രാഷ്ട്രീയക്കേസുകളാ! ഞാനിവിടെനിന്നും അയച്ചുകൊടുക്കുന്നു, അഡ്വക്കേററ് ശിവരാമമേനോന്. ചിലപ്പൊ ഞാനും ഹാജരാകാറുണ്ട്.''

''സ്റ്റേറ്റ് കോൺഗ്രസ് ഇടപാട്, അല്യോ?'' എന്ന് ചോദിച്ചു ഹേഡ് ലോനൻ.

അപ്പൊ ഫീസൊന്നും കിട്ടുകേല—എന്ന് ഗോവിന്ദപ്പിള്ള.

''എങ്കിലും ഒരന്തസ്സുണ്ടല്ലോ, ചേട്ടാ!'' ഞാൻ ഗമ കുറച്ചില്ല.

ഇത്രയുമായപ്പോഴാണ് പരമേശ്വരയ്യർ പൊട്ടിച്ചിരിച്ചുകൊണ്ട് പറഞ്ഞത്. ''എടേ, ലിസ്റേറ. ലിസ്റ്റ് ശങ്കുണ്ണി!''

അങ്ങനെ ആ പേര് പതിഞ്ഞു.

ശങ്കുണ്ണിപ്പിള്ള വീണ്ടും ഗ്ളാസ് നിറച്ചു. മുന്നോട്ടാഞ്ഞുകൊണ്ട് അത് പകുതിയിലേറെ

അഡ്വക്കേററ് മുതുക്കൻ വറീതോ? എന്തുണ്ടാക്കുന്നു കോടതിപ്പണിയിൽനിന്ന്?

നൊട്ടി. വെറും നൊട്ടി.

പരമേശ്വരയ്യർ എന്തുകൊണ്ട് വറീതിനെ കളിയാക്കുന്നില്ല? വറീതിൻെറ പെമ്പിളയ്ക്ക് റബ്ബർ എസ്റ്റേറ്റുണ്ട്. റബ്ബർ പശയുടെ ബലത്തിൽ വറീതിന് മാന്യതയുണ്ട്. പോരെങ്കിൽ സ്വാമി വറീതിൻെറ പക്കൽനിന്നും വലിയ തുക കടംമേടിച്ചിട്ടുമുണ്ട്.

കേൾക്കുന്നുണ്ടോ, കാർത്ത്യായനി?

അകത്താക്കിയപ്പോൾ തോന്നി: ഇരുട്ട് പരക്കുന്നു.

''ഇരുട്ടിത്തുടങ്ങി അല്ലേ, കാർത്തൂ?''

''അതെ. നരേന്ദ്രൻകുഞ്ഞ് വരാറായി.'' കാർത്ത്യായനി അല്പം മാറിയിരുന്നു.

''വന്നോട്ടെ. നിനക്കെന്താ അവനെ പേടിയാണോ?''

ശങ്കുണ്ണിപ്പിള്ള കണ്ണടച്ചു. ഒപ്പം ചെറുതായി ചിരിക്കുകയും ചെയ്തു.

താൻ, ലിസ്ററ് ശങ്കുണ്ണിപ്പിള്ള, പില്ക്കാലത്ത് വലിയവനായില്ലേ? സ്റ്റേറ്റ് കോൺഗ്രസ്സിന്റെ പ്രാദേശിക നേതാവായി. ജയിലിൽ പോയി. പുറത്തുവന്നു. വീണ്ടും അകത്തായി. അങ്ങനെ രാഷ്ട്രീയത്തിന്റെ പരിവേഷം വളർന്നു. അതോടൊപ്പം പ്രാക്ടീസും.

ലിസ്ററ്.

അതെ... ആ വാക്കിന് അർത്ഥവ്യാപ്തിയുണ്ടായി.

ലിസ്ററ്, എന്നുവച്ചാൽ അടുക്കും ചിട്ടയും. അച്ചടക്കം.

പിന്നെ പീടികയിൽനിന്നും വാങ്ങേണ്ട സാധനങ്ങളുടെ ലിസ്ററ്. ക്രിമിനൽ കേസിലെ പ്രതികളുടെ ലിസ്ററ്. വഞ്ചകരായ നേതാക്കളുടെ ലിസ്ററ്. ഇനിയുള്ള മോഹങ്ങളുടെ ലിസ്ററ്.

സ്വാതന്ത്ര്യം കൈവന്നു. താൻ കോൺഗ്രസ് വിട്ടു. കമ്മ്യൂണിസ്ററ് പാർട്ടിയിൽ ചേർന്നു. പിന്നീട് അവിടെയും നില്ക്കാനായില്ല. മരിക്കുമ്പോൾ ഏതെങ്കിലും പത്രം എഴുതിയേക്കാം—

''സ്വാതന്ത്ര്യസമരസേനാനിയും ആദ്യകാല കമ്മ്യൂണിസ്ററ് പ്രവർത്തകരിലൊരാളുമായിരുന്ന മോതിരംതൊടിയിൽ ശങ്കുണ്ണിപ്പിള്ള കരൾരോഗംമൂലം ചെറിയാൻസ് ഹോസ്പിററലിൽ വച്ച് അന്തരിച്ചു.''

ശങ്കുണ്ണിപ്പിള്ള കണ്ണു തുറന്നു.

കാർത്ത്യായനി എവിടെപ്പോയി?

ലക്ഷ്മി എവിടെപ്പോയി?

ലക്ഷ്മി, തന്റെ ഭാര്യ. അവളുടെ മുഖം തെളിയുന്നു. അവൾ മഹാലക്ഷ്മിയായിരുന്നു. രണ്ട് മക്കളെപ്പെററവൾ. ചന്ദ്രിക, നരേന്ദ്രൻ.

എന്താ നരേന്ദ്രൻ ഇനിയും വരാത്തത്? നേരം കുറെയായില്ലേ? താൻ ഉപേക്ഷിച്ച കൊടിയും കൊണ്ട് നടക്കുകയാണവൻ. അഡ്വക്കേററ് നരേന്ദ്രൻ. കേസും പ്രാക്ടീസുമുണ്ടോ ആവോ.

ആ സർപ്പക്കാവ് വെട്ടിത്തെളിക്കേണ്ടിയിരുന്നില്ല. ചന്ദ്രിയുടെ കല്യാണം നടക്കുമ്പോൾ ലക്ഷ്മിക്കെന്തായിരുന്നു പ്രായം?

എത്രയെങ്കിലുമാകട്ടെ.

സർപ്പദംശമേററാണ് ലക്ഷ്മി മരിച്ചത്.

ചന്ദ്രികയുടെ ഭർത്താവ്, പൊലീസ് സബ്ബിൻസ്പെക്ടർ ഹരിനാഥ് നിർബന്ധിച്ചതിനാലാണ് സർപ്പക്കാവ് നശിപ്പിച്ചത്. കൃത്യം നിർവഹിച്ചത് ഹരി തന്നെ. സർപ്പക്കാവ് പോയാൽ നാല്പതുസെൻറ് ഭൂമി തെളിഞ്ഞു കിട്ടും. തെങ്ങ് വയ്ക്കാം. ഹരിനാഥ് അഞ്ചാറ് പാമ്പുകളെ തല്ലിക്കൊന്നു. മുപ്പതോളം പാമ്പിൻമുട്ടകളും നശിപ്പിച്ചത്രെ.

ശങ്കുണ്ണിപ്പിള്ള തന്റെ തുടയിടുക്കിൽ ആഞ്ഞുചൊറിഞ്ഞു. പുഴുക്കടിപോലെ എന്തോ ഒന്ന് കുറേക്കാലമായി ശല്യം ചെയ്യുന്നു. പുഴുക്കടിയോ, ചൊറിയോ? സർപ്പകോപമാണോ? കാർത്ത്യായനി വന്നതിൽപ്പിന്നെയാണ് ചൊറി തുടങ്ങിയത്. കാർത്ത്യായനിക്ക് ചൊറിയുണ്ടോ? അറിയില്ല. ഏതായാലും കണ്ട സ്ഥലങ്ങളിൽ, തൊട്ടുനോക്കിയ സ്ഥാനങ്ങളിൽ... ഇല്ല!

ലക്ഷ്മി മരിച്ചതിനു ശേഷമാണ് കാർത്തു ഇവിടെ വന്നത്. ഹരിനാഥാണ് കൊണ്ടുവന്നത്. അന്ന് അവൻ ആലപ്പുഴ നോർത്തിൽ സബ് ഇൻസ്പെക്ടർ. അവന്റെ വേലക്കാരിയായിരുന്നു കാർത്ത്യായനി.

''കാര്യങ്ങളെല്ലാം നോക്കിനടത്താനും ഒരു കൂട്ടിനും ഒരാള് വേണ്ടേ?'' എന്നോ മറേറാ ആണ് ഹരി അന്നു പറഞ്ഞത്.

കാർത്ത്യായനിയെപ്പററി തനിക്ക് നല്ലതേ പറയാനുള്ളു. നല്ല പാചകം. ഇന്നും ഉടയാത്ത



ശരീരം. എന്തിനാണവൾ നരേന്ദ്രനെ പേടിക്കുന്നത്?

കാർത്ത്യായനിയും, ഇവിടെ ഇടയ്ക്കിടെ വന്നുപോകുന്ന റിട്ടയേർഡ് സ്കൂൾ മാസ്ററർ രാമൻനമ്പീശനും ഇല്ലായിരുന്നെങ്കിൽ താനെങ്ങനെ സമയം ചെലവാക്കുമായിരുന്നു?

നമ്പീശന് സാഹിത്യവാസനയുണ്ട്.

വെറുതെ കിട്ടിയാൽ ലേശം റാക്ക് കഴിക്കാനും വിരോധമില്ല.

അല്പം റാക്ക് സേവിച്ചാൽ പിന്നെ പുതിയൊരാളാണ് നമ്പീശൻ. പഴയ കവിതാശകലങ്ങൾ ചൊല്ലിത്തുടങ്ങും—അഭിനയത്തോടെ.

''ഇണ്ടമാലകണക്കേപോയ് നീണ്ടുരുണ്ട ഭുജദ്വയം
അഭിമാനത്തെയുണ്ടാക്കുമിഭ കുംഭസ്തനങ്ങളും
മുലയെക്കാത്തു താൻ വല്ലാതുഴലും മധ്യവല്ലരി
പരം കരിചിരം ചെമ്മേ പൊരും ജഘനചക്രവും
വരിനെൽക്കതിരെപ്പോലെ വിരിയും രോമരാജിയും.''

.......

പിന്നെന്തോന്ന്?

മറന്നു.

നമ്പീശൻ സാഹിത്യത്തിലെ പഴയ പെണ്ണുങ്ങളുടെ ലിസ്ററ് പറയും—ഉണ്ണിയച്ചി, ഉണ്ണിച്ചിരുതേയി, ഉണ്ണിയാടി, ചെറിയച്ചി, മല്ലീനിലാവ്.

നരേന്ദ്രൻ ഇനിയും വരാത്തതെന്താ? വരും. വൈകി വരും. നാളെ അവൻ ടൗണിലേക്ക് പോകുമ്പോൾ ലിസ്ററ് എഴുതിക്കൊടുക്കണം.

ഒരൗൺസ് സഹചരാദിതൈലം. എട്ടൗൺസ് പിപ്പിലിയാസവം. മൂക്കണ്ണഞ്ചേരിയുടെ ഡിപ്പോയിൽനിന്ന് ഇരുപത്തഞ്ച് ഓടുകൾ.

ഉരൽപ്പുരയുടെ പൊട്ടിയ ഓടുകൾ പണ്ടേ മാറേറണ്ടതായിരുന്നു.

ശങ്കുണ്ണിപ്പിള്ള മിച്ചമുള്ള റാക്ക് തീർത്തു.

എഴുന്നേററുനില്ക്കാൻ ശ്രമിച്ചു.

കാലുറച്ചില്ല.

''കാർത്തൂ!'' ആവുന്നത്ര ഉച്ചത്തിൽ വിളിച്ചു.

അവൾ വന്നില്ല.

ലിസ്ററ്... ഇനിയും ഒരുപാട് ഇനങ്ങൾ എഴുതിച്ചേർക്കാനുണ്ട്. എഴുതിവച്ചാൽ മററുള്ളവരെങ്കിലും അത് കാണും. എഴുതിവച്ചതെല്ലാം അവർ ചെയ്യുമോ?

ആവോ?

എന്താണ് കുന്തംപോലെ പൊക്കിളിൽ നിന്നും നെഞ്ചിലേക്ക് കയറുന്നത്? ഗ്യാസ്. പിപ്പിലിയാസവും കസ്തൂര്യാദിഗുളികയും...

''കാർത്തൂ!''

എവിടെപ്പോയി അവൾ? അവളെ ഇവിടെ ആർക്കും ഇഷ്ടമല്ല. വേലക്കാരിയല്ലേ?

വിൽപത്രമെഴുതേണ്ടതായിരുന്നു. എങ്കിലവൾക്ക് ഒരു തുണ്ടം ഭൂമി എഴുതിവയ്ക്കാമായിരുന്നു.

ചില്ലറക്കടങ്ങൾ തീർക്കാനില്ലേ? പൂണോളി ജോസഫിന് അയ്യായിരം. ഗ്രാമസേവകൻ അന്തോണിക്ക് മൂവായിരം. ധന്വന്തരിമൂർത്തിക്കും ചിലത് കൊടുത്തുതീർക്കാനുണ്ട്. തിരുവോണമൂട്ട് മുടങ്ങിക്കിടക്കുകയല്ലേ?

എന്തൊരിരുട്ട്!

കറുത്ത ആകാശം ഒരു അടപ്പുപോലെ താഴേക്കിറങ്ങിവരുന്നു.

ലക്ഷ്മിയെവിടെ?

വെട്ടിത്തെളിച്ച സർപ്പക്കാവിൽ അവൾ കാത്തിരിക്കയാണോ?

ചന്ദ്രിയുടെ ഭർത്താവ്, ആ ഹരിനാഥ്, ഏഭ്യൻ.

ചന്ദ്രി നല്ലവൾ.

അവളുടെ മകൻ കിശോറിനെ ഒന്നു കാണണം. അവന്റെ തകർപ്പുകൾ കാണുമ്പോൾ...

ഗ്യാസ് തന്നെ. മുകളിലേക്ക് കയറുന്നു.

ഈ തണുപ്പിലെന്തിന് വിയർപ്പ്?

ശങ്കുണ്ണിപ്പിള്ള ഇറയത്തിലിരുന്നു. കാലുകൾ താഴെ നീട്ടിയിട്ടു.

തുളസിത്തറയിലെന്താണ്?

തുളസിയോ, കൂവയോ?

ശങ്കുണ്ണിപ്പിള്ള മുന്നോട്ടാഞ്ഞു.

എല്ലാം കഴിഞ്ഞപ്പോൾ, എല്ലാരും കണ്ടപ്പോൾ, മോതിരംതൊടിയിൽ ശങ്കുണ്ണിപ്പിള്ള ഒരു ദണ്ഡനമസ്ക്കാരത്തിലെന്നപോലെ തുളസിത്തറയ്ക്കു മുമ്പിൽ കിടക്കുകയായിരുന്നു.





മുല്ലനേഴി

# ഓട്ടക്കൈകൾ

മഴതോരാതെ നിന്നു—
പെയ്യുന്നു, തൈത്തെങ്ങുകൾ
മതിയായില്ലെന്നോല
ക്കൈകൾനീട്ടി നില്ക്കുന്നു;

എത്രനീർ ലഭിച്ചാലും
കത്തുന്ന ദാഹം മാത്രം
ബാക്കിയാകുന്നു, ഓട്ട—
ക്കൈകളാണോലക്കൈകൾ—

നേടിയതെല്ലാം ചോർന്നു—
പോകിലും തെങ്ങേ, എന്റെ
നാടിനു നിന്നെപ്പോലെ
നന്മയാർ ചെയ്തിട്ടുള്ളൂ?

ഇളന്നീരമൃതം തൊ—
ട്ടോരോന്നുമോരോന്നും നീ
കനിവാർന്നേകി, ഞങ്ങൾ—
കൈനീട്ടിയെല്ലാം വാങ്ങി;

കൈ നീട്ടുവാനല്ലാതെ
കൈവിടാനറിയാത്ത
കൈതവച്ചുഴികളിൽ—
ക്കറങ്ങുന്നവർ, നിന്റെ

ഒറ്റയ്ക്കു നില്പും തല—
പ്പൊക്കവും അറിയാതെ
കുറ്റങ്ങൾ കാണാൻവേണ്ടി
കൺ തുറക്കുകയല്ലോ—

താഴോട്ടു മാത്രം നോക്കി—
നടക്കേണമെന്നല്ലോ!
താഴ്ച, തൻകാര്യത്തിനാ—
യെന്നല്ലോ, ക്ഷമിച്ചാലും.



എം. ചന്ദ്രശേഖരൻനായർ

# അതിഥി

രാത്രിയും നീയും വരുന്നു.
നിലാവിന്റെ വാതിലിന്നപ്പുറം
നിന്റെ കാലൊച്ചയോ?

മൗനം തുരുമ്പിച്ചവാതിലിൽ
നിൻ വിരൽമുട്ടുകേൾക്കുന്നു,
നീ മൃത്യുവോ മിഥ്യയോ?

രാത്രിയോ നീയോ ചിരിച്ച,തെൻ-
വാക്കുകൾ വസ്ത്രം തിരയുന്നു.
പഞ്ചേന്ദ്രിയങ്ങൾ തൻ ചില്ലുജനാലയിൽ
മോതിരവിരലറ്റ കൈപ്പത്തിമാത്രം
പതിഞ്ഞുകാണുന്നു.

നീ തന്നെ!
നീലത്തുളസിക്കതിരിന്റെ ഗന്ധം.
നിലവിട്ട ശ്വാസഃവേഗത്തിനെൻ-
പേരിന്റെ താളം!

പൊത്തുവാൻ വയ്യാ മുഖവും മനസ്സുമെൻ-
കത്തുമാത്മാവിന്റെ യഗ്നിനാളങ്ങളിൽ,
പ്രജ്ഞയിൽ നീ ചെയ്ത രക്തപ്രതിജ്ഞകൾ
മിന്നുന്നു! സുവ്യക്തരൂപം സ്മൃതികളിൽ!

എങ്കിലും ക്രൂരം ആരാഞ്ഞുപോയ്,
''ആരു നീ''?

ഇരുളിന്നിലകളിൽ സാന്ദ്രമൗനത്തിന്റെ
നോവിറ്റുവീഴ്ത്തുന്ന, നിന്റെ ദുഃഖാർത്തമാം
തേങ്ങലിൽ, രാവിന്റെ സാന്ത്വനം നീളവേ,

അർത്ഥച്യുതിതന്നഗാധ ഗർത്തങ്ങളിൽ
കാൽതെറ്റിവീണു മരിക്കുന്നു വാക്കുകൾ!

വയ്യ! തുറക്കുവാൻ വയ്യാത്ത
വാതിലിന്നിപ്പുറം
ക്ഷുദ്രം ജഡത്തെയുപേക്ഷിച്ചു,
മൂർച്ഛയിലേക്കു പലായനം ചെയ്യുമെൻ
ആത്മദാഹത്തിൻ മുറിവേറ്റ കണ്ണുകൾ,
വീണ്ടും വെളിച്ചം കുടിച്ചുണർന്നീടവേ,

രാത്രിയും നീയും പിരിഞ്ഞു?!

നിലാവിന്റെ വാതിലിൽ
ചോരപുരണ്ട കൈപ്പത്തികൾ!

## ബാബു ചുങ്കത്ത്

# ഉണ കടന്നുപോകുന്നവർ

മനോഹരമായ റിസർച്ച് സെൻററിൻെറ ഗോവണിപ്പടികൾ ഇറങ്ങുമ്പോൾ അയാളുടെ മനസ്സുനിറയെ മാർക്സിയൻ സിദ്ധാന്തങ്ങളായിരുന്നു. ഓഫീസ് കഴിഞ്ഞിട്ടും വീട്ടിൽ പോകാതെ പുറത്തുള്ള താമരക്കുളത്തിനടുത്തിരുന്നു.

നഗരത്തിൽ നിന്നകന്നുനില്ക്കുന്ന റിസർച്ച് സെൻറർ. ഏക്കറുകളോളം പരന്നു കിടക്കുന്ന ക്യാമ്പസിൽ തലങ്ങും വിലങ്ങുമായുള്ള ടാർ റോഡുകൾ. റോഡരുകിൽ നിരനിരയായി നില്ക്കുന്ന അരണമരങ്ങൾ. വലിയ മനുഷ്യരുടെ പേരുകൾ നൽകിയിട്ടുള്ള പ്രത്യേകം പ്രത്യേകം ബ്ളോക്കുകൾ.

ലൈബ്രറിയിൽനിന്നും കൂട്ടം കൂട്ടമായും, ഒററയ്ക്കും ജോഡിയായും പോകുന്ന വിദ്യാർത്ഥികൾ. അയഞ്ഞ പാൻറ്സും, കുർത്തയും തുണിസഞ്ചിയുമായി നടന്നകലുന്ന വിദ്യാർത്ഥികളെ തിരിച്ചറിയാൻ പ്രയാസം. അയാൾ എഴുന്നേററു നടന്നു.

റിസർച്ച് സെൻററിൻെറ ഗയിറ്റും പിന്നിട്ട്, മിഷ്യൻ ഹോസ്പിററൽ ജങ്ഷൻ കഴിഞ്ഞ് ഹൗസിങ്ങ് കോളനി. കോളനിക്കകത്തെ തെരുവുവിളക്കുകൾ തെളിഞ്ഞുകഴിഞ്ഞിരുന്നു. നരകയറി തുടങ്ങിയ താടിതടവി അയാൾ നടന്നു.

'വൈകിയല്ലൊ.'

'കുറച്ചു വൈകിപ്പോയി.'

രമേഷ് തൻെറ ടെന്നീസ് വേഷത്തിൽ കുശലം പറഞ്ഞ് കടന്നുപോയി. നഗരത്തിലെ ഒരു വിദേശ കമ്പനിയിലെ സർവ്വീസ് എൻജിനീയർ. കോളനിയിലെ 'മിസ്ററർ യൂണിവേഴ്സ്.'

വീട്ടിൽക്കയറി ചെല്ലുമ്പോൾ ഏകമകൻ കിട്ടു ഉറങ്ങിക്കഴിഞ്ഞിരുന്നു. ഡൈനിങ്ങ് ടേബിളിൽ മൂടിവച്ച ഭക്ഷണത്തിനരികെ ഭാര്യ. രോഹിണി ചോദിച്ചു.

''എന്തേ വൈകിയത്?''

''പ്രത്യേകിച്ചൊന്നുമില്ല.''

വാക്കുകളിൽ അവസാനിക്കുന്ന സംഭാഷണം. ഊണു കഴിഞ്ഞ് പതിവ് സിഗരറ്റും പുകച്ച് വരാന്തയിൽ ഇരുന്നു. വാതിൽപ്പടിയിൽ നില്ക്കുന്ന രോഹിണി.

''ഗുഡ്നൈററ്.'' എഴുന്നേററ് തൻേറതു മാത്രമായ ഓഫീസ് മുറിയിൽ. അടുക്കും ചിട്ടയുമില്ലാത്ത ഓഫീസ് റൂം. സാമ്പത്തിക ശാസ്ത്രത്തിൽ ആധികാരിക ഗ്രന്ഥങ്ങൾ; സ്വന്തം ഗവേഷണ പ്രബന്ധങ്ങളുടെ ശേഖരങ്ങൾ. കിടക്കുമ്പോൾ രാത്രി പാതിരാ കഴിഞ്ഞുകാണും.

പ്രഭാതം. ആകാശം കനത്ത് മൂടിക്കെട്ടിയിട്ടുണ്ട്. നേരിയ ചാറൽ മഴ. രാത്രിയിൽ നല്ല മഴ പെയ്യാനുള്ള സാദ്ധ്യതയുണ്ട്. അയാൾ ഭാര്യയെ വിളിച്ചു.

''ഇന്ന് കുറച്ചു വൈകും. ഒരുപക്ഷേ, നേരം പുലരും.''

ഭാര്യ ഒന്നും മിണ്ടിയില്ല. ഇറങ്ങുമ്പോൾ അയാൾ കിട്ടുവിനോടു യാത്ര പറഞ്ഞു.

തൻേറതുമാത്രമായ ലോകം മുന്നിൽ. ധൃതിയിൽ പോകുന്ന പലരും കടന്നുപോയി. എന്നും അങ്ങനെയായിരുന്നു. പലരും അയാളെ കടന്നുപോകാറുണ്ടായിരുന്നു, ജീവിതത്തിലും.

അകലെയുള്ള കലാലയത്തിൽ സെമിനാർ കഴിയുമ്പോൾ രാത്രി പത്തുമണി. മഴയ്ക്കു ഏലനം കൂടിയിരുന്നു. ആകാശത്ത് വെടിക്കെട്ടും. ഗസ്റ്റ്ഹൗസിൽ തങ്ങി. പുലർച്ചയ്ക്ക് കോളനി ഗയിററിൽ ബസ്സിറങ്ങി അകത്തേക്കു നടക്കുമ്പോൾ.....രമേഷ്.

''ഇന്നലെ കിട്ടുവിന് ഒരപകടം പററി. ഞങ്ങളെല്ലാവരും കൂടി ആശുപത്രിയിൽ കൊണ്ടുപോയി. പുലർച്ചയ്ക്കാണ് തിരികെ വന്നത്. ഇപ്പോൾ കുഴപ്പമൊന്നുമില്ല.''

''താങ്ക്സ്.'' ധൃതിയിൽ വീട്ടിൽ കയറുമ്പോൾ കിട്ടു നെററിയിലൊരു ബാൻഡേജുമായി അടുത്ത വീട്ടിലെ വിമലടീച്ചറുടെ വീട്ടിൽനിന്ന് ഓടി വരുന്നു. അമ്മ ഒററയ്ക്കായതിനാൽ ടീച്ചർക്ക് ആശുപത്രിയിൽ പോകാൻ കഴിഞ്ഞില്ല.

വിമലടീച്ചർ. വിവാഹത്തിൻെറ രണ്ട് ദിവസം മുൻപ് ആക്സിഡൻറിൽ മരിച്ച കാമുകൻ. പിന്നീട് വിവാഹം കഴിക്കാതെ അമ്മയുമൊത്ത് താമസം. വിമൻസ് കോളജിൽ അദ്ധ്യാപിക.

''കിട്ടൂ, പതുക്കെ പതുക്കെ. സ്റ്റിച്ചസ് ഇളകും.'' വിമലടീച്ചർ വിളിച്ചുപറഞ്ഞു. കിട്ടു കേട്ടു കേട്ടില്ല എന്ന മട്ടിൽ വീട്ടിലേക്കോടി.

''എന്താ കിട്ടു. വേദനയുണ്ടോ?''

''ഇപ്പൊന്നൂല്യ.''

പതിവുപോലെ ഭാര്യയെ ഉമ്മറത്ത് കണ്ടില്ല. കാപ്പി കുടിക്കാനിരുന്നപ്പോൾമാത്രം ശ്രദ്ധിച്ചു. അടുത്ത കസേരയിൽ പതിവായി ഇരിക്കാറുള്ള രോഹിണി അടുക്കളവാതിൽക്കൽ. വിഷാദ ഭാവം. കൺപോളകളിൽ ഉറക്കം ബാക്കി.

''എല്ലാം അറിഞ്ഞു. സാരല്യ. വരുന്ന വഴിക്ക് രമേഷ് പറഞ്ഞു. ഇപ്പോൾ കുഴപ്പമൊന്നുമില്ലല്ലോ? തൻെറ അസാന്നിദ്ധ്യത്തിന് മാപ്പപേക്ഷയുടെ സ്വരം.

''ക്ഷീണമുണ്ടെങ്കിൽ രോഹിണി കിടന്നോള്ളൂ.''





പേരെടുത്തു പറയാറില്ല. എന്നിട്ടും അങ്ങനെ പറയണമെന്ന് തോന്നി. നിർബന്ധിച്ചപ്പോൾ കിടക്കാൻ പോയി. അന്ന് വീണ്ടും സെൻററിൽ പോകണമെന്ന് കരുതിയതാണ്. പോയില്ല. കിട്ടുവുമായി ഓരോന്ന് പറഞ്ഞിരുന്നു. രോഹിണി ഉറക്കം കഴിഞ്ഞുവന്നെങ്കിലും മുഖം വിഷാദത്തിൻെറ?

അന്നും മഴ ധാരാളം. സന്ധ്യയാകാറായപ്പോൾ മഴയ്ക്കൊരാശ്വാസം ലഭിച്ചപോലെ. അയാൾ സിററൗട്ടിലിരുന്നു. വിമലടീച്ചർ റോഡിൽനിന്ന് വിളിച്ചു ചോദിച്ചു.

''കുഴപ്പമൊന്നുമില്ലല്ലോ?''

''ഇല്ല ടീച്ചർ.'' കിട്ടു മറുപടി പറഞ്ഞു അകത്തേക്കു പോയി.

പതിവായി കേൾക്കാറുള്ള രാമനാമം കേട്ടില്ല. ദീപവും. സിറ്റൗട്ടിൽ ഒററപ്പെട്ട് തൻെറ ലോകത്തിൽ.

നേരം പോയതറിഞ്ഞില്ല. മഴ വിട്ടുമാറിയതിനാൽ ആകാശത്തു നക്ഷത്രങ്ങൾ.

ഭക്ഷണമേശയ്ക്കരുകിൽ രോഹിണി. മുഖത്തെ വിഷമം വിട്ടുമാറിയിട്ടില്യ.

''എന്തേ ഇപ്പോഴും വിഷമം?''

''ഒന്നൂല്യ.''

ഒററവാക്കിലെ ചോദ്യോത്തരങ്ങൾ. ക്ഷീണംമൂലം കിട്ടു നേരത്തെ ഉറങ്ങിയിരുന്നു. ഉറങ്ങാതെ കിടക്കുന്ന ഭാര്യ. ഒന്നും മനസ്സിലായില്ല; ചോദിച്ചതുമില്ല....

ഓഫീസിൽ പോകുമ്പോൾ ഭാര്യയെ ഉമ്മറത്ത് കണ്ടില്ല. നെററിയിലെ കെട്ടുമായി യൂണിഫോമിൽ നില്ക്കുന്ന കിട്ടുവിനോടു യാത്ര പറഞ്ഞു. ആവർത്തനം.

രോഹിണിയിൽ പിന്നെ പിന്നെ വിഷമം കൂടിവന്നപോലെ.

''നമുക്ക് ഒരു ഡോക്ടറെ കാണാം.''

''വേണ്ട.''

നിർബന്ധത്തിനുവഴങ്ങി സൈക്കിയാട്രിസ്ററിൻെറ മുമ്പിൽ. താനെല്ലാം പറഞ്ഞുകൊടുത്തു. രോഹിണിയോടു ചോദിച്ചതിനു പോലും.

''കുട്ടിയുടെ അപകടത്തിൽ നിന്നുണ്ടായ ഷോക്കായിരിക്കും. മററസുഖങ്ങളൊന്നും കാണുന്നില്ല; അമ്പലത്തിൽ പതിവായി പോകട്ടെ. കഴിയുമെങ്കിൽ താങ്കളും പോകൂ.'' ഡോക്ടറുടെ ഉപദേശം. തൻെറ പരിഭ്രമം മറയ്ക്കാൻ ശ്രദ്ധിച്ചു.

തത്വസംഹിതകൾക്കെതിരാണെങ്കിലും, കിട്ടുവിൻെറ കൈപിടിച്ചമ്പലത്തിൽ പോയി. രോഹിണിക്ക് യാതൊരു താൽപ്പര്യവുമില്ലെന്ന് മനസ്സിലായി. കിട്ടുവിനും. എന്നാൽ അയാൾ ക്ഷേത്രദർശനം പതിവാക്കി. ഒററയ്ക്ക് സന്നിധിയിൽ, മാസങ്ങളോളം. രോഹിണിയുടെ വിഷമം വർദ്ധിച്ചതേയുള്ളു.

കോളനിയിൽ പലർക്കും മാററങ്ങൾ. രമേഷ് മഹാനഗരത്തിലെ ഹെഡ് ഓഫീസിൽ. കിട്ടു .അഞ്ചാം ക്ളാസ്സിൽ. മാററങ്ങളില്ലാത്ത കോളനി; റിസർച്ച് സെൻറർ....ദൈവസന്നിധിയിൽ ആശ്വാസം കണ്ടെത്തുന്ന മാർക്സിയൻ സ്കോളർ. ഒററയാൻ. അമ്പലത്തിലൊട്ടും പോകാത്ത രോഹിണി. കാലം ആരെയും കാത്തു നിന്നില്ല.

ഉച്ചയ്ക്ക് ഓഫീസിലേക്കു കോളനിയിലെ ചൗക്കീദാർ വന്നു പറഞ്ഞു. സാറിൻെറ ഭാര്യയ്ക്ക് പൊള്ളലേററ് മിഷൻ ആശുപത്രിയിൽ കൊണ്ടുപോയിട്ടുണ്ട്.''

ധൃതിയിൽ ആശുപത്രിയിലെത്തി. ദേഹമാസകലം പൊള്ളലേററ് രോഹിണി. ബോധമുണ്ടായിരുന്നില്ല. മണിക്കൂറുകൾക്കുശേഷം ബോധം തെളിഞ്ഞപ്പോൾ അസഹ്യമായ വേദന. സംസാരിക്കാൻ പററിയില്ല. തന്നെ ഒന്നു നോക്കി. കണ്ണിൽനിന്നൊഴുകുന്ന വെള്ളം പഞ്ഞികൊണ്ട് തുടച്ചു.

വേദനയുടെ നാലു നാളുകൾ.....

രോഹിണിയുടെ യാത്ര....

വീണ്ടും ഒററപ്പെട്ട് ഹൗസിങ്ങ് കോളനിയിൽ. അമ്പലങ്ങളിൽ നിത്യ സന്ദർശനം. പിന്നെ നീണ്ട ആവധിയെടുത്ത് നാട്ടിലേക്ക്. കലങ്ങിയ മനസ്സുമായി. മനസ്സിന് തെല്ലൊരാശ്വാസം ലഭിച്ചപ്പോൾ അമ്മയുമൊത്ത് തിരികെ ഹൗസിങ്ങ് കോളനിയിൽ.

''അമ്മേ''.....അടുക്കളയിൽ നിന്ന് അമ്മ വന്നു.

''ഞാൻ ഒരു യാത്ര പോകുന്നു. തിരിച്ചുവരുവാൻ കുറേ നാളെടുക്കും. ഒരുപക്ഷേ.....

എങ്ങോട്ടേക്കാണ് എന്ന് അമ്മ ചോദിചില്ല. അമ്മയുടെ മുഖത്ത് വിഷാദം. കിട്ടു അമ്പരന്ന് മുമ്പിൽ.

''കിട്ടു പോയി കളിച്ചോളൂ.'' കിട്ടു വിമല ടീച്ചറുടെ വീട്ടിലേക്കോടിപ്പോയി.

'ബദരീനാഥ്', കേദാർനാഥ് മുതലായ സ്ഥലങ്ങൾ സന്ദർശിക്കണം. അമ്മയ്ക്കൊന്നും പിടികിട്ടിയില്ല. പുണ്യ സ്ഥലങ്ങളായതിനാൽ തടസ്സം പറഞ്ഞില്ല.

''കിട്ടുവിനെ നോക്കണം. പ്രയാസമായാൽ ബോർഡിങ്ങിലാക്കിക്കൊള്ളൂ.''

രോഹിണി ഒരോർമ്മമാത്രമായവശേഷിച്ചു. പിടികിട്ടാത്ത ഒരോർമ്മ. ഒരുനിമിഷം ഓർത്തു പോയി.

''ഞാൻ എല്ലാവരോടും ഒന്നു യാത്ര പറഞ്ഞുവരാം.'' കോളനിയിലെ പരിചിതരോടു യാത്ര പറഞ്ഞു. എല്ലാവർക്കും അത്ഭുതം. ആരും ഒന്നുംതന്നെ ചോദിച്ചില്ല. വിമലടീച്ചറുടെ വീട്ടിൽ ഉമ്മറത്ത് ടീച്ചറുടെ അമ്മ.

''അമ്മേ, ഞാൻ ഒരു യാത്ര പോകയാണ്. കുറച്ചു നീണ്ടയാത്ര. എനിക്കു യാത്ര പറയാൻ നിങ്ങളൊക്കെയല്ലെയുള്ളൂ. 'ടീച്ചറെവിടെ?'

''അകത്തുണ്ട്.''

അകത്ത് ഡൈനിംഗ് ടേബിളിൽ മുഖമമർത്തി വിമല ടീച്ചർ. കിട്ടു അടുത്ത് കസേരയിൽ. സാമീപ്യം മനസ്സിലായപ്പോൾ മുഖമുയർത്തി. കലങ്ങിയ കണ്ണുകൾ.

''ടീച്ചർ ഞാൻ ഒരു യാത്ര പോകയാണ്.''

''എല്ലാം കേട്ടു; പോകാൻതന്നെ തീരുമാനിച്ചോ?''

മറുപടി പറഞ്ഞില്ല.

''കിട്ടുവിനെ നോക്കണം. അവന് അമ്മയായി ടീച്ചറാണുള്ളത്.''

''ഞങ്ങൾ അടുത്തുതന്നെ ഇവിടെനിന്ന് പോകയാണ്. എനിക്കു മാററം കിട്ടിയേക്കാം.''

അയാളെ പിന്തിരിപ്പിക്കാൻ ഒരു കള്ളം.

''ശരി.'' മറ്റൊന്നും പറയാതെ കിട്ടുവിനെ വിളിച്ചു പുറത്തേക്ക്...

''നില്ക്കൂ''; വിമലടീച്ചറുടെ ശബ്ദത്തിൽ വിറയൽ. ടീച്ചർ തൻെറ ബെഡ്റൂമിലെ അലമാരയിൽ നിന്ന് ഒരു കവർ എടുത്തു കൊണ്ടു വന്നു നീട്ടി.

''ഇത് രോഹിണി എൻെറ പേരിൽ അയയ്ച്ചതാണ്.''

ഉള്ളടക്കം വായിച്ചു......

ഒരു നിമിഷം മനസ്സ് പുറകോട്ട് കിട്ടുവിൻെറ പഴയ ആക്സിഡൻറ് ഉണ്ടായ രാത്രി. കനത്തമഴ. ഇടിമിന്നൽ. മിഷ്യൻ ഹോസ്പിറ്റലിൽ തളർന്നുറങ്ങുന്നകിട്ടു. കോളനിയുടെ ഹരമായ എഞ്ചിനീയർ ആശുപത്രിയിൽ രോഹിണിക്ക് സഹായിയായി. രാത്രിയുടെ അന്ത്യയാമങ്ങൾ... പിന്നെ, പിന്നെ....



ഭാവഭേദമൊന്നുമില്ലാതെ കിട്ടുവിൻെറ കൈപിടിച്ച് വീട്ടിലേക്കു.....

വർഷങ്ങളോളം പൂട്ടിക്കിടന്നിരുന്ന തൻെറ പുസ്തകങ്ങളിൽ മാറാല പിടിച്ചിരുന്നു. എല്ലാം തട്ടി വൃത്തിയാക്കി. അഴിച്ചു വച്ചിരുന്ന മാർക്സിൻെറ ഫോട്ടോ വീണ്ടും യഥാസ്ഥാനത്ത് തൂക്കി.

എല്ലാം അത്ഭുതത്തോടെ നോക്കി നി-

ല്ക്കുന്ന അമ്മയും കിട്ടുവും.

"ഞാൻ ഓഫീസിൽ പോയിവരാം."

പടികളിറങ്ങി ഓഫീസിലേക്കു പോകുന്ന അയാളെ നോക്കി വരാന്തയിൽ നില്ക്കുന്ന അമ്മയും കിട്ടുവും. സമീപത്തെ വീട്ടുവാതില്ക്കലിൽ വിടർന്ന കണ്ണുകളുമായി വിമലടീച്ചർ.

പിന്നെ എല്ലാം പഴയപോലെ. ഹൗസിങ്ങ് കോളനിയുടെ ബസ്സു സ്റേറാപ്പിൽ ബഹളം. അയാൾ പതിവുപോലെ റോഡരുകിലൂടെ നടന്നു. തൻെറ റിസർച്ച് സെൻററിലേക്ക്. തൻേറതുമാത്രമായ ലോകത്തിലേക്ക്....ഒരൊററയാനെപ്പോലെ.....

## ഒരു ഗാന്ധിയൻ വിളക്കിൻെറ കഥ

(24 പേജിൽ നിന്നും തുടർച്ച)

നേതാവ് കുഞ്ഞിരാമക്കുറുപ്പായിരുന്നു. സമരനേതാവിനെ അത്തോളിയിൽവച്ച് അറസ്ററ് ചെയ്തു. രണ്ടുദിവസം കൈകാലുകൾ ചങ്ങലക്കിട്ട് കോഴിക്കോട്ടെ റോഡുകളിലൂടെ അദ്ദേഹത്തെ നടത്തിച്ചു. പൊതുജനങ്ങളെ ഭയപ്പെടുത്തുകയെന്നതായിരുന്നു പൊലീസിൻെറ ലക്ഷ്യം. കോടതി കുഞ്ഞിരാമക്കുറുപ്പിന് രണ്ടുവർഷത്തെ തടവാണ് വിധിച്ചത്. തടവുശിക്ഷ മുഴുവനും അനുഭവിച്ചത് ആലിപ്പൂർ ജയിലിലായിരുന്നു. സഹതടവുകാരെ ഹിന്ദിഭാഷ പഠിപ്പിച്ചും വിദ്യ അഭ്യസിപ്പിച്ചും തടവറയിലെ നാളുകൾ കഴിച്ചുകൂട്ടി.

സമരവും അറസ്റ്റും ജയിൽവാസവും ആദർശനിഷ്ഠയുടെ പ്രഖ്യാപനങ്ങളും നടക്കുന്നതിനിടയിൽ അച്ഛൻ ലോകത്തോട് യാത്രപറയുന്നു. കുഞ്ഞിരാമക്കുറുപ്പിൻെറ മിശ്രഭോജനത്തിലും ജയിൽവാസത്തിലും പ്രതിഷേധിച്ച് സഹോദരിയെ അവരുടെ ഭർത്താവ് രണ്ട് കൈകുഞ്ഞുങ്ങളോടെ ഉപേക്ഷിച്ചു. താമസിക്കുന്ന വീടും പറമ്പും ഒഴികെ മറെറല്ലാം വിററുപോയി.

1945-ൽ യുവാക്കളുടെ യുവക്സംഘ എന്ന സംഘടനയുണ്ടാക്കുന്നു. അക്കൊല്ലം മുതൽ കുറുമ്പ്രനാട് താലൂക്കിൽ കോൺഗ്രസ് സോഷ്യലിസ്ററ് പാർട്ടികെട്ടിപടുക്കുന്നതിൽ വ്യാപൃതനാകുന്നു. 1945 ഒടുവിൽ യുവക്സംഘ് പിരിച്ചുവിട്ട് കുറുമ്പ്രനാട് താലൂക്ക് സോഷ്യലിസ്ററ് പാർട്ടി രൂപീകരിച്ചു. പി.എം. കുഞ്ഞിരാമൻ നമ്പ്യാർ, അരങ്ങിൽ ശ്രീധരൻ, എൻ.കെ. ബാലകൃഷ്ണൻ, കെ. അബ്ദുൾ റഹിമാൻ, വി.കെ. അച്യുതൻ, മംഗലാട്ട് രാഘവൻ എന്നിവരായിരുന്നു. അന്ന് കോൺഗ്രസ് സോഷ്യലിസ്ററ് പാർട്ടിയുടെ നേതാക്കൾ.

സോഷ്യലിസ്ററ് ആശയഗതിക്കാരായ കോൺഗ്രസ്സിലെ യുവാക്കളെ ക്വിററ് ഇന്ത്യാ സമരത്തിൻെറ സ്മരണകളിലൂടെ ഗാന്ധിയൻ ആദർശങ്ങളിൽനിന്ന് കടുകിടചലിക്കാതെ സോഷ്യലിസ്ററ് പ്രസ്ഥാനത്തിലേക്ക് അദ്ദേഹം നയിച്ചു. 1948-ൽ നാസിക്കിൽ നടന്ന പാർട്ടിയുടെ അഖിലേന്ത്യാ സമ്മേളനത്തിൽ വച്ചാണ് കോൺഗ്രസ്സ് വിടാനുള്ള തീരുമാനമുണ്ടാകുന്നത്. ഇതോടെ സോഷ്യലിസ്ററ് പാർട്ടിക്ക് സ്വതന്ത്രമായ വ്യക്തിത്വം കൈവന്നു. ഇത് കൽക്കത്താ തീസിസ്സിൻെറ കാലമായിരുന്നു. സോഷ്യലിസ്ററ് പാർട്ടി ചെകുത്താനും കടലിനുമിടയിൽ അകപ്പെട്ടതുപോലെ. ഒരുവശത്ത് രാജ്യത്താകെ മർദ്ദനം അഴിച്ചുവിടുന്ന കോൺഗ്രസ്സ്. മറുവശത്ത് ഇന്ത്യ നേടിയ സ്വാതന്ത്ര്യം അംഗീകരിക്കാത്ത കമ്മ്യൂണിസ്റ്റുകാർ. ഇവിടെ അന്ന് സോഷ്യലിസ്ററ് പാർട്ടിക്ക് നിറവേറേറണ്ടിയിരുന്നത് ജനാധിപത്യ സോഷ്യലിസ്ററുമൂല്യങ്ങളോടുള്ള കൂറായിരുന്നു. ആ പരീക്ഷണഘട്ടത്തെ സോഷ്യലിസ്ററ് പ്രസ്ഥാനം ശക്തമായി നേരിട്ടെങ്കിലും ആ പ്രസ്ഥാനത്തിൻെറ പിന്നീടുള്ള പോക്ക് ഇന്ത്യൻ വിപ്ളവത്തെക്കുറിച്ചുള്ള സ്വപ്നങ്ങളുടെ പാതയിലൂടെ ആയിരുന്നില്ല. സോഷ്യലിസ്ററ് പാർട്ടി പലവിധ മാററങ്ങൾക്കും വിധേയമായി. സ്വതന്ത്ര ഇന്ത്യയിലെ സോഷ്യലിസ്ററ് നേതാക്കൻമാരിൽ ആശയക്കുഴപ്പവും ഒരുതരം സിനിസിസ്സവും വളർന്നുവന്നു. ഇക്കാര്യം ഇന്ത്യൻ സോഷ്യലിസ്ററ് പ്രസ്ഥാനത്തിൻെറ ചരിത്രകാരന് വിടാം.

കുഞ്ഞിരാമക്കുറുപ്പ് പ്രധാനമായും തൻെറ സേവനരംഗമായി തിരഞ്ഞെടുത്തത് കർഷകരംഗമാണ്. അദ്ദേഹം കേരളത്തിൽ നിരവധി കർഷക സമരങ്ങൾ നയിക്കുകയുണ്ടായി. നാല് ദശാബ്ദക്കാലം സോഷ്യലിസ്ററ് കർഷകപ്രസ്ഥാനത്തിൻെറ ആത്മാവായി അദ്ദേഹം വർത്തിച്ചു. അദ്ദേഹം നേതൃത്വം നല്കിയ മുതുകാട് സമരം, കാട്ടാമ്പള്ളി സമരം, കിസാൻ പഞ്ചായത്തിൻെറ നേതൃത്വത്തിൽ നടന്ന മററനേകം സമരങ്ങൾ എന്നിവയെക്കുറിച്ചെല്ലാം ഒരുപാടുപറയാനുണ്ട്. കുഞ്ഞിരാമക്കുറുപ്പിൻെറ ജീവചരിത്രം എഴുതുന്ന ഒരാൾ പ്രധാനമായും പഠിക്കേണ്ടത് ഈ സമരങ്ങളെക്കുറിച്ചും സമരരംഗങ്ങളിൽ നിന്ന് അദ്ദേഹം ഏററുവാങ്ങിയ മർദ്ദനങ്ങളെക്കുറിച്ചുമാണ്.

അറുപതുകളിലും എഴുപതുകളുടെ ആദ്യഘട്ടത്തിലുമാണ് കേരള രാഷ്ട്രീയത്തിൽ സോഷ്യലിസ്ററുകക്ഷി നിർണ്ണായകമായ ഒരു സ്വാധീനമായി നിലവിലുണ്ടായിരുന്നത്. ആ വർഷങ്ങളിൽ പാർട്ടിയുടെ സംസ്ഥാന സെക്രട്ടറി കുഞ്ഞിരാമക്കുറുപ്പായിരുന്നു. മലബാറിലെ നേതാക്കന്മാരായ അരങ്ങിൽ ശ്രീധരൻ, പി.എം. കുഞ്ഞിരാമൻ നമ്പ്യാർ വി.പി. കുഞ്ഞിരാമക്കുറുപ്പ്, പി.ആർ. കുറുപ്പ്, പി.കെ. അപ്പനായർ എന്നിവരുടെ നേതൃത്വമാണ് അന്ന് പ്രധാനമായും സോഷ്യലിസ്ററ് പാർട്ടിക്കുണ്ടായിരുന്നത്. ഇവരാകട്ടെ രാഷ്ട്രീയത്തിലെ ധാർമ്മിക ബിംബമായി മഹാത്മജിയെ മനസ്സിൽ പ്രതിഷ്ഠിച്ചവരായിരുന്നു. ഒരുപക്ഷേ അന്നത്തെ കോൺഗ്രസ്സുകാരെക്കാൾ അധികം ഗാന്ധിജി ജീവിച്ചത് ഇവരുടെ മനസ്സിലായിരുന്നു. സോഷ്യലിസ്ററ് പ്രസ്ഥാനത്തിൻെറ നേതാക്കന്മാരിൽ പലരും നിരാശരായി രാഷ്ട്രീയത്തോട് വിടപറയുന്ന ദുഃഖകരമായ സംഭവത്തിനും അന്ന് ഈ പ്രസ്ഥാനത്തിന് സാക്ഷിനിൽക്കേണ്ടിവന്നു. ജയപ്രകാശ് നാരായൺ, ഭൂദാനപ്രസ്ഥാനത്തിലേക്ക് ജീവിൻദാനിയായി മാറി. അച്യുത് പത്വർദ്ധനൻ ആത്മീയമായ മൗനത്തിലേക്ക് നീങ്ങി. വർഷങ്ങൾക്കുശേഷം ഇന്ത്യൻ സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിൻെറ വിളക്കുമരങ്ങളിലൊന്നായിരുന്ന അശോക് മേത്ത കോൺഗ്രസ്സിലേക്കു പോയി. ഇന്ത്യയിലെ ദരിദ്രകോടികൾക്കു ആവശ്യമായ സോഷ്യലിസ്റ്റു വിപ്ളവത്തിൻെറയും സാമൂഹികവിപ്ളവത്തിൻെറയും താത്വികാചാര്യൻെറ പദവിയിൽ നമുക്കു പ്രതിഷ്ഠിക്കാൻ കഴിയുന്ന ഡോക്ടർ റാം മനോഹർ ലോഹ്യ നെഹ്റുവിൻെറ പാർലമെൻറിലും പുറത്തും ഒരു എക്സൻട്രിക്കിനെപ്പോലെ പെരുമാറി. എന്നിട്ടും ഈ പ്രസ്ഥാനം പാർട്ടിപേരുകൾ മാറിയും കൊടികൾ മാറിയും ബന്ധങ്ങൾ മാറിയും നിലനിന്നുപോന്നു. അവസാനം 1977-ൽ അത് ജനത കക്ഷിയായി. ഇപ്പോൾ അത് ജനതാദൾ എന്ന കക്ഷിയായി. കുഞ്ഞിരാമക്കുറുപ്പ് ഇപ്പോഴും ഈ പ്രസ്ഥാനത്തോടൊപ്പമുണ്ട്. പക്ഷേ, അദ്ദേഹം സ്വയം ഉൾവലിഞ്ഞിരിക്കുന്നു. ഒരു ജില്ലയിൽ തൻെറ പഴയ കുറുമ്പ്രനാട് താലൂക്കിൽ താൻ ക്വിറ്റിന്ത്യാ സമരത്തിനു കേരളത്തിൽ ആദ്യമായി മുദ്രാവാക്യം വിളിച്ചുകൊടുത്ത ഗ്രാമത്തിലേക്കു ഉൾവലിഞ്ഞിരിക്കുന്നു. പാർട്ടി രാഷ്ട്രീയം മനസ്സിൻെറ മൂല്യതലത്തിൽ ഏറെക്കുറെ അദ്ദേഹത്തിന് മടുത്തിട്ടുണ്ടാവണം. ആദർശശാലികളെ വിഡ്ഢികളായി കരുതുന്ന ഇന്നത്തെ കക്ഷിരാഷ്ട്രീയത്തിൽ കുഞ്ഞിരാമക്കുറുപ്പിനെപ്പോലുള്ളവർക്ക് സ്ഥാനവുമില്ല.







യശ്പാൽ · വിവർത്തനം: കെ.വി. കുമാരൻ

# എൻെറയും നിൻെറയും കഥ അവൻെറയും

### മുപ്പത്തെട്ട്

"അങ്ങിനെയൊന്നും സംഭവിക്കരുതെന്നു കരുതിയല്ലേ, ഞാൻ നിന്നെ ഡോക്ടറുടെ അടുത്തേക്കു കൂട്ടിക്കൊണ്ടുപോയത്?"

"എന്തായാലും ഇനി എന്നോട് നോമ്പു നോക്കാനും വ്രതമനുഷ്ഠിക്കാനുമൊന്നും ആരും പറയാതിരുന്നാൽ മതി."

അമറും ഏടത്തിയും ഒന്നിച്ചാണു മുറിയിൽ കടന്നത്. കോഹലിയുടെ കൂർക്കം വലി കേൾക്കാമായിരുന്നു. അമർ ശബ്ദമുണ്ടാക്കാതെ മേല് തൊട്ടുനോക്കി. പനിക്കു കുറവുണ്ട്..

ചേച്ചി ആംഗ്യം കാട്ടിയതിനനുസരിച്ച് മഹേന്ദ്രൻ കസാലയിൽ നിന്നെഴുന്നേറ്റു. നനച്ച തുണി രോഗിയുടെ നെറ്റിയിൽ വയ്ക്കാനായി അവർ കസാലയിലിരുന്നു.

"മോനിന്ന് ഇവിടെത്തന്നെ കെടന്നോ. രാത്രി ഡോക്ടറുടെ ആവശ്യം വന്നാലോ." ഭാവോ അമറിനോടു പറഞ്ഞു.

"ശരി" അമർ സമ്മതിച്ചു.

അമറിനു കിടക്ക വിരിച്ചു. ടേബിൾ ഫേൻ കൊണ്ടുവച്ചു. എന്നാൽ അമറിന് ഉറക്കം വന്നതേയില്ല. നരേന്ദ്രന് റജ്ജയുടെ കാര്യം ഓർമ്മവന്നു. എം.എസ് ചെയ്യണമെന്നു മോഹമുണ്ടയാൾക്ക്. അപ്പോഴാണ് പെണ്ണു കെട്ടിയതിൽ ഖേദം തോന്നിത്തുടങ്ങിയത്.

റജ്ജയ്ക്ക് കല്യാണശേഷം മൂന്നാഴ്ച ഭാര്യയോടൊത്തു കഴിയാൻ കഴിഞ്ഞു. പിന്നെ ഹോസ്റ്റലിലേക്കു പോകേണ്ടിവന്നു. ആറു ദിവസം എങ്ങിനെയെങ്കിലും കഴിച്ചുകൂട്ടും. ശനിയാഴ്ച വൈകുന്നേരം ആരുടെയെങ്കിലും സൈക്കിളെടുത്ത് ഓടിയെത്തും. പരീക്ഷ വന്നു തലയിലേറിയപ്പോൾ ഉത്തരവാദിത്ത ബോധം റജ്ജയെ ആഴ്ച സന്ദർശനത്തിൽ നിന്നും വിലക്കി. ഗേത്തി പിറുപിറുത്തു തുടങ്ങി. മെഡിക്കൽ കോളേജിലെ പുരുഷന്മാരെക്കുറിച്ച് അവൾ പലതും പറഞ്ഞുകേട്ടിട്ടുണ്ട്. അവിടെ ആണും പെണ്ണും കൈയും കൈയും പിടിച്ചാണു നടത്തം. പിന്നെ ഇങ്ങോട്ടു വരാനെന്തിനു വിഷമിക്കണം!

ഫൈനൽ പരീക്ഷയിൽ റജ്ജ സർജറിയിൽ ഒന്നാമനായിരുന്നു. പ്രൊഫസർമാർ അദ്ദേഹത്തെ അവിടെത്തന്നെ ഒരു താത്കാലിക ഒഴിവിൽ നിയമിച്ചു.

റജ്ജയ്ക്ക് തൻെറ ജീവിതരീതിയാകെ പരിഷ്കരിക്കണമെന്നുണ്ട്. ആദ്യത്തെ ആവശ്യം വസീർഗഞ്ചിലെ വീട്ടിൽ നിന്നും തൻെറ ഭാര്യയെ മോചിപ്പിക്കുകയാണ്. ആശുപത്രിയിൽ ചെറിയൊരു ക്വാർട്ടേഴ്സ് കിട്ടിയിട്ടുണ്ട്. ഭാര്യയെ മാറ്റിയെടുക്കാനുള്ള പരിപാടിയുടെ ആദ്യഭാഗമായി പർദ്ദയുപേക്ഷിക്കാൻ ഉപദേശിച്ചു. ഹൈക്കോർട്ടു ജഡ്ജ്മാരുടെയും ജിന്നാസാഹബിൻേറയും ലിയാക്കത്തലി, അസഫലി എന്നിവരുടേയും ഭാര്യമാർ പർദ്ദ ധരിക്കുന്നില്ലെന്ന കാര്യം ഓർമ്മിപ്പിച്ചു. വീട് വാടകയ്ക്കു കൊടുത്ത് മെഡിക്കൽ കോളേജിലെ ക്വാർട്ടേഴ്സിലേക്കു താമസം മാറ്റാമെന്നുപദേശിച്ചു.

ഗേത്തി വിവരം ഉമ്മയെ അറിയിച്ചു. അവർ മരുമകൻെറ നേരെ തട്ടിക്കയറി—"എൻെറ മോള് പർദ്ദ ഉപേക്ഷിക്കില്ല. ജീവൻപോയാലും ഞങ്ങളൊന്നും ഈമാൻ വീടാൻ പോകുന്നില്ല. ഞാൻ ജ്ജോളെ ഉപ്പാനോട് പണ്ടേ പറഞ്ഞതാണ്, കാനത്ത് ഒറപ്പിക്കും മുമ്പ് ആളെ അറിയണംന്ന്..."

റജ്ജയ്ക്ക് അഭിപ്രായം പറയാനേ അധികാരമുണ്ടായിരുന്നുള്ളു. തീരുമാനം ഭാര്യയുടെയും അമ്മായിയുടേയും തന്നെ. റജ്ജ അവരുടെ ഒരാശ്രിതൻ മാത്രം. വീടും പറമ്പും ഗേത്തിയുടേയും ഉമ്മയുടെയും പേരിലായിരുന്നു. റജ്ജ പശ്ചാത്തപിച്ചു. ഡോക്ടറാകാൻ വേണ്ടി ജീവിതം വില്ക്കേണ്ടിവന്നു. രണ്ടു കുട്ടികൾ പിറന്നില്ലായിരുന്നെങ്കിൽ സ്ത്രീധനം തിരിച്ചു കൊടുത്ത് സ്വതന്ത്രനായേനേ!

നരേന്ദ്രന് കല്യാണാലോചനകൾ വന്നുകൊണ്ടേയിരുന്നു. മകനെ കല്യാണം കഴിപ്പിക്കാനുള്ള വ്യഗ്രതയിൽ ഭാവോ രണ്ടു പെൺകുട്ടികളെ കാണുകയും ചെയ്തു. മകൻെറ വൈമുഖ്യം കണ്ടപ്പോൾ അവർ പറഞ്ഞുതുടങ്ങി—"ഇങ്ങനെയാണെങ്കിൽ എനിക്കും കുടുംബത്തിനും പേരുദോഷം വരുംന്നാ തോന്നുന്നേ."

കല്ല്യാണക്കാര്യത്തിൽ അമ്മയുമായി വഴക്കടിച്ച് പത്തു-പന്ത്രണ്ടു നാൾ കഴിഞ്ഞപ്പോൾ അവൻ വീട്ടിൽ വന്നു പറഞ്ഞു—"ഡോക്ടറേറ്റിനുള്ള തിസീസ് ആഗസ്റ്റിനിടയിൽ കൊടുക്കണം. അതുവരെ യൂനിവേഴ്സിറ്റിയിൽ ഒരു കൂട്ടുകാരൻെറ കൂടെ താമസിക്കാൻ ഏർപ്പാടു ചെയ്തിട്ടുണ്ട്. ലൈബ്രറി അടുത്താകും, ഏകാന്തതയും കിട്ടും." തിസീസ് ആഗസ്റ്റിൽ സമർപ്പിച്ചു. ഡോക്ടറേറ്റും കിട്ടി. നരേന്ദ്രൻ വീട്ടിലേക്കു തിരിച്ചു വന്നില്ല. പഴയ പടി ആഴ്ചയിലൊരിക്കലോ പത്തുനാൾ കൂടുമ്പോഴോ വീടു സന്ദർശിക്കുമെന്നു മാത്രം.

നരേന്ദ്രൻ അമറിൻെറ അടുത്ത കൂട്ടുകാരനാണെന്നു സേട്ടുജിക്കറിയാം. അമറും നരേന്ദ്രൻെറ കാല്പാടുകൾ തുടരുമോ എന്നാണദ്ദേഹത്തിനു ഭയം. നരേന്ദ്രനെ പ്രേരിപ്പിക്കാൻ അദ്ദേഹം അമറിനെ നിർബന്ധിച്ചു.

അമർ ധർമ്മസങ്കടത്തിലായി. അവസാനം ഇത്രയും പറഞ്ഞു-"കല്യാണത്തിനു നിർബന്ധിക്കുന്നതു ശരിയല്ലെന്നറിയാം. എന്നാലും അച്ഛനമ്മമാരുടെയും ജ്യേഷ്ഠൻെറയും ഏടത്തിയുടെയും സന്തോഷത്തിനു വേണ്ടിയെങ്കിലും അതിനു വഴങ്ങുന്നതല്ലേ, നല്ലത്?"

നരേന്ദ്രൻ വഴങ്ങിയില്ല.

അമർ സന്ധ്യയ്ക്ക് മെഡിക്കൽ കോളേജിലെത്തി. ഉഷാപണ്ഡിത് പുസ്തകങ്ങൾക്കുവേണ്ടി പ്രതീക്ഷിച്ചിരിക്കയായിരിക്കുമെന്നോർത്തു. അവളെ നിരുത്സാഹപ്പെടുത്തുന്നതു ശരിയല്ല. അങ്ങോട്ടു പോകാൻ വൈമനസ്യമുണ്ടായിരുന്നു. പുറത്തുനിന്ന് അമിതിനെ വിളിച്ചു കൊടുക്കാം. വരുന്ന വഴിക്ക് നാഥ് ശാസ്ത്രിയെയും കാണാം.

ഞായറാഴ്ച വൈകുന്നേരം ഉഷയെക്കുറിച്ച് അമർ ചിന്തിച്ചു തുടങ്ങി— "ഇത്തരം യുവതികൾ പാർട്ടിക്ക് എന്തൊരു മുതൽക്കൂട്ടായിരിക്കും! പാർട്ടിയുടെ ശക്തി പ്രവർത്തകരുടെ കഴിവിനെ ആശ്രയിച്ചിരിക്കും. ഉഷ യൂണിവേഴ്സിററിയിൽ ചേരുന്നുവെന്നറിഞ്ഞു. അത് അവൾക്കും പാർട്ടിക്കും നല്ലതാണ്.

മേയ് രണ്ടാംവാരത്തിലെ ഞായറാഴ്ച അമറിന് ഉഷയുടെ അടുത്തു പോകേണ്ടിവന്നു. ലക്ഷ്യബോധമുണ്ടാക്കാനും പരസ്പരവിശ്വാസവും സഹകരണവും ഉറപ്പു വരുത്താനും ഈ സന്ദർശനം ഉപകരിച്ചു.

പണ്ഡിത്ജിയുടെ വീട്ടിൽനിന്നും തിരിച്ച അമർ, ഫാൻ അതിൻെറ പരമാവധി വേഗത്തിൽ തിരിയാൻ വിട്ടുകൊണ്ട് കസേരയിൽച്ചെന്ന് ഒരുവിധം വീണു. മിസസ്. പണ്ഡിതിൽനിന്നും ലഭിച്ച മോശമായ പെരുമാററം രോമകൂപങ്ങൾതോറും തീക്കനൽ ചൊരിയുന്ന അനുഭവമുണ്ടാക്കി. "ഞാൻ വിളിക്കാതെ പോയതൊന്നുമല്ല..."

ഉഷയെ സോഷ്യലിസം പഠിപ്പിക്കുന്നത് സേട്ട് തൻെറ കർത്തവ്യമായി കണക്കാക്കിയിരുന്നു. അങ്ങനെ ചെയ്യുന്നതിൽ സന്തോഷവും കണ്ടെത്തിയിരുന്നു. സംസാരിക്കുമ്പോൾ രണ്ടുപേരുടെയും കണ്ണുകൾ ഇടഞ്ഞിരുന്നു. ഉഷയുടെ തിളക്കമുള്ള കണ്ണുകൾ അമറിൽ

ആത്മീയതയും സന്തോഷവും ആത്മവിശ്വാസവും ഉണർത്തിയിരുന്നു.

മിസസ് പണ്ഡിതിൽനിന്നും അപമാനം സഹിക്കേണ്ടി വന്നതിൽപ്പിന്നെ അങ്ങോട്ടു പോകുന്നത് അമറിന് സ്വന്തം ശരീരാവയവങ്ങൾ മുറിച്ചുകളയുന്നതുപോലെ അസഹനീയമായിത്തോന്നി.

ആ സംഭവം കഴിഞ്ഞ് പത്തുനാളായപ്പോൾ അമിത്, സേട്ടിൻെറ അടുത്തുപോയി. സേട്ട് യാതൊരു ഭാവഭേദവുമില്ലാതെ സ്വാഭാവിക രീതിയിൽ പെരുമാറി. അമിത് മററു കാര്യങ്ങളിലേക്കു കടക്കാതെ പറഞ്ഞു— "ചേച്ചി ബി.എ പാസായി. ഒന്നാം ക്ളാസ്സിനു മൂന്നു മാർക്ക് കുറവ്. ഇപ്പോൾ വടിയില്ലാതെ നടക്കാൻ കഴിയുന്നുണ്ട്. യൂണിവേഴ്സിററിയിൽ ചേരണമെന്നാണാഗ്രഹം..."

"വെരി ഗുഡ്!" സേട്ട് സന്തോഷത്തോടെ പറഞ്ഞു. വീട്ടിലേക്കു വരാത്തതിൽ അമിത് പരാതിപ്പെട്ടില്ല. വരണമെന്ന് അപേക്ഷിച്ചതുമില്ല.

പതിവുപോലെ ഞായറാഴ്ച വൈകുന്നേരം കന്ധാരിത്തെരുവിലേക്കു പോകാതിരുന്നപ്പോൾ സേട്ടിൻെറ മനസ്സിലാകെ ഒരു വല്ലായ്മ. സ്വപ്നം കണ്ടുകൊണ്ട് സന്തോഷിക്കുന്ന പ്രകൃതക്കാരനല്ല സേട്ട്. ഞായറാഴ്ചത്തേക്കു മററു പരിപാടികൾ തയ്യാറാക്കിത്തുടങ്ങി. റജ്ജുവുടെ അടുത്തു പോകും. തിവാരിയെ കാണും. അല്ലെങ്കിൽ സേവാശ്രമം സന്ദർശിക്കും.

ഞായറാഴ്ച സൗകര്യപ്പെട്ടാൽ ആചാര്യജിയുടെ വീടുവരെ പോകാമെന്ന് ഡി.പി.എസ്. സിഹ്ന പറഞ്ഞിരുന്നു. സേട്ടിന് ആചാര്യ നരേന്ദ്ര ദേവിനോടു വലിയ ബഹുമാനമായിരുന്നു. ഗൗരവമുള്ള കാര്യങ്ങളെക്കുറിച്ചുപോലും ആചാര്യജിയുടെ ലളിതമായ വിവരണം കേൾക്കാൻ വളരെ രസമാണ്. അന്ന് ആകാശം മേഘാവൃതമായിരുന്നു. എന്നാൽ മഴയില്ല. വല്ലപ്പോഴും ഒന്നു ചാറിയിരുന്നു. മഴ നനയുമെന്ന ആശങ്കയൊന്നുമില്ല. സേട്ട് ആറുമണിക്കു പുറപ്പെട്ടു.

സമരസമിതിയുടെ ചവിട്ടുപടികൾ കയറുമ്പോൾ ചൂടുപിടിച്ച വാദപ്രതിവാദത്തിൻെറ മാറെറാലികൾ. സിഹ്നയുടെകൂടെ കോൺഗ്രസ്സിലെ ജയറാം സിംഹ്, എൻ.ഡി. അവസ്ഥി, നരേശ് അസ്ഥാന, അവിനാശ് ശർമ്മ എന്നിവർക്കു പുറമെ മറെറാരു യുവാവുംകൂടിയുണ്ടായിരുന്നു. സിഹ്നയുടെ മുഖത്ത് ഒരു വല്ലായ്മ. സേട്ടിനെ കണ്ടപ്പോൾ പറഞ്ഞു— "നിങ്ങൾക്ക് ഉഷാപണ്ഡിതിനെ വലിയ വിശ്വാസമായിരുന്നല്ലോ. പാർട്ടിക്ക് ഒരു മുതൽക്കൂട്ടായിരിക്കുമവൾ. എന്നാൽ യൂണിയൻ തിരഞ്ഞെടുപ്പിൽ അവൾ ഫെഡറേഷനുവേണ്ടി പ്രൊപ്പഗണ്ട ചെയ്യുന്നുവെന്നാണിവർ പറയുന്നത്."

കോമ്രേഡ് അവസ്ഥി പറഞ്ഞു— "നേരാണ്. കമ്മ്യൂണിസ്ററുകൾ വളരെ കണ്ണിങ്ങാണ്. പെൺകുട്ടി സമർത്ഥയാണെന്നു കണ്ടമാത്രയിൽ രത്ന അവളെയങ്ങു പോക്കററിലാക്കി. അവളിപ്പോൾ സ്ററഡി സർക്കിളിൽക്കൂടി പ്രസംഗിക്കുന്നുണ്ടത്രെ. കമ്മ്യൂണിസ്ററുകാരുടെ സൂത്രം കണ്ടില്ലേ? പെൺകുട്ടികളുണ്ടെങ്കിൽ ആൺകുട്ടികളുടെ എണ്ണം തനിയെ കൂടും. രണ്ടു മൂന്നു തവണ അവരുടെ പ്രസംഗം കേട്ടാൽപ്പിന്നെ അങ്ങോട്ടു നീങ്ങിയതുതന്നെ..."

"നിങ്ങളൊന്നും കണ്ടാലും പഠിക്കില്ല." സിഹ്ന ദേഷ്യത്തോടെ പറഞ്ഞു. "അവർക്ക് പ്രവർത്തിക്കാനറിയാം. നിങ്ങൾക്കൊന്നും ഇനിഷ്യേററീവേ ഇല്ല. മിസ്. ഉഷയെ സോഷ്യലിസത്തിലേക്ക് ആകർഷിച്ചത് സേട്ടാണ്. യൂണിവേഴ്സിററിയിലെത്തിയപ്പോൾ അവൾ ഫെഡറേഷൻെറ വലയിൽ വീണു. ആരുടെയാ തകരാറ്? നമ്മുടെ കഴിവുകേടല്ലാതെ മറെറന്താണിതു കാണിക്കുന്നത്? ഉഷ യൂണിവേഴ്സിററിയിൽ ചേർന്നതിൽപ്പിന്നെ സേട്ട് അവളെ കണ്ടിട്ടില്ലേ? എന്തു പഠിക്കുന്നു, പ്രശ്നങ്ങൾ വല്ലതുമുണ്ടോ എന്നൊക്കെ എപ്പോഴെങ്കിലും അന്വേഷിച്ചോ?"

സേട്ട് നിഷേധാർത്ഥത്തിൽ തലയാട്ടി.

"പോരേ? അവൾ ഇൻഡിപെൻഡൻറ് ഥിങ്കറായിത്തീർന്നുവെന്ന് നിങ്ങൾ ധരിച്ചുവച്ചു. ഓരോ വർക്കറുമായി നിരന്തര സമ്പർക്കം ആവശ്യമാണ്. അവസ്ഥി പറയുന്നു, വളരെ ഇൻറലിജൻറാണ് ആ പെൺകുട്ടിയെന്ന്. പാർട്ടിക്ക് വളരെ സഹായകമായേനേ! അവളെ അവഗണിക്കരുത്. നിരന്തര സമ്പർക്കം പുലർത്തണം."

"ഇത്തവണ നമുക്ക് ചാൻസ് വളരെ കുറവാണ്." അസ്ഥാന പറഞ്ഞു— "കോൺസ്ററിററ്യൂഷൻ പ്രകാരംതന്നെ ഇത്തവണ പ്രസിഡൻറുഷിപ്പ് മുസ്ലീം സ്ററുഡൻറ്സിനു പോകേണ്ടതാണ്. നമ്മുടെ സ്ഥാനാർത്ഥി ജൈദിക്കിന് മുസ്ലീം സ്ററുഡൻറ്സിൻെറമേൽ സ്വാധീനവും കുറവാണ്. ഫെഡറേഷൻ സ്ഥാനാർത്ഥി ജമാൽ നല്ല അടവാണു പ്രയോഗിച്ചിരിക്കുന്നത്. അവൻ പ്രഖ്യാപിച്ചു— "ഞാനൊരു മുസ്ലീം കാൻഡിഡേററല്ല, സ്ററുഡൻറ്സ് കാൻഡിഡേററാണെന്ന്. അതുകൊണ്ടുതന്നെ ഹിന്ദു വോട്ടുകൾ കുമിഞ്ഞുകൂടും. മുസ്ലീം വോട്ടുകളുടെ കാര്യം പറയാനുമില്ല."

"അവർ അവരുടെ അടവുകൾ പ്രയോഗിക്കട്ടെ." ജയറാം സമാശ്വസിപ്പിച്ചു— "ലീഗുകാരനായ സംശുദ്ദീൻെറ മുദ്രാവാക്യമറിയാമല്ലോ— നോ മുസ്ലീം വോട്ട് ഫോർ കാഫിർ."

"വളരെ തെററായ ഒരു സമീപനമാണത്." സേട്ട് പറഞ്ഞു— "വർഗ്ഗീയതയുടെ തീ ആളിക്കത്താനുള്ള വഴിയാണത്."

"ഇതേ കാര്യമാണ് ഇന്നലത്തെ യോഗത്തിൽ ഉഷാപണ്ഡിത് പറഞ്ഞത്." ആസ്ത ഓർമ്മിപ്പിച്ചു.

"ആദ്യം അവസാനിപ്പിക്കേണ്ടത് വർഗ്ഗീയ നിയമങ്ങളെയാണ്. ഹിന്ദുക്കൾക്കും മുസൽമാന്മാർക്കും വെവ്വേറെ നിയമങ്ങൾ! ഇതിനു നേരെ നാം കണ്ണടയ്ക്കുന്നതെങ്ങനെ എന്നു ഞാൻ ചോദിച്ചപ്പോൾ ഉഷ എഴുന്നേററുനിന്നു ചോദിച്ചു— "വൈദേശിക സർക്കാർ വർഗ്ഗീയത വളർത്താനാഗ്രഹിക്കുന്നുവെങ്കിൽ നാം അതിന് അരുനില്ക്കുന്നതെന്തിന്? വിദ്യാർത്ഥികൾ ഹിന്ദുവായാലും ക്രിസ്ത്യാനിയായാലും മുസൽമാനായാലും പ്രശ്നങ്ങൾ ഒന്നുതന്നെ. സാമ്രാജ്യവാദികൾ വർഗ്ഗീയതയ്ക്ക് വളം വയ്ക്കുകയാണ്."

"തിരഞ്ഞെടുപ്പിൽ കമ്മ്യൂണിസ്ററുകാരെ പരാജയപ്പെടുത്താൻവേണ്ടി സ്വന്തം ആദർശങ്ങളെ ബലികഴിക്കുന്നത് ആത്മഹത്യാപരമായിരിക്കും."

സേട്ട് ഇതെല്ലാം ആശ്ചര്യത്തോടെ കേട്ടുകൊണ്ടിരുന്നു.

ജയറാം സിംഹിൻെറ സ്വരം താണു— "ഇനി രണ്ടുദിവസം മാത്രമേ നമ്മുടെ മുമ്പിലുള്ളൂ—നാളെയും മററന്നാളും. ഫെഡറേഷൻകാർ ജമാലിൻെറ സ്റ്റേറ്റ്മെൻറിൻെറ പോസ്ററർ ഒട്ടിച്ചിരിക്കുന്നുവത്രെ—ഐ ആം നോട്ട് എ മുസ്ലീം കാൻഡിഡേററ്, ഐ ആം എ സ്ററുഡൻറ് കാൻഡിഡേററ്! പോസ്ററർ ഒന്നു കിട്ടിക്കോട്ടെ, പിന്നെ കാണാം തമാശ."

ജയറാം സിംഹ് ചിരിച്ചുകൊണ്ടു പറഞ്ഞു— "പിന്നെ നിങ്ങൾക്ക് ഒന്നും ചെയ്യേണ്ടിവരില്ല."

"എന്തെങ്കിലും അദ്ഭുത കൃത്യം ചെയ്യാൻ പോകുകയാണോ?"

"അദ്ഭുത കൃത്യമെന്നുതന്നെ കരുതിക്കോളൂ." സിംഹ് ചിരിച്ചു.

"എന്നാപ്പിന്നെ പറയരുതോ?"

"ഇപ്പഴ് പറയൂല. കമ്മ്യൂണിസ്ററുകാരെങ്ങാനും മണത്തറിഞ്ഞാൽ എതിർതന്ത്രം കണ്ടെത്തിക്കളയും. മററന്നാൾ വൈകുന്നേരം തനിയെ മനസ്സിലായിക്കൊള്ളും."

"എനിക്കു ദിവ്യത്വത്തിൻെറ പരിവേഷമൊന്നുമില്ല." സിഹ്ന പറഞ്ഞു— "സേട്ട് ദയവായി ആ പെൺകുട്ടിയെ പറഞ്ഞു മനസ്സിലാക്കിക്കണം."

ഒരു സൈനികനെപ്പോലെ സേട്ട് തൽക്ഷണം പുറപ്പെട്ടു. പോകുന്ന വഴിക്ക് ഓർത്തു— പോകുന്നത് എൻെറ ലാഭനഷ്ടങ്ങൾക്കു വേണ്ടിയല്ല. പാർട്ടിയുടെ ഹാനി സഹിക്കാൻമേല.

സമരസമിതി ഓഫീസിൽനിന്ന് കന്ധാരി റോഡിലേക്കു അധികം ദൂരമൊന്നുമില്ല. മോട്ടോർ സൈക്കിളിൽ മൂന്നുമിനിട്ട് മതി. ചിന്തിച്ചു തുടങ്ങുമ്പോഴേക്കും സേട്ട് ലക്ഷ്യസ്ഥാനത്തെത്തി. മോട്ടോർ സൈക്കിൾ വന്നുനിന്നതു കണ്ട് ഉഷ എത്തിനോക്കി. സേട്ടിനെക്കണ്ടപ്പോൾ സന്തോഷത്താൽ കണ്ണുകൾ വിടർന്നു.

"നിങ്ങൾ യൂണിവേഴ്സിററി യൂണിയൻ തിരഞ്ഞെടുപ്പ് പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്നുണ്ടെന്നു കേട്ടു. അതിനെക്കുറിച്ച് അല്പം സംസാരിക്കാനുണ്ട്. അധികംനേരം എടുക്കില്ല. അന്ന് മിസസ്. പണ്ഡിതിൻെറ പെരുമാററം വളരെ വിചിത്രമായിത്തോന്നി." സേട്ട് വികാരം നിയന്ത്രിച്ചുകൊണ്ടു പറഞ്ഞു— "എൻെറ പെരുമാററത്തിൽ എന്തു ദൂഷ്യമാണുണ്ടായത്? അപവാദപ്രചരണത്തിനു കാരണമൊന്നുമുണ്ടായിരുന്നില്ല. അച്ഛനമ്മമാരുടെ തെററിദ്ധാരണ നീക്കാൻ ഒന്നും ചെയ്യാതെ ഭാവിയെയോർത്ത് മൗനമവലംബിച്ചത് എനിക്കു വിചിത്രമായിത്തോന്നുന്നു." സേട്ടിൻെറ വാക്കുകൾ ഉഷയുടെ ഹൃദയത്തിൽ ബാണംപോലെ തറച്ചുകയറി. ഉഷ പല്ലുംകടിച്ച് കേട്ടുകൊണ്ടിരുന്നു.

"എനിക്ക് നിങ്ങളുടെ ലാളിത്യത്തിലും സത്യസന്ധതയിലും വകതിരിവിലും വിശ്വാസമുണ്ടായിരുന്നു. അഹിതമായ എന്തെങ്കിലും ഉണ്ടായിട്ടുണ്ടെങ്കിൽ അതു വ്യക്തമായി പറയാമായിരുന്നു. സംശയിക്കാനുള്ള കാരണമാണ് എനിക്കു മനസ്സിലാകാത്തത്. നിങ്ങളൊരു പി.സി.എസ് ഓഫീസറുടെ ഭാര്യയാകാൻ പോവുകയാണെന്ന് അറിയാമായിരുന്നു. സോഷ്യലിസത്തിൽ നിങ്ങളുടെ അഭിരുചിയും



ഉത്സാഹവും കണ്ടപ്പോൾ ഞാൻ സഹായിക്കാൻ തയ്യാറായി..." സേട്ട് ഒററശ്വാസത്തിൽ എല്ലാം പറഞ്ഞുതീർത്തു. പറഞ്ഞുകഴിഞ്ഞപ്പോൾ ഒരു സമാധാനം തോന്നി. "ഞാനിപ്പോൾ വന്നത് യൂണിവേഴ്സിററി തിരഞ്ഞെടുപ്പു സംബന്ധിച്ചാണ്. നിങ്ങൾ ഫെഡറേഷനുവേണ്ടി പ്രവർത്തിക്കുകയാണെന്നു കേട്ടപ്പോൾ ആശ്ചര്യം തോന്നി. കമ്മ്യൂണിസ്ററുകാരുടെ പ്രവർത്തനത്തെക്കുറിച്ചും നാം പലവട്ടം സംസാരിച്ചതാണ്."

"സോഷ്യലിസ്ററ് ആദർശം നല്ലതുതന്നെ. എന്നാൽ സോഷ്യലിസത്തിൻെറ പേരിൽ ഇന്നാട്ടിൻെറ മോചനം അപ്രധാനമായിക്കരുതി ആഗോള വിപ്ളവം സ്വപ്നം കണ്ടുകൊണ്ടിരിക്കുന്നത് ആളുകളെ വഴിപിഴപ്പിക്കലാണ്. ഒരു സ്വതന്ത്രരാഷ്ട്രത്തിനാണോ അതോ അസ്വതന്ത്രവും ദുർബ്ബലവുമായ ദേശത്തിനാണോ ആഗോള വിപ്ളവത്തിനു സഹായം ചെയ്യാനാവുക എന്നു മനസ്സിലാക്കാൻ വിഷമമില്ല. സോവിയററ് റഷ്യയെ മാതൃഭൂമിയായി കണക്കാക്കുന്നവരാണ് കമ്മ്യൂണിസ്ററുകാർ. താൻ മുസ്ലീം സ്ഥാനാർത്ഥിയല്ലെന്നും ഇസ്ലാമിൻെറ പേരിൽ തനിക്കു വോട്ട് വേണ്ടെന്നുമുള്ള ജമാലിൻെറ പ്രഖ്യാപനം ആളുകളെ കബളിപ്പിക്കാൻ മാത്രമുള്ളതാണ്. മുസ്ലീം വിദ്യാർത്ഥികൾക്ക് ജമാൽ മുസ്ലീമാണെന്നതിൽ സംശയമുണ്ടാകാനിടയില്ലല്ലോ. പ്രസ്തുത മുദ്രാവാക്യം ഹിന്ദു വിദ്യാർത്ഥികളെ സ്വാധീനിക്കുകയും ചെയ്യും. വർഗ്ഗീയതയെ എതിർക്കണമെങ്കിൽ ഒളിച്ചുകളിയെന്തിന്? രാഷ്ട്രത്തിനു ഹാനികരമായ കാര്യത്തിൽ ചെന്നുചാടുന്നതിനുമുമ്പേ നിങ്ങൾ വേണ്ടതുപോലെ ചിന്തിക്കുമെന്നാണ് എൻെറ വിശ്വാസം."

സേട്ട് ഉഷയുടെനേരെ കണ്ണയച്ചു. ഉഷ തലതാഴ്ത്തിത്തന്നെയിരുന്നു. എന്നാൽ ക്ഷോഭംകൊണ്ടു കണ്ണുകൾ കലങ്ങിയിരുന്നു.

യാത്ര ചോദിച്ചുകൊണ്ട് സേട്ട് പറഞ്ഞു— "ഇത്രയും സംസാരിക്കേണ്ടിവന്നതിൽ ഖേദമുണ്ട്... ഗുഡ് നൈററ്."

സേട്ട് കടന്നുപോയപ്പോൾ ഉഷയുടെ കണ്ണീരിൻെറ അണപൊട്ടി. **(തുടരും)**



## ഡോ: ആർ. പ്രസന്നൻ

# നിയമസഭയിൽ നിശ്ശബ്ദനായി

# ടി.കെ.യെ പ്രതിയാക്കാൻ ഒരു ശ്രമം

### നാല്പത്താറ്

**വി**വിധ നിയമസഭാ കമ്മിററികളുടെ റിപ്പോർട്ടുകൾ സഭയിലവതരിപ്പിക്കുന്നത് അവയുടെ അദ്ധ്യക്ഷന്മാരാണ്. അവതരണസമയത്ത് പ്രസംഗങ്ങളോ പ്രസ്താവനകളോ നടത്താറില്ല. അവതരണം ഒററ വാചകത്തിൽ ഒതുക്കുകയാണു പതിവ്.

പതിവിനു വിപരീതമായി, പബ്ളിക് അക്കൗണ്ട്സ് കമ്മിററിയുടെ പത്തൊൻപതാമതു റിപ്പോർട്ട് അവതരിപ്പിച്ചുകൊണ്ട് കമ്മിററി അദ്ധ്യക്ഷനായ ശ്രീ.ടി.കെ. കൃഷ്ണൻ ഒരു പ്രസ്താവന നടത്തി. സ്വാഭാവികമായി സഭാഗംങ്ങളുടെയെല്ലാം ശ്രദ്ധ അതിലേക്കു തിരിഞ്ഞു.

''സർ, ഈ കമ്മിററിയിൽ വിവിധ രാഷ്ട്രീയ കക്ഷികളിൽപ്പെട്ട പ്രതിനിധികൾ ഉണ്ടെങ്കിലും ഈ റിപ്പോർട്ട് ഐകകണ്ഠ്യേനയാണ് അംഗീകരിച്ചിട്ടുള്ളതെന്നു പറയുവാൻ എനിക്കു സന്തോഷമുണ്ട്. എന്നാൽ ഈ റിപ്പോർട്ടിൽ കമ്മിററിയുടെ അറിവോ സമ്മതമോ കൂടാതെ ഒരു ഏട് കീറിക്കളഞ്ഞതായും അനവധി വാചകങ്ങൾ വെട്ടിക്കളഞ്ഞതായും കാണുന്നുണ്ട്. ഇത് വളരെ ഗുരുതരമായ ഒരു സംഭവവികാസമാണ്. ഈ കാര്യത്തിൽ അങ്ങ് വേണ്ട നടപടികൾ നടത്തണമെന്ന് അഭ്യർത്ഥിക്കുകയാണ്....''

കമ്മിററിയിലെ അംഗങ്ങളായ രണ്ട് മാർക്സിസ്ററിതര പ്രതിപക്ഷാംഗങ്ങൾ കമ്മിററി അദ്ധ്യക്ഷനെ പിൻതാങ്ങിക്കൊണ്ട്, 'ഗൗരവതരമായ' ഈ പ്രശ്നത്തെക്കുറിച്ചന്വേഷിക്കുന്നതിനായി ഒരു നിയമസഭാ കമ്മിററിയെ നിയോഗിക്കണമെന്ന് നിർദ്ദേശിച്ചു. ഒരു പടിയുംകൂടി കടന്ന്, അന്വേഷണത്തിനു മുൻപായിത്തന്നെ ''കൈകടത്തലിന്'' ഉത്തരവാദിയായ നിയമസഭാസെക്രട്ടറിയെ തൽസ്ഥാനത്തുനിന്നും നീക്കംചെയ്യണമെന്ന് അവരിലൊരാൾ സ്പീക്കറോട് സഗൗരവം ആവശ്യപ്പെടുകയും ചെയ്തു.

സഭയ്ക്കകത്തുള്ള എൻെറ സീററിലിരുന്ന് ഞാൻ ഇതെല്ലാം കാണുകയും കേൾക്കുകയും ചെയ്യുന്നുണ്ടായിരുന്നു. ആവശ്യം സസ്പെൻഷനിൽ എത്തിയപ്പോൾ ഞാൻ മുഖമുയർത്തി അദ്ദേഹത്തെ നോക്കി മന്ദഹസിച്ചു. അത് ആ ബഹുമാനപ്പെട്ട അംഗത്തെ അല്പമൊന്നു ശുണ്ഠി പിടിപ്പിച്ചതുപോലെ തോന്നി.

എളുപ്പം വികാരാധീനനാകുന്ന ആ യുവസുഹൃത്തിനെ ശുണ്ഠി പിടിപ്പിക്കണമെന്നുദ്ദേശിച്ചല്ല ഞാൻ മന്ദഹസിച്ചത്. സഭയിൽ സമർപ്പിച്ച വിവാദവിഷയമായ റിപ്പോർട്ടിലെ ഏതാനും വരികൾ നീക്കം ചെയ്യാൻ ഉത്തരവിട്ടത് സ്പീക്കർ തന്നെയാണ്. സെക്രട്ടേറിയററ് അതനുസരിക്കുക മാത്രമേ ചെയ്തുള്ളൂ. ആ കഥയറിയാതെയാണ് ബഹുമാനപ്പെട്ട അംഗം, നിശ്ശബ്ദനായിരിക്കാൻ നിർബന്ധിതനായ നിയമസഭാസെക്രട്ടറിക്കു നേരെ തിരിഞ്ഞത് എന്നു വ്യക്തം. അതോർത്താണ് ഞാൻ മന്ദഹസിച്ചത്. ഏതായാലും സ്പീക്കർ ഉടനെതന്നെ ഇടപെടുകയും പ്രസ്തുത പരാമർശങ്ങളൊന്നും സഭാനടപടികളിൽ ഉണ്ടാവുകയില്ലെന്ന് സഭയെ അറിയിക്കുകയും ചെയ്തു.

മാർച്ചുമാസം 22-ാം തീയതി രാവിലെ ചോദ്യോത്തര സമയം കഴിഞ്ഞ് ധനാഭ്യർത്ഥനകൾ അവതരിപ്പിക്കുന്നതിനു മുൻപാണ് ഈ കോലാഹലമൊക്കെ നടന്നത്. ഒരുവർഷം മുൻപ് 1973 മാർച്ച് 21-ാം തീയതി ശ്രീ.എ.പി. കുര്യനും ശ്രീ. ടി.കെ.ദിവാകരനും തമ്മിൽ മുകുന്ദറപ്പാലം പണിത കോൺട്രാക്ടർക്കു നല്കേണ്ട നഷ്ടപരിഹാരത്തുക നിർണ്ണയിക്കുവാൻ നിയുക്തനായ ആർബിട്രേറ്ററുടെ നിയമരീതിയെച്ചൊല്ലിയുണ്ടായ ചൂടുപിടിച്ച വാഗ്വാദത്തെക്കുറിച്ച് കഴിഞ്ഞ ഒരു അദ്ധ്യായത്തിൽ പരാമർശിച്ചിരുന്നുവല്ലോ. കമ്മിററിയുടെ പരിഗണനയിലിരിക്കുന്ന ഒരു പ്രശ്നത്തെക്കുറിച്ച്, ചില ഗവൺമെൻറു ഫയലുകളിൽനിന്നും ലഭിച്ച രഹസ്യ വിവരങ്ങളെ അടിസ്ഥാനമാക്കി മന്ത്രിക്കെതിരായി ചില പരാമർശങ്ങൾ നടത്തിയതിനെത്തുടർന്നായിരുന്നു അന്ന് ഇരുകൂട്ടരും ഏററുമുട്ടിയത്.

സാധാരണയായി എവിടെയെങ്കിലും ഒരു ലാത്തിച്ചാർജ്ജോ വെടിവയ്പോ ലോക്കപ്പ് മരണമോ ബസ് അപകടമോ വിമാനാപകടമോ പരീക്ഷാ ക്രമക്കേടോ ടണൽ ചോർച്ചയോ എന്തുണ്ടായാലും ജുഡീഷ്യൽ അന്വേഷണത്തിൽ—അതും ഹൈക്കോടതി ജഡ്ജിയുടെ പദവിയിൽക്കുറയാത്ത ഒരാളുടെ—കുറഞ്ഞ യാതൊന്നുകൊണ്ടും തൃപ്തിപ്പെടാത്തവരുടെ നാടാണു നമ്മുടേത്. അഴിമതിയാരോപണാന്വേഷണത്തിൻെറ കാര്യമാണെങ്കിൽ പിന്നെ പറയാനുമില്ല. ഹൈക്കോടതി ജഡ്ജി കൂടിയേതീരൂ.

മുകുന്ദറപ്പാലം പണിത കോൺട്രാക്ടർക്ക് ഡിപ്പാർട്ടുമെൻറിൻെറ അനാസ്ഥയും വീഴ്ചയുംമൂലം നേരിടേണ്ടിവന്ന നഷ്ടത്തിനു പരിഹാരമായി നല്കേണ്ട തുക നിശ്ചയിക്കുന്നതിന് ആർബിട്രേറ്ററായി ഒരു റിട്ടയേർഡ് ഹൈക്കോടതി ജഡ്ജിയെ നിയമിച്ചു എന്നതാണ് മന്ത്രിക്കെതിരായി ഉന്നയിക്കപ്പെട്ട അഴിമതിയാരോപണം. ആർബിട്രേറ്ററായി ഡിപ്പാർട്ടുമെൻറിലെ ഒരു ചീഫ് എൻജിനീയറെത്തന്നെ നിയോഗിക്കുന്നതാണത്രേ കീഴ്വഴക്കം.

കമ്മിററിയോഗങ്ങളുടെ മിനിററ്സ് തയ്യാറാക്കുന്നതും അവയുടെ അടിസ്ഥാനത്തിൽ കമ്മിററികളുടെ റിപ്പോർട്ടു തയ്യാറാക്കുന്നതും നിമയസഭാ സെക്രട്ടേറിയററിലെ ബന്ധപ്പെട്ട സെക്ഷനും മേലുദ്യോഗസ്ഥന്മാരുമാണ്. എല്ലാ കമ്മിററികളുടേയും കൺവീനറും കാര്യദർശിയും നിയമസഭാസെക്രട്ടറിയാണെങ്കിലും, രണ്ടുമൂന്നു കമ്മിററികളുടേതൊഴികെ ബാക്കിയുള്ളവയുടെയെല്ലാം ചുമതല സെക്രട്ടേറിയററിലെ സീനിയർ ഉദ്യോഗസ്ഥന്മാർക്കാണ് നല്കിയിരുന്നത്. എങ്കിലും യോഗങ്ങളുടെ മിനിററ്സും കമ്മിററി റിപ്പോർട്ടുകളും അവസാനരൂപത്തിൽ സെക്രട്ടറിക്ക് അയയ്ക്കും.

കമ്മിററി അംഗങ്ങൾക്കു വിതരണം ചെയ്ത റിപ്പോർട്ടിൻെറ നക്കലിൽ കമ്മിററിയുടെ പരിശോധനയ്ക്കും പരിഗണനയ്ക്കും വിധേയമായിട്ടില്ലാത്ത ഒരു ഗവൺമെൻറു ഫയലിലെ ചില വിവരങ്ങൾ കടന്നുകൂടിയിട്ടുള്ളതായി, ബന്ധപ്പെട്ട മേലുദ്യോഗസ്ഥൻ എന്നെ അറിയിച്ചു. ആ വിവരങ്ങളൊന്നും കമ്മിററി യോഗത്തിൻെറ മിനിററ്സിലും ഉൾക്കൊള്ളിച്ചിരുന്നില്ല.

മുകുന്ദറപ്പാലം നിർമ്മിക്കുവാൻ നിയുക്തനായ കോൺട്രാക്ടർക്കു നല്കേണ്ട നഷ്ടപരിഹാരത്തുക നിർണ്ണയിക്കാൻ ആർബിട്രേറ്ററായി ഒരു മുൻ ഹൈക്കോടതി ജഡ്ജിയെ നിയമിക്കണമെന്ന നിർദ്ദേശത്തോടു വിയോജിപ്പു പ്രകടിപ്പിച്ചുകൊണ്ട് വകുപ്പുസെക്രട്ടറിയും മററും ബന്ധപ്പെട്ട ഫയലിൽ എഴുതിയ നോട്ടുകളായിരുന്നു പ്രസ്തുത ഭാഗങ്ങൾ. പ്രസ്തുത ഫയൽ കമ്മിററി ഒരവസരത്തിലും പരിശോധിച്ചിട്ടുണ്ടായിരുന്നില്ല. ഫയൽ ഗവൺമെൻറിൽനിന്നും വരുത്തിയത് ശ്രീ.എ.പി. കുര്യൻ കമ്മിററി ചെയർമാനായിരുന്ന കാലത്താണ്. അന്നത്തെ കമ്മിററിയും ഫയൽ പരിശോധിക്കുകയുണ്ടായില്ല. ഫയലിലെ ചില വിവരങ്ങളടങ്ങിയ നോട്ട് സെക്രട്ടേറിയററിലെ ബന്ധപ്പെട്ട സെക്ഷൻ തയ്യാറാക്കിയിരുന്നു. ആ നോട്ടും കമ്മിററിയുടെ പരിശോധനയ്ക്ക് വിധേയമാക്കിയിട്ടില്ലായിരുന്നു.

പ്രസ്തുത നോട്ടിലെ ചില ഭാഗങ്ങളാണ് റിപ്പോർട്ടിൽ കടന്നുകൂടിയത്. ഒരവസരത്തിലും



കാണുകയോ പരിഗണിക്കുകയോ ചെയ്തിട്ടില്ലാത്ത ഒരു ഫയലിലെ വിവരങ്ങൾ റിപ്പോർട്ടിൽ ചേർത്തത് താഴേക്കിടയിലുള്ള ഉദ്യോഗസ്ഥൻമാരുടെ അതിരുകടന്ന അത്യുത്സാഹംകൊണ്ടായിരിക്കാം. അല്ലെങ്കിൽ രാഷ്ട്രീയ പക്ഷപാതിത്വംമൂലമാകാം. അതുമല്ലെങ്കിൽ മറെറന്തെങ്കിലും കാരണം കൊണ്ടാവാം.

മന്ത്രിയോ മന്ത്രിസഭയോ അവസാന തീരുമാനം കൈക്കൊള്ളേണ്ട പ്രശ്നങ്ങളെ സംബന്ധിക്കുന്ന ഫയലുകളിൽ, വിവിധ തട്ടുകളിലുള്ള ഉദ്യോഗസ്ഥന്മാർ അവരവരുടെ അഭിപ്രായം രേഖപ്പെടുത്തിയിരിക്കും. ഒരു വകുപ്പദ്ധ്യക്ഷൻെറയോ സെക്രട്ടറിയുടെയോ അഭിപ്രായത്തോട് എല്ലായ്പ്പോഴും മന്ത്രി യോജിക്കണമെന്നില്ല. യുക്തിക്കും ന്യായത്തിനും നിരക്കാത്തതെന്നോ, നീതി നിഷേധിക്കപ്പെടുമെന്നോ തോന്നുന്ന സന്ദർഭങ്ങളിൽ ഉദ്യോഗസ്ഥന്മാരുടെ ഉപദേശവും അഭിപ്രായവും വിഗണിച്ചുകൊണ്ട് മന്ത്രിക്ക് സ്വന്തമായി തീരുമാനമെടുക്കാൻ അധികാരമുണ്ട്. അങ്ങനെ ചെയ്യേണ്ടത് അവരുടെ കർത്തവ്യവുമാണ്. മന്ത്രിമാരും മന്ത്രിസഭയും എടുക്കുന്ന തീരുമാനങ്ങളിൽ നല്ലൊരു ഭാഗം അപ്രകാരമുള്ളവയായിരിക്കും.

ആർബിട്രേഷൻ നിയമനകാര്യത്തിൽ വകുപ്പു സെക്രട്ടറിയുടെ അഭിപ്രായം ആദരിക്കാത്തതുകൊണ്ടുമാത്രം മന്ത്രിയുടെ പ്രവൃത്തി അധികാരദുർവിനിയോഗമാകണമെന്നില്ലല്ലോ. അതിനാൽ ചില ഉന്നതോദ്യോഗസ്ഥന്മാരുടെ വിഭിന്നാഭിപ്രായങ്ങൾ കൂടി റിപ്പോർട്ടിൽ വന്നുപോയാൽ അതുകൊണ്ട് മന്ത്രിക്ക് അപകടമൊന്നും സംഭവിക്കാൻ പോകുന്നില്ല. അവ ഒഴിവാക്കിയാൽ മന്ത്രിക്ക് പ്രത്യേകിച്ച് ഒരു ഗുണവും ഉണ്ടാകാനും ഇടയില്ല.

പക്ഷേ, കമ്മിററി അറിയാത്തതും കാണാത്തതുമായ ഭാഗങ്ങൾ റിപ്പോർട്ടിൽ ഉൾക്കൊള്ളിക്കുവാൻ പാടില്ലല്ലോ. റിപ്പോർട്ടിൻെറ നക്കൽ കമ്മിററിയംഗങ്ങൾക്ക് യഥാസമയം വിതരണം ചെയ്യുമെങ്കിലും കൃത്യാന്തര ബാഹുല്യം നിമിത്തം പലരും അവ വായിച്ചു വെന്നുവരികയില്ല. റിപ്പോർട്ടിലെ പ്രധാന ഭാഗങ്ങളും ശുപാർശകളും കമ്മിററിയോഗങ്ങളിൽ വച്ചു വായിച്ച് അംഗീകരിക്കുന്ന പതിവുണ്ട്. പക്ഷേ, പല അംഗങ്ങളും കമ്മിററിയോഗങ്ങളിൽ ആദ്യവസാനം പങ്കെടുക്കാറില്ല. അങ്ങനെയിരിക്കെ, കമ്മിററി അറിയാത്തതും മിനിററ്സിൽ രേഖപ്പെടുത്താത്തതുമായ വിവരങ്ങൾ—അവ ഒരുപക്ഷേ, പ്രസക്തമാണെങ്കിൽക്കൂടി—എഴുതിച്ചേർത്താലത്തെ സ്ഥിതി എന്തായിരിക്കും?

കമ്മിററി ചെയർമാനായ ശ്രീ.ടി.കെ.കൃഷ്ണനെ ഇക്കാര്യങ്ങളെല്ലാം ധരിപ്പിച്ചു. കമ്മിററി കാണാത്ത ഫയലിലെ വിവരങ്ങൾ റിപ്പോർട്ടിൽ കടന്നുകൂടിയതിൽ അദ്ദേഹം അതിശയം പ്രകടിപ്പിക്കുകയും അവ റിപ്പോർട്ടിലുൾപ്പെടുത്താൻ പാടില്ലെന്ന് അഭിപ്രായപ്പെടുകയും ചെയ്തു. കമ്മിററിയുമായി ആലോചിച്ച് വേണ്ടതു ചെയ്യാമെന്നും അദ്ദേഹം ഏററു.

കമ്മ്യൂണിസ്ററുപാർട്ടിയിലെ ആദ്യകാല നേതാക്കന്മാരിൽ ഒരാളായ ശ്രീ.കൃഷ്ണൻ എല്ലാ തരത്തിലും ഒരു നല്ല മനുഷ്യനായിരുന്നു. ആത്മാർത്ഥതയും ദീർഘകാല പാരമ്പര്യവുമുള്ള അഭ്യസ്തവിദ്യനായ അദ്ദേഹത്തിന് സ്വന്തം പാർട്ടിയിൽ അർഹമായ സ്ഥാനം ലഭിക്കാതെ പോയത്, അടവുകളും തന്ത്രങ്ങളും അറിവില്ലാതിരുന്നതുകൊണ്ടുകൂടി ആയിരിക്കാം. സഭയ്ക്കകത്തും പുറത്തും അദ്ദേഹത്തിൻെറ പെരുമാററം മാന്യവും കുലീനവുമായിരുന്നു. സഭ്യേതരമായ വാക്പ്രയോഗങ്ങളോ സംസ്കാരരഹിതമായ പ്രവൃത്തിയോ അദ്ദേഹത്തിൽനിന്ന് ഒരിക്കലുമുണ്ടായിട്ടില്ല.

കമ്മിററിയോഗം കഴിഞ്ഞ് അദ്ദേഹം വീണ്ടും എന്നെ കണ്ടു. നേരത്തെ പ്രകടമാക്കിയ ആത്മവിശ്വാസം അദ്ദേഹത്തിനു നഷ്ടപ്പെട്ടതുപോലെ തോന്നി. കമ്മിററി കാണാത്തതാണെങ്കിലും വിവാദപരമായ ഭാഗങ്ങൾ കൂടി ചേർക്കണമെന്നു ചില പ്രതിപക്ഷാംഗങ്ങൾ നിർബന്ധപൂർവം ആവശ്യപ്പെട്ടുവെന്നും, ഭരണകക്ഷിയംഗങ്ങളിൽ ചിലർ യോഗത്തിൽ സന്നിഹിതരാകാതിരുന്നതുമൂലം ഭൂരിപക്ഷ പ്രകാരം അപ്രകാരം തീരുമാനിക്കേണ്ടിവന്നുവെന്നും അദ്ദേഹമറിയിച്ചു. ചെയർമാനെന്ന നിലയിൽ ശക്തമായ ഒരു നിലപാടെടുത്താൽ അത് മററു രീതിയിൽ വ്യാഖ്യാനിക്കപ്പെടാൻ ഇടയുണ്ടെന്നും അദ്ദേഹം സൂചിപ്പിക്കുകയുണ്ടായി. പ്രധാന പ്രതിപക്ഷത്തിലെ ഒരു പ്രമുഖാംഗമായ അദ്ദേഹത്തിനുള്ള വൈഷമ്യം എനിക്കു മനസ്സിലാക്കുവാൻ കഴിഞ്ഞു.



ടി.കെ. ദിവാകരൻ

**മുകുന്ദറപ്പാലത്തിൻെറ നിർമ്മാണവുമായി ബന്ധപ്പെടുത്തി പൊതുമരാമത്തു വകുപ്പുമന്ത്രി ടി.കെ. ദിവാകരനെ പ്രതിക്കൂട്ടിൽക്കയററാൻ ഒരു ശ്രമം നടന്നു. പബ്ളിക് അക്കൗണ്ട്സ് കമ്മിററി റിപ്പോർട്ടിലൂടെ നടത്തിയ ആ നീക്കത്തിനു പിന്നിൽ ടി.കെയെ രാഷ്ട്രീയമായി തേജോവധം ചെയ്യാനുള്ള ലാക്കുണ്ടായിരുന്നു.**

പൊതുമരാമത്തു വകുപ്പിൻെറ ചുമതല ഏറെറടുത്തതോടുകൂടി ശ്രീ.ടി.കെ.ദിവാകരനെതിരായി രൂപംകൊണ്ട ഒരു ലോബി ക്രമേണ ശക്തി പ്രാപിച്ചുവരികയായിരുന്നു. ലക്ഷക്കണക്കിനു രൂപ മുടക്കുള്ള പൊതുമരാമത്തു പണികൾ മുഴുവനും ചില പ്രത്യേക വിഭാഗങ്ങളിൽപ്പെട്ട കോൺട്രാക്ടർമാരുടെ കൈയിലൊതുക്കിയിരുന്നതായി കണ്ട ശ്രീ.ദിവാകരൻ ബോധപൂർവം അവരുടെ കുത്തക പൊളിക്കുകയും, അറച്ചും വിറച്ചും അകന്നുമാറി നിന്നിരുന്ന പലരേയും ആ രംഗത്തേക്കു കൈപിടിച്ചു കയററിവിടുകയും ചെയ്തതോടെ അദ്ദേഹം പലരുടേയും നീരസത്തിനും കടുത്ത ശത്രുതയ്ക്കും പാത്രമായി. മരാമത്തുവകുപ്പിലെ ചില ഉദ്യോഗസ്ഥന്മാരുടെ സ്ഥലംമാററക്കാര്യത്തിലും അതേ നയംതന്നെയാണ് അദ്ദേഹം കൈക്കൊണ്ടത്.

കർമ്മശേഷിയിലും കാര്യനിർവഹണ പ്രാപ്തിയിലും അദ്ദേഹത്തെ കവച്ചുവയ്ക്കുവാൻ ഭരണാധികാരികളുടെ കൂട്ടത്തിൽ അന്ന് അധികമാരും ഉണ്ടായിരുന്നില്ല. കാര്യഗ്രഹണശക്തിയിലും അപഗ്രഥനപാടവത്തിലും സർവോപരി വാക്സാമർത്ഥ്യത്തിലും അദ്വിതീയനായിരുന്ന ടി.കെ., മന്ത്രിസഭായോഗങ്ങളിൽ അപ്രതിരോദ്ധ്യനായിരുന്നു. മന്ത്രിസഭയുടെ മുൻപിൽ അവസാന തീരുമാനത്തിനായെത്തുന്ന വിവിധ പ്രശ്നങ്ങളിൽ—അവ സ്വന്തം വകുപ്പിലേതായിക്കൊള്ളണമെന്നില്ല—അദ്ദേഹം തനിക്കു നീതിയുക്തമെന്നു തോന്നുന്ന നിലപാടു സ്വീകരിക്കുകയും മററുള്ളവരെക്കൊണ്ട് അവ അംഗീകരിപ്പിക്കുന്നതിൽ വിജയം വരിക്കുകയും ചെയ്തിരുന്നു ഇതിൻെറയെല്ലാം ഫലമായി അദ്ദേഹം ലരുടേയും ആശാകേന്ദ്രവും ആരാധനാ ത്രവുമായിത്തീർന്നു. ശത്രുപക്ഷമാവട്ടെ, അദ്ദേഹത്തിൽ ആരോപിതമായ ദുശ്ചെയ്തികളുടെയും ദുർവാസനകളുടെയും കൂട്ടത്തിൽ സ്വജനപക്ഷപാതവും സ്വജാതിസ്നേഹവും കൂടി ഉൾക്കൊള്ളിക്കുകയും ചെയ്തു. ശത്രുപക്ഷത്ത്, മിത്രഭാവേന കൂടെ നില്ക്കുന്നവരും ഏറെയുണ്ടായിരുന്നു.

ഇക്കാര്യങ്ങളെല്ലാം അറിയാതിരുന്നതുകൊണ്ടുംകൂടിയാവാം, ശ്രീ.ടി.കെ. കൃഷ്ണൻ റിപ്പോർട്ടിൻെറ കാര്യത്തിൽ ശക്തമായ ഒരു നിലപാട് എടുക്കാതിരുന്നത്.

നിയമസഭാസെക്രട്ടറി കമ്മിററികളുടെ കാര്യദർശി മാത്രമല്ല, ഉപദേഷ്ടാവും കൂടിയാണ്. ഇത്തരം കാര്യങ്ങളിൽ സെക്രട്ടറിയുടെ ഉപദേശങ്ങൾ സ്വീകരിക്കാതിരിക്കില്ല. അന്നുവരെയുള്ള എൻെറ സേവനകാലത്തിനിടയിൽ അങ്ങനെയൊരനുഭവം ഒരിക്കലും ഉണ്ടായിട്ടില്ലായിരുന്നു.

സെക്രട്ടറിതലത്തിൽ തീരാത്ത കാര്യങ്ങൾ സ്പീക്കറുടെ തീരുമാനത്തിനു സമർപ്പിക്കണമല്ലോ. സ്പീക്കർ ശ്രീ.മൊയ്തീൻകുട്ടി

ഹാജിയുമായി പ്രശ്നത്തിന്റെ വിവിധ വശങ്ങൾ വിശദമായി ചർച്ച ചെയ്തു. അദ്ദേഹം ബന്ധപ്പെട്ട രേഖകളെല്ലാം സസൂക്ഷ്മം പരിശോധിച്ചു. വിവാദപരമായ ഭാഗങ്ങൾ റിപ്പോർട്ടിൽ ഉൾപ്പെടുത്തണമെന്ന തീരുമാനം ദുരുപദിഷ്ടമാണെന്നും, സങ്കുചിതമായ രാഷ്ട്രീയോദ്ദേശ്യങ്ങൾക്കു വശംവദരായി അത്തരം നടപടികൾക്കു കൂട്ടുനിന്നാൽ നിയമസഭാ കമ്മിററികളുടെ സുഗമവും ആരോഗ്യകരവുമായ പ്രവർത്തനത്തെ അതു പ്രതികൂലമായി ബാധിക്കുമെന്നും അദ്ദേഹത്തിനു ബോദ്ധ്യപ്പെട്ടു.

സ്പീക്കർ ചെയർമാനെ വരുത്തി അദ്ദേഹത്തിന്റെ അഭിപ്രായം തുറന്നുപറഞ്ഞു. നടപടിക്രമത്തിനു വിപരീതമായി റിപ്പോർട്ടിൽ ചേർത്തിട്ടുള്ള വിവരങ്ങൾ നീക്കം ചെയ്യണമെന്ന് അദ്ദേഹം സ്നേഹപൂർവം ഉപദേശിച്ചു. ശ്രീ.കൃഷ്ണന്, എന്നോടു പറഞ്ഞതിൽക്കൂടുതലായി ഒന്നും അറിയിക്കാനുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ വൈഷമ്യങ്ങൾ ഒരിക്കൽക്കൂടി വിശദമാക്കി. സ്പീക്കറുടെ നിർദ്ദേശങ്ങൾക്കനുസരണമായി പ്രവർത്തിച്ചില്ലെങ്കിൽ അവ നടപ്പിലാക്കാൻ വേണ്ട നടപടികൾ കൈക്കൊള്ളേണ്ടിവരുമെന്ന് സ്പീക്കറും ഓർമ്മപ്പെടുത്തി.

നിയമസഭാ കമ്മിററികളെല്ലാം നിയമസഭാദ്ധ്യക്ഷന്റെ നിയന്ത്രണത്തിനു വിധേയമായും നിർദ്ദേശങ്ങൾക്കനുസരണമായും പ്രവർത്തിക്കേണ്ടതാണെന്ന് നിയമസഭാ ചട്ടങ്ങളിൽ വ്യവസ്ഥ ചെയ്തിട്ടുണ്ട്. നിർദ്ദേശങ്ങൾ അനുസരിച്ചില്ലെങ്കിലോ? അവ നടപ്പിലാക്കാൻ ആവശ്യമായ നടപടികൾ എടുക്കേണ്ടി വരും.

സ്പീക്കർ ശ്രീ.ബാവാഹാജി മിതഭാഷിയും സ്നേഹശീലനും സൗമ്യപ്രകൃതിയുമാണെങ്കിലും, നിശ്ചയദാർഢ്യമുള്ള നിർഭയനായ ഒരു ഭരണാധികാരിയായിരുന്നു. നിയമങ്ങൾക്കും നടപടിച്ചട്ടങ്ങൾക്കും അനുസൃതവും നീതിയുക്തവുമാണെന്നു ബോദ്ധ്യപ്പെട്ടാൽ, ഭവിഷ്യത്തുകളെന്തായാലും തീരുമാനങ്ങളെടുക്കാൻ അദ്ദേഹം ഒട്ടും മടികാട്ടിയിരുന്നില്ല.

കമ്മിററി റിപ്പോർട്ടിന്റെ കാര്യത്തിലും അതുതന്നെ സംഭവിച്ചു. നിരസിക്കപ്പെട്ട അദ്ദേഹത്തിന്റെ നിർദ്ദേശമനുസരിച്ചു നീക്കം ചെയ്യേണ്ട ഭാഗങ്ങൾ പത്തൊൻപതാമതു റിപ്പോർട്ടിൽനിന്നും നീക്കം ചെയ്യുവാൻ അദ്ദേഹം ഉത്തരവിട്ടു. ഉത്തരവനുസരിച്ചുള്ള നടപടികൾ ഉടൻതന്നെ കൈക്കൊള്ളുകയും ചെയ്തു.

നിയമസഭയിൽ റിപ്പോർട്ടു സമർപ്പിച്ചതിനെത്തുടർന്നു പതിവിനു വിപരീതമായി കമ്മിററി ചെയർമാനും രണ്ടംഗങ്ങളും നടത്തിയ പ്രസ്താവനകളും, അംഗീകൃത നടപടിക്രമങ്ങൾക്കും കീഴ്വഴക്കങ്ങൾക്കും വിരുദ്ധമായി സ്പീക്കർക്കും സെക്രട്ടറിക്കുമെതിരായി നടത്തിയ പരാമർശങ്ങളും സഭയെ അല്പനേരം സ്തംഭിപ്പിച്ചു. അതെല്ലാം കഴിഞ്ഞ് ഞാൻ എന്റെ ആഫീസ് മുറിയിലെത്തിയപ്പോഴേക്കും ഭരണപക്ഷത്തും പ്രതിപക്ഷത്തുമുള്ള നിരവധി അംഗങ്ങളും പത്രപ്രതിനിധികളും അവിടെ എത്തിയിരുന്നു. അണിയറയിൽ നടന്ന കാര്യങ്ങൾ അവരെ അറിയിച്ചു. അപ്പോഴേക്കും മുഖ്യമന്ത്രിയുടെ 'കാൾ' എത്തി. നടന്ന കാര്യങ്ങളൊക്കെയും അദ്ദേഹത്തേയും വിശദമായി ധരിപ്പിച്ചു. അന്നോ പിറേറന്നോ കൂടിയ മന്ത്രിസഭായോഗത്തിലും 'റിപ്പോർട്ടുസംഭവം' ചർച്ച ചെയ്യപ്പെട്ടു.

നിയമസഭാ കമ്മിററികളുടെ മേൽ നിയമസഭാദ്ധ്യക്ഷനുള്ള നിയന്ത്രണാധികാരവും അതിന്റെ വിനിയോഗസമ്പ്രദായങ്ങളുമൊന്നും മന്ത്രിമാർ പരിഗണിക്കേണ്ട പ്രശ്നങ്ങളല്ല. അതിനാൽ അക്കാര്യത്തെക്കുറിച്ചൊന്നും അവരാലോചിച്ചതുമില്ല. അവരെ സംബന്ധിച്ചിടത്തോളം, സ്പീക്കർ കൈക്കൊണ്ട നടപടി എന്തെങ്കിലും രാഷ്ട്രീയമായ പ്രത്യാഘാതങ്ങൾ ഉണ്ടാക്കുമോ എന്നും മന്ത്രിസഭയുടെയും, പ്രത്യേകിച്ച് പൊതുമരാമത്തു മന്ത്രിയുടെയും, പ്രതിച്ഛായയ്ക്കു മങ്ങലേല്പിക്കുമോ എന്നതു മാത്രമായിരുന്നു. ഒന്നിനു പിറകേ മറെറാന്നായി വന്നുകൊണ്ടിരുന്ന പ്രതിസന്ധികൾ പ്രയാസപൂർവം തരണം ചെയ്യുന്ന തിനിടയിൽ 'റിപ്പോർട്ടു സംഭവം' മറെറാരു വിവാദത്തിനു വഴിയൊരുക്കിയേക്കുമെന്ന ചിന്തയും അവരെ അലട്ടിയിരുന്നു.

(തുടരും)



# അതിരുകൾ മായുന്ന അദ്ധ്യാപകർ

പ്രഭാകരൻ പഴശ്ശി



കെ.ജി.ടി.എ–കെ.പി.ടി.യു. സംയോജന സമ്മേളനം ഇ.എം.എസ്. നമ്പൂതിരിപ്പാട് ഉദ്ഘാടനം ചെയ്യുന്നു

വലിയൊരു നാഴികക്കല്ലിന്റെ ചുവട്ടിൽനിന്നുകൊണ്ടാണ് ഈ കുറിപ്പു തയ്യാറാക്കുന്നത്. സംഘടിക്കാൻ വൈമനസ്യം കാണിക്കുകയും ആഢ്യത്വത്തിന്റെ ജാടകൾ ഉപേക്ഷിക്കാൻ പ്രയാസപ്പെടുകയും ചെയ്തിരുന്ന അദ്ധ്യാപകവിഭാഗം ഒരു മതിൽകൂടി പൊളിച്ചുകൊണ്ട് ഐക്യത്തിന്റെ വിശാലവീഥിയിൽക്കൂടി ജാഥ നയിക്കാൻവേണ്ടി ഒത്തുചേർന്ന സന്ദർഭമാണിത്. സംഘടനകൾ അമീബയുടെ വളർച്ചാരീതിയാണ് പിന്തുടരുന്നത് എന്ന പരിഹാസോക്തിക്കുള്ള തിരിച്ചടിയായി 'സിന്തസിസ്' തിയറിയിലൂടെ കെ.ജി.ടി.എ—കെ.പി.ടി.യു എന്നീ അദ്ധ്യാപക സംഘടനകൾ കെ.എസ്.ടി.എ ആയി സംശ്ലേഷിച്ചിരിക്കുകയാണ്. ആദിഗുരുക്കന്മാർക്കും പഴയ മലബാർ ടീച്ചേഴ്സ് യൂണിയൻ നേതാക്കന്മാർക്കും കാരൂരിനും ചെറുകാടിനുമെല്ലാം മണ്ണിന്റെ മാറിലിരുന്ന് പുളകം വിരിയിക്കാം.

സ്വാതന്ത്ര്യസമരവും കർഷകസമരവും നടന്ന ഗ്രാമങ്ങളിലെല്ലാം ഋഷിയുടെയും കവിയുടെയും പ്രവാചകന്റെയും വിപ്ളവകാരിയുടെയും ചായക്കൂട്ടുകൊണ്ടു തീർത്ത ഒരു മാഷുണ്ടായിരുന്നുവെന്നത് കേരളത്തിന്റെ പ്രത്യേകതയാണെന്നു തോന്നുന്നു. ജനഹൃദയത്തിൽ എളുപ്പം പിടിച്ചുകയറാവുന്ന ഇമേജ് അദ്ധ്യാപകർക്കുണ്ടായിരുന്നുവെന്നതുകൊണ്ടുകൂടിയാണ് എ.കെ.ജിയും കൃഷ്ണപിള്ളയുമൊക്കെ അദ്ധ്യാപകരായി സമൂഹസേവനം തുടങ്ങിയത്. എന്നാൽ പിന്നീടുള്ള കാലത്തെന്നോ ഗുരുബിംബത്തിന് ഉടവുകൾ വന്നുകൂടി. സേവനത്തിന്റെയും അദ്ധ്വാനത്തിന്റെയും ചേരിക്കിടയിലെവിടെയോ സ്ഥലംപിടിക്കാൻവേണ്ടി നട്ടംതിരിഞ്ഞ അദ്ധ്യാപകർ വർഗ്ഗസമരത്തിന്റെ വഴിയിലേക്കു വരാൻ മടിച്ചുനിന്നു. എഴുപത്തിമൂന്നിലെ സമരമായിരുന്നു, അഗ്നിശുദ്ധിക്കുള്ള വേദിയായി മാറിയത്. വയർ മുറുക്കിക്കെട്ടി മുദ്രാവാക്യം വിളിച്ചും ആഹ്വാനമില്ലെങ്കിലും അക്ഷരാർത്ഥത്തിൽ നിരാഹാരം കിടന്നും നയിച്ച ആ സമരം വർഗ്ഗബോധത്തിന്റെ തീനാളവും വർഗ്ഗവഞ്ചനയുടെ വിഷപ്പുകയും കാട്ടിക്കൊടുത്ത പരീക്ഷണമായിരുന്നു. സമരം പിൻവലിച്ചപ്പോഴും എരിഞ്ഞുകൊണ്ടിരുന്ന വർഗ്ഗചേതന കെ.പി.ടി.യുവിന് രൂപം നല്കുകയും കെ.ജി.പി.ടി.എ തുടങ്ങിയ സംഘടനകളെ പുടപാകം ചെയ്യുകയും ചെയ്തു. സ്വകാര്യമേഖലയിൽ പ്രൈമറി ഹൈസ്ക്കൂൾ അദ്ധ്യാപകർ ഒററ സംഘടനയിൽ അണിനിരന്നപ്പോൾ 1980-ൽ മാത്രമേ കെ.ജി.ടി.എയുടെ ആവിർഭാവത്തോടെ സർക്കാർ സ്ക്കൂൾ അദ്ധ്യാപകർക്ക് ഈ അവസരം കൈവന്നു

ഫെബ്രുവരി പതിന്നാലാം തീയതിയാണ് സംയോജന സമ്മേളനം ആരംഭിച്ചത്. ഇരു സംഘടനകളുടെയും പ്രസിഡന്റുമാർ പതാകയുയർത്തിയതോടെ ഉദ്ഘാടന സമ്മേളനമാരംഭിച്ചു. രക്തസാക്ഷികളെ അനുസ്മരിച്ച് പുഷ്പാർച്ചന ചെയ്തെത്തിയ പ്രതിനിധികൾ ഹാളിൽ കടക്കാനാവാതെ തിങ്ങിനിറഞ്ഞു നിന്നു. ഇ.എം.എസ്സായിരുന്നു ഉദ്ഘാടകൻ. ജില്ലാകൗൺസിൽ ഇലക്ഷന് തന്റെ പ്രതീക്ഷയിൽ കവിഞ്ഞ വിജയം നേടിയതിന്റെ വിശ്വാസദാർഢ്യം പ്രകടിപ്പിക്കുന്നതായിരുന്നു ഇ.എം.എസ്സിന്റെ വാക്കുകൾ. ചരിത്രവും വർത്തമാനകാല യാഥാർത്ഥ്യവും തുടർന്നുള്ള കാലത്തിന്റെ പ്രതീക്ഷയും സമന്വയിച്ചുകൊണ്ടുള്ള ഉദ്ഘാടനപ്രസംഗം സദസ്സിനെ തികച്ചും ആവേശഭരിതമാക്കിയിരുന്നു. "അദ്ധ്യാപക പ്രസ്ഥാനത്തിന്റെ ചരിത്രത്തിൽ മാത്രമല്ല, സംസ്ഥാനത്തെ വർഗ്ഗപ്രസ്ഥാനത്തിന്റെ ചരിത്രത്തിൽത്തന്നെ അവിസ്മരണീയമായ ഒരു സംഭവ"മായി ഇ.എം.എസ് ഈ സമ്മേളനത്തെ വിലയിരുത്തി. ഇരുകൈ

ളളു. ചുരുങ്ങിയ കാലംകൊണ്ടുതന്നെ കെ.ജി.ടി.എ സർക്കാർ അദ്ധ്യാപകതലത്തിലും കെ.പി.ടി.യു സ്വകാര്യ സ്ക്കൂൾ മേഖലയിലും ശക്തിയാർജ്ജിച്ചു കഴിഞ്ഞു. രണ്ട് അദ്ധ്യാപകർ തമ്മിൽ കണ്ടാൽ ഡി.എക്കാര്യവും ശമ്പളവർദ്ധനവും മാത്രമേ സംസാരിക്കുകയുള്ളൂ എന്ന നില മാററുന്നതിൽ ഈ സംഘടനകളുടെ പ്രവർത്തനവും മററു ഘടകങ്ങളോടൊപ്പം പങ്കുവഹിച്ചിട്ടുണ്ട്. സാക്ഷരതാപ്രവർത്തനത്തിലും സമാധാനപ്രവർത്തനത്തിലുമൊക്കെ അദ്ധ്യാപകർക്ക് ഒട്ടേറെ കാര്യങ്ങൾ ചെയ്തു തീർക്കാനുണ്ടെന്ന് അവർ മനസ്സിലാക്കിയിരിക്കുന്നു.

തിരുവനന്തപുരത്തെ വൈകുണ്ഠം ഹാളിലേക്കു കടന്നുചെല്ലുമ്പോൾ കാണുന്ന ചിത്രവും യുദ്ധവിരുദ്ധ ചിന്തയുണർത്തുന്നതായിരുന്നു. സാമ്രാജ്യത്വത്തിന്റെ കഴുകൻനഖങ്ങൾ ഭൂമിയുടെ ചർമ്മങ്ങൾ ഭേദിച്ച് തുളഞ്ഞുകയറുന്ന കാഴ്ചയാണ് പ്രവേശനകവാടത്തിനു സമീപത്തൊരു കാൻവാസിൽ പ്രദർശിപ്പിച്ചിരിക്കുന്നത്. ഹാളിലും പുറത്തും പ്രതിനിധികളുടെ തിക്കും തിരക്കുംതന്നെ. അകത്തു സ്ഥലമില്ലാതെ തിങ്ങിനിറഞ്ഞു നില്ക്കുകയായിരുന്നു, ആയിരത്തഞ്ഞൂറിലധികം വരുന്ന പ്രതിനിധികൾ. 13-ന് ഇരു സംഘടനകളും വെവ്വേറെ യോഗം ചേരുകയായിരുന്നു.

വഴികൾ ഒന്നായിച്ചേർന്ന് മഹാപ്രവാഹമാകുന്ന ചരിത്രത്തിന്റെ അനിവാര്യതയായി അദ്ദേഹം ഇതിനെ കാണുകയുണ്ടായി. അദ്ധ്യാപകരും ഇടത്തരം സർക്കാർ ജീവനക്കാരുമാണ് ഇനി യോജിക്കേണ്ടതെന്നും തന്റെ കാലത്ത് അതു കാണാൻ കഴിയുമോ എന്നതാണ് തന്റെ ചോദ്യമെന്നും ഇ.എം.എസ് വ്യക്തമാക്കി. കേരളത്തിലെ അനുകൂലമായ സാഹചര്യത്തിൽ ഇതിന്റെ നാന്ദി കുറിക്കുമെന്ന കാര്യത്തിൽ അദ്ദേഹത്തിനു സംശയമുണ്ടായിരുന്നില്ല.

ഉച്ചയ്ക്കുശേഷം നടന്ന പ്രതിനിധി സമ്മേളനത്തിലെ വി.എസ്. അച്യുതാനന്ദന്റെ ഉദ്ഘാടനപ്രസംഗവും ശ്രദ്ധേയമായിരുന്നു. വി.എസ്സിന്റെ രോഷം അമേരിക്കൻ സാമ്രാജ്യത്വത്തിന്റെ കിരാതതാണ്ഡവത്തിനു നേരെയാണ് ഉയർന്നത്. ഇന്ത്യയുടെ ചേരിചേരായ്മയ്ക്കുമേൽ കരിതേച്ച ഇന്ത്യൻ ഭരണകൂടത്തോടും ഈ യുദ്ധത്തെ നിരോധിക്കാൻ ശ്രമിക്കാതിരുന്ന സോഷ്യലിസ്റ്റ് രാഷ്ട്രങ്ങളോടും അദ്ദേഹം ചോദ്യങ്ങളുയർത്തി പ്രതികരിച്ചു. മൂന്നാംലോക രാജ്യങ്ങൾക്ക് വരാൻ പോകുന്ന ഒരു വിപത്തിന്റനേരെ അദ്ദേഹം വിരൽചൂണ്ടുകയും ചെയ്തു. "സ്വകാര്യ മാനേജ്മെൻറ് വിദ്യാഭ്യാസരംഗത്തു നല്കുന്ന സേവനം നിസ്തുലമാണ്. എന്നാൽ വിദ്യാഭ്യാസമേഖലയെ കച്ചവടത്തിനായി വിനിയോഗിച്ചാൽ അതിനെതിരെ ശബ്ദിക്കണം. അത് മതന്യൂനപക്ഷത്തിനെ പീഡിപ്പിക്കലായി കണക്കാക്കരുത്." വി.എസ് പറഞ്ഞു. അദ്ധ്യാപകരുടെ താല്പര്യം സംരക്ഷിക്കുന്ന കേരളത്തിലെ ഇന്നത്തെ ഗവൺമെൻറിനെ ശക്തിപ്പെടുത്താനുള്ള ബാദ്ധ്യത അദ്ധ്യാപകർക്കുമുണ്ടെന്ന് അദ്ദേഹം എടുത്തു പറഞ്ഞു. സാക്ഷരതാപ്രവർത്തനത്തിനു മുന്നിട്ടിറങ്ങിയ അദ്ധ്യാപകരെ അഭിനന്ദിക്കുകയും ചെയ്തു.

ഉദ്ഘാടനസമ്മേളനത്തിൽ കെ.പി.ടി.യു പ്രസിഡൻറ് എം.സി. സുകുമാരനായിരുന്നു അദ്ധ്യക്ഷൻ. പ്രതിനിധിസമ്മേളനത്തിന്റെ പ്രസീഡിയം പി. സോമനാഥനും എം.സി. സുകുമാരനും ജെ. സരസ്വതിയമ്മയും ചേർന്നതായിരുന്നു.

വിദ്യാഭ്യാസ വകുപ്പുമന്ത്രി കെ. ചന്ദ്രശേഖരൻ സമ്മേളനനഗരിയിലെത്തി ആശംസകൾ നേരുകയുണ്ടായി. ജില്ലാകൗൺസിലുകൾ വന്നാൽ വിദ്യാഭ്യാസരംഗത്ത് കൂടുതൽ പ്രവർത്തനങ്ങൾ നടക്കുമെന്ന് മന്ത്രി പറഞ്ഞു. വൈദ്യുത വകുപ്പുമന്ത്രി ടി. ശിവദാസമേനോൻ സമ്മേളനനഗരിയിൽ നിറഞ്ഞുനില്ക്കുകയായിരുന്നു. സംഘടനകൾ ഒന്നാകുന്ന വേളയിൽ ഇരുകൂട്ടരുടെയും മുൻകാല നേതാക്കൾ സന്നിഹിതരായിരുന്നു. കെ.വി. ദേവദാസ്, വി.വി. ദക്ഷിണാമൂർത്തി, ആർ.എൻ. മനഴി, അരുവിപ്പുറം പ്രഭാകരൻ തുടങ്ങിയവരാണവർ. കെ.പി.ടി.യു പ്രവർത്തകനായിരുന്ന തിരുവനന്തപുരം സിററി മേയർ കരുണാകരൻനായർ, മന്ത്രി ലോനപ്പൻ നമ്പാടൻ എന്നിവരുടെ സാന്നിദ്ധ്യവും പ്രത്യേക ശ്രദ്ധയാകർഷിച്ചു. പിണറായി വിജയൻ, എം.എ. ബേബി, എം. വിജയകുമാർ, കടകംപള്ളി സുരേന്ദ്രൻ, കെ. അനിരുദ്ധൻ, കാട്ടായിക്കോണം വി. ശ്രീധർ, പി.കെ. ചന്ദ്രാനന്ദൻ, പി. ഗോവിന്ദപ്പിള്ള തുടങ്ങിയ രാഷ്ട്രീയ സംഘടനാനേതാക്കന്മാരും സമ്മേളനത്തിൽ സജീവ സാന്നിദ്ധ്യം പുലർത്തി. സംയോജനപ്രമേയം പി.കെ. നാരായണനാണ് അവതരിപ്പിച്ചത്. ഭരണഘടന സി.എസ്. ബാലകൃഷ്ണനും സംയോജന പ്രമേയം കെ.ആർ. സുകുമാരനും അവതരിപ്പിച്ചു. അവ പാസായതോടെ കെ.പി.ടി.യു—കെ.ജി.ടി.എ സംഘടനകളുടെ സംയോജനത്തിൽനിന്ന് പുതിയൊരു സംഘടന ജന്മംകൊണ്ടു: കേരളാ സ്ക്കൂൾ ടീച്ചേഴ്സ് അസോസിയേഷൻ.

കെ.എസ്.ടി.എ എന്ന പുതിയ സംഘടനയുടെ പുതിയ ബാഡ്ജും കുത്തി പിറേറദിവസം സമ്മേളനനഗരിയിലെത്തിയ പ്രതിനിധികൾ അടക്കം പറയുകയും ഉറക്കെ സംസാരിക്കുകയും ചെയ്തത് പേരിനെക്കുറിച്ചു തന്നെയായിരുന്നു. പ്രതീക്ഷയുമായി പൂർണ്ണമായി ഒത്തിണങ്ങിയ പേരാണോ? ഇതുതന്നെയല്ലേ നല്ല പേര്? ഇതു മറേറതെങ്കിലും സംഘടനയ്ക്കുള്ള പേരാണോ?—ഉച്ചയോടെ എല്ലാവരും കെ.എസ്.ടി.എ ആയിക്കഴിഞ്ഞു. കെ. ചന്ദ്രൻ പ്രസിഡൻറായും കെ. ബാലകൃഷ്ണൻ നമ്പ്യാർ സെക്രട്ടറിയായും തിരഞ്ഞെടുക്കപ്പെട്ടിരുന്നു. പി. സോമനാഥനും കോരൻ മാസ്റ്ററും വൈസ് പ്രസിഡൻറുമാർ. പി.കെ. നാരായണൻ, കെ.ആർ. സുകുമാരൻ, എ.ആർ. സോമശേഖരൻ എന്നിവർ ജോയിൻറ് സെക്രട്ടറിമാർ. സിജി ജോർജാണ് ട്രഷറർ. 25 പേരുള്ള എക്സിക്യൂട്ടീവ് കമ്മിററിയും 75 പേരുള്ള സംസ്ഥാനക്കമ്മിററിയുമായി.

പതിനഞ്ചാം തീയതി കെ.എസ്.ടി.എയുടെ സമ്മേളനമായിരുന്നു. രാവിലെ വിദ്യാഭ്യാസ സാംസ്കാരിക സമ്മേളനം. ഉച്ചയ്ക്കുശേഷം സൗഹൃദ സമ്മേളനം. ശിവദാസ മേനോനായിരുന്നു രാവിലത്തെ സമ്മേളനത്തിന്റെ ഉദ്ഘാടകൻ. പഴയ സരസത നഷ്ടപ്പെടുത്താതെ തന്നെ അദ്ദേഹം മസ്ജിദ് പ്രശ്നവും മററും അവതരിപ്പിച്ചു. ടി.സി. നാരായണൻ നമ്പ്യാർ, പി.ആർ. നമ്പ്യാർ തുടങ്ങിയ പഴയ മലബാർ ടീച്ചേഴ്സ് യൂണിയൻ നേതാക്കളുടെ വാക്കുകൾ അനുസ്മരിച്ചുകൊണ്ടായിരുന്നു അദ്ദേഹത്തിന്റെ പ്രസംഗം.

ഒ.എൻ.വി. കുറുപ്പിന്റെ പ്രഭാഷണം യുദ്ധത്തിനെതിരായുള്ള ഒരു മനുഷ്യസ്നേഹിയുടെ ആത്മരോഷത്തിന്റെ പ്രവാഹമായിരുന്നു. സ്വയം വരിക്കുന്ന രാഷ്ട്രീയ ഷണ്ഡത്വം അഭിമാനമായി കരുതി നടക്കുന്ന വൻശക്തികളോടുള്ള അദ്ദേഹത്തിന്റെ രോഷം കാവ്യാത്മഭാഷയിലാണ് പുറത്തു വന്നത്. "ലോകമാകെ ഫാസിസത്തിന്റെയും സ്വേച്ഛാധിപത്യത്തിന്റെയും കരിങ്കുടക്കീഴിൽ ഒതുക്കാനിറങ്ങിയ ഹിററ്ലറെ നിലയ്ക്കു നിറുത്തിയ ആൾ എത്ര ക്രൂരനാണെന്ന് ആരു പറഞ്ഞാലും നമ്മെ സംബന്ധിച്ചിടത്തോളം ആരാധ്യനായ മഹാപുരുഷൻതന്നെയാണ്."— ഒ.എൻ.വി പറഞ്ഞു.

ചലച്ചിത്ര വികസന കോർപ്പറേഷൻ ചെയർമാനായ പി. ഗോവിന്ദപ്പിള്ളയായിരുന്നു സമ്മേളനത്തിലെ അദ്ധ്യക്ഷൻ.

സർക്കാർ സ്ക്കൂളുകളിൽ കുട്ടികളെ അയയ്ക്കാതെ സ്വകാര്യ സ്ക്കൂളുകളിലേക്ക് രക്ഷിതാക്കൾ കുട്ടികളെ പറഞ്ഞുവിടുന്നതിന്റെ കാരണം ഗൗരവമായി പരിശോധിക്കണമെന്ന് സൗഹൃദസമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് വ്യവസായ വകുപ്പുമന്ത്രി ഗൗരിയമ്മ ആവശ്യപ്പെട്ടു. അച്ചടക്കത്തിന്റെ പുതിയ പാഠങ്ങൾ പഠിപ്പിക്കേണ്ടതിന്റെ ആവശ്യകതയും ചൂണ്ടിക്കാട്ടി. വിവിധ ട്രേഡ് യൂണിയൻ നേതാക്കൾ ആശംസകൾ അർപ്പിച്ചു.

ലോകം യുദ്ധക്കെടുതിയിൽ വീർപ്പുമുട്ടുമ്പോൾ ഇന്ധനവ്യയവുമായി ഒരു ഘോഷയാത്ര നടത്തേണ്ടെന്ന തീരുമാനം വമ്പിച്ചൊരു റാലിയെക്കാൾ ശ്രദ്ധേയമായി.

സമാപന സമ്മേളനത്തിൽ മുഖ്യപ്രഭാഷകൻ മുഖ്യമന്ത്രി ഇ.കെ. നായനാരായിരുന്നു. നർമ്മരസം തുളുമ്പുന്ന വാക്കുകളിൽ രാഷ്ട്രീയ കാര്യങ്ങൾ വിശദീകരിച്ച അദ്ദേഹം അദ്ധ്യാപകരോടുള്ള ഗവൺമെൻറിന്റെ ബന്ധം സുദൃഢമാക്കുന്ന സൗഹൃദം പ്രദർശിപ്പിച്ചു. പി.കെ. വാസുദേവൻനായർ, തൊഴിൽവകുപ്പുമന്ത്രി കെ. പങ്കജാക്ഷൻ, പ്രൊഫ. സുന്ദരേശൻനായർ, കെ. അനിരുദ്ധൻ എന്നിവർ സംസാരിച്ചു.



വിദ്യാഭ്യാസ–സാംസ്കാരിക സമ്മേളനം ഗൗരിഅമ്മ ഉദ്ഘാടനം ചെയ്യുന്നു

സമകാലികപ്രശ്നങ്ങളിൽ പ്രതിജ്ഞാബദ്ധത ഉയർത്തിക്കാട്ടുന്ന പ്രമേയങ്ങളാണ് സമ്മേളനം അംഗീകരിച്ചത്. ചേരിചേരായ്മയിൽനിന്ന് വ്യതിചലിച്ച് യുദ്ധവിമാനങ്ങൾക്ക് ഇന്ധനം നല്കുന്ന കേന്ദ്രഗവൺമെൻറിനെയും ദേശീയ നയമെന്ന നിലയിൽ ഐ.എം.എഫിൽനിന്ന് കടം വാങ്ങി വാങ്ങി തലയിൽവച്ചുകെട്ടുന്ന കേന്ദ്ര ധനകാര്യ വകുപ്പിനെയും വിമർശിക്കുന്നതോടൊപ്പം മതസൗഹാർദ്ദം കാത്തുസൂക്ഷിക്കാനും വിഘടന്വാദത്തിന് അറുതിവരുത്താനും ആഹ്വാനം ചെയ്യുന്നു ഈ സമ്മേളനം.

# പുതിയ പുസ്തകങ്ങൾ

## കേരളം മാർക്സിസ്റ്റ് വീക്ഷണത്തിൽ

''1947–48 കാലത്ത് പ്രസിദ്ധീകരിച്ച എന്റെ 'കേരളം മലയാളികളുടെ മാതൃഭൂമി' എന്ന ഗ്രന്ഥമാണ്. കേരള ചരിത്രത്തെ മാർക്സിസ്റ്റ് വീക്ഷണത്തോടെ പരിശോധിക്കാനുള്ള ആദ്യ ശ്രമം. അത് ഒരതിരുവരെ വിജയിച്ചു, ''ജാതി-ജന്മി-നാടുവാഴി മേധാവിത്വം'' എന്ന് ഞാൻ വിളിച്ച കേരളത്തിലെ ഫ്യൂഡൽ വ്യവസ്ഥയുടെ ഉത്ഭവം തൊട്ട് സ്വാതന്ത്ര്യലബ്ധിക്ക് തൊട്ടുമുമ്പുവരെയുള്ള കേരളത്തിന്റെ ചരിത്രം വിശദീകരിക്കുന്നതിൽ സാമാന്യം വിജയം വരിക്കാൻ എനിക്ക് കഴിഞ്ഞു.'' ഗ്രന്ഥത്തിന്റെ ആമുഖം ഇ.എം.എസ് ഇങ്ങനെയാണ് ആരംഭിക്കുന്നത്. കേരള ചരിത്രരചനയ്ക്ക് ഇ.എം.എസ് മാർക്സിസം കണ്ണാടിയായി ഉപയോഗിക്കുന്ന രീതിയും ചെന്നെത്തുന്ന നിഗമനങ്ങളുമെല്ലാം വിവാദപരങ്ങളാകാം; അപ്പോഴും വളരെ ഗൗരവത്തോടെ എഴുതപ്പെട്ട ഒരു ചരിത്ര ഗ്രന്ഥമാണിത്. പാരമ്പര്യചരിത്രകാരന്മാരെ തിരുത്താനുള്ള ഒരു ശ്രമത്തിന്റെ ഭാഗവുമാണിത്. മാർക്സിസ്റ്റ് വീക്ഷണത്തിലുള്ള ചരിത്രവും




യഥാർത്ഥ ചരിത്രത്തെ സംബന്ധിച്ചിടത്തോളം അപൂർണ്ണമാകാമല്ലോ. അത് രാജ്യ ചരിത്രത്തിന്റെ പ്രധാനമായ അന്തർധാര കളിലൂടെയുള്ള യാത്ര മാത്രമാണല്ലോ.

കേരളം മാർക്സിസ്റ്റ്
വീക്ഷണത്തിൽ
ഗ്രന്ഥ: ഇ.എം.എസ്.നമ്പൂതിരിപ്പാട്
പ്രസാ: ചിന്ത പബ്ളിഷേഴ്സ്
വില: 55 രൂപ

## ലോകപ്രസിദ്ധ നർമ്മ കഥകൾ

വിദേശ ഭാഷകളിൽനിന്നു തിരഞ്ഞെടുത്ത പതിനെട്ട് കഥകളുടെ ഒരു സമാഹാരം.' ജിയോവന്നി ഗ്വാറെസ്ചി, അലക്സാണ്ടർ ഫ്രേറർ, സാമുവൽ സെൽവോൺ, യാറൊസ്ളാവ് ഹസേക്, ഹാൻസ് എൽ. കോകോക്ക്, ബെഞ്ചമിൻ എന്നിവരാണ് മുഖർ. ഉദാത്തമായ നർമ്മഭാവന കൊണ്ട് അനുഗ്ര




ഹിക്കപ്പെട്ടവരുടെ ഹാസ്യ സന്താനങ്ങളാണ് ഇവിടെ സമാഹരിക്കപ്പെട്ടിട്ടുള്ളത്. പരിഭാഷയുടെ മർമ്മം തിരിച്ചറിഞ്ഞ ഡോ. എസ്. വേലായുധനാണ് കഥകൾ പരിഭാഷപ്പെടുത്തിയിരിക്കുന്നത്.

ലോക പ്രസിദ്ധ കഥകൾ
പരിഭാഷ: ഡോ. എസ്. വേലായുധൻ
പ്രസാ: കറൻറ് ബുക്സ്
വില : 20 രൂപ

## വിപ്ളവപ്പാതയിൽ എന്റെ യാത്ര

ഇന്ത്യയിൽ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം കെട്ടിപ്പടുത്ത നേതാക്കളിലൊരാളായ സുന്ദരയ്യയുടെ ആത്മകഥ. ഇത് അദ്ദേഹം ചുക്കാൻ പിടിച്ച വിപ്ളവ പ്രസ്ഥാനങ്ങളുടെ കഥ കൂടിയാണ്. പ്രത്യേകിച്ചും തെലുങ്കാന സമരത്തിന്റേയും ആന്ധ്രയിലെ കർഷക പ്രസ്ഥാനത്തിന്റേയും. ആന്ധ്രയിലെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ ചരിത്രം വലിയൊരളവോളം ഈ ആത്മകഥയിൽനിന്ന് വായനക്കാർക്ക്




കിട്ടുന്നു. ഈ ആത്മകഥ പൂർത്തിയാക്കുന്നതിനുമുമ്പുതന്നെ സുന്ദരയ്യ അന്തരിച്ചു. അവതാരികയിൽ ഇ.എം.എസ് എഴുതുന്ന''.....ഇന്ത്യയിലെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ വളർച്ചയെ സംബന്ധിച്ച പല വസ്തുതകളും വിവരങ്ങളും വായനക്കാർക്ക് ഇതിൽനിന്നു കിട്ടും.....ഒരു ഗ്രാമീണ ഇടത്തരം കുടുംബത്തിൽ ജനിച്ച് ദേശീയ പ്രസ്ഥാനത്തിലൂടെ വളർന്ന് കമ്മ്യൂണിസ്റ്റുകാരനായി മാറുന്നതുവരേയും പിന്നീട് കമ്മ്യൂണിസ്റ്റുകാരനെന്ന നിലയ്ക്കും സ്വയം നോക്കിക്കാണുകയാണ് സുന്ദരയ്യ ചെയ്യുന്നത്....''

വിപ്ളവപ്പാതയിൽ എന്റെ യാത്ര
ഗ്രന്ഥ: പി. സുന്ദരയ്യ
പരിഭാഷ: പി. ദിവാകർ റാവു, അശോകൻ എങ്ങണ്ടിയൂർ
പ്രസാ: ചിന്ത പബ്ളിഷേഴ്സ്
വില: 55 രൂപ

## സോക്രട്ടീസ് സംസാരിക്കുന്നു

'സോക്രട്ടീസ് സംസാരിക്കു



ന്നു' എന്ന ഈ ചെറു ഗ്രന്ഥം സോക്രട്ടീസിന്റെ പ്രശസ്തമായ ന്യായവാദമാണ്. തന്റെ പേരിലുണ്ടായ കേസിൽ സോക്രട്ടീസ് നടത്തിയ എതിർ വാദം. ഈ ന്യായവാദം മൂന്നു പ്രഭാഷണങ്ങളായിട്ടാണ് പ്ളേറ്റോ എഴുതിയിരിക്കുന്നത്. അവയിൽ ആദ്യത്തെ പ്രഭാഷണത്തിന്റെ പരിഭാഷയാണിത്. ബെഞ്ചമിൻ ജോവറ്റിന്റെ ഇംഗ്ളീഷ് പരിഭാഷയെ ആശ്രയിച്ചാണ് മലയാള പരിഭാഷ നിർവ്വഹിച്ചിരിക്കുന്നത്. പരിഭാഷ നീതിപൂർവ്വകമാണ്. പക്ഷേ, പുസ്തകം അച്ചടിച്ചിറക്കിയിരിക്കുന്നത് തീരെ അനാകർഷകമായ മട്ടിൽ.

സോക്രട്ടീസ് സംസാരിക്കുന്നു
പരിഭാഷ: കെ.എ.പോൾ
പ്രസാ: പൂർണ്ണ പബ്ളിക്കേഷൻസ്
വില: 12 രൂപ

## ഭൃത്യന്മാർ

ജീവിതത്തിന്റെ ദയനീയ ഭാവങ്ങൾ സാമൂഹ്യ പശ്ചാത്തല




ത്തിൽ റിയലിസ്റ്റിക്കായി വരച്ചുകാട്ടുന്ന ഒരു കഥാകാരനാണ് പാങ്ങിൽ ഭാസ്കരൻ. എഴുത്ത് സാമൂഹ്യമായ ഒരു കർത്തവ്യമായി കരുതുന്നതിന് തെളിവുകളുള്ള കഥകളാണ് അദ്ദേഹം കൂടുതലും എഴുതിയിട്ടുള്ളത്. സർക്കാർ സർവ്വീസിലെ ശിപായിമാരുടെ ജീവിതമാണ് ഈ നോവലിലെ പ്രമേയം. രചന ലളിതവും സുന്ദരവുമാണ്.

ഭൃത്യന്മാർ
ഗ്രന്ഥ: പാങ്ങിൽ ഭാസ്കരൻ
പ്രസാ: കറൻറ് ബുക്സ് തൃശൂർ
വില: 33 രൂപ





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

അധ്യാപകന്റെ അധ്യാപന ജീവിതത്തിനു വിജയമുണ്ടാകുന്നത് വിദ്യാർത്ഥികൾ അയാളോട് അനുകൂലമായ മാനസികനില പുലർത്തുമ്പോഴാണ്. കുട്ടികൾ കൂവേണ്ടതില്ല, മറ്റുതരത്തിൽ ബഹളം വക്കേണ്ടതില്ല. വിപരീതഭാവത്തോടുകൂടിയാണ് അവർ ഇരിക്കുന്നതെങ്കിൽ പഠിപ്പിക്കൽ പരാജയപ്പെട്ടതുതന്നെ. പ്രഭാഷകരുടെ സ്ഥിതിയും വിഭിന്നമല്ല. പ്രതികൂല മാനസികാവസ്ഥയോടുകൂടി പ്രഭാഷണം കേൾക്കുന്നവരാണുള്ളതെങ്കിൽ ആ പ്രഭാഷണം കൊണ്ടു പ്രയോജനമൊന്നുമില്ല. കഥാകാരന്മാരുടെ സ്ഥിതിയോ? പ്രിയങ്കരരായ വായനക്കാരല്ല കഥാകാരന്മാർക്കുള്ളതെങ്കിൽ കഥയെത്രനന്നാണെങ്കിലും ആ രചന സാഫല്യത്തിലെത്താൻ പ്രയാസം.

നവീനഗദ്യരചയിതാക്കൾക്ക്, ഈ രീതിയിൽ സ്നേഹശീലരായ വായനക്കാർ ഇല്ല. അവർ എഴുതുന്നത് അവർക്കു മനസ്സിലാക്കാൻ വയ്യ. വയ്യാത്തതുകൊണ്ടു വെറുപ്പ് ഉണ്ടാകുന്നു. നവീനതമമലയാള ഭാഷയെ ആശ്ളേഷിച്ചുകൊണ്ടു രതികുജിതം നടത്തുന്നവരെ വായനക്കാർ വെറുപ്പോടുകൂടി മാത്രമല്ല അറപ്പോടും കൂടിയാണു വീക്ഷിക്കുന്നത്. പ്രതിഷേധാർഹങ്ങളായ മതങ്ങൾ ഉൾക്കൊള്ളുന്ന 'സാഹിത്യവാരഫലം' വായിക്കുന്നവരിൽ ചിലർക്കെങ്കിലും ഈ അറപ്പും വെറുപ്പും ഉണ്ടാകുന്നില്ലേ എന്ന ചോദ്യം ഉണ്ടാകാം. അതിന് ഉത്തരമുണ്ട്. സാഹിത്യവാരഫലക്കാരന് എന്തു ദോഷമുണ്ടായാലും അയാൾ പറയുന്നത് എല്ലാവർക്കും മനസ്സിലാകും. മനസ്സിലാവുക എന്ന പ്രക്രിയ നടക്കുമ്പോൾ വായനക്കാർക്ക് ഈ ലേഖനമെഴുതുന്ന ആളിനെസ്സംബന്ധിച്ച് ഒരധീശഭാവം ഉണ്ടാകുന്നു. ''നിങ്ങൾ പറയുന്നതൊക്കെ ഞങ്ങൾക്കു മനസ്സിലായി പക്ഷേ അതിനോടു യോജിക്കുന്നില്ല'' എന്നു തനിയെ പറഞ്ഞ് ചിലർ മാറിനില്ക്കുന്നു. മനസ്സിലായിക്കഴിഞ്ഞാൽ ആധിപത്യപ്രവണതയാണ്. വെറുപ്പിനും അതുപോലുള്ള മറ്റു വികാരങ്ങൾക്കും വലിയ സ്ഥാനമില്ല. അതല്ല ദുർഗ്രഹരചനയെസ്സംബന്ധിച്ച് വായനക്കാർക്ക് ഉണ്ടാകുന്ന മാനസികനില. ഇയാൾ നമ്മളെ വിഡ്ഢികളാക്കുന്നു എന്ന് അവർക്കു തോന്നും. ഈ തോന്നൽ അറപ്പിനും വെറുപ്പിനും ഹേതുവായി ഭവിക്കുന്നു. നവീനതമ കലയെയും സാഹിത്യത്തെയും ഏതാണ്ടു നീതിമത്കരിക്കുന്ന Dehumanization of Art എന്ന പുസ്തകത്തിൽ (ഒർടേഗ ഇ ഗാസറ്റ് എഴുതിയത്) ഈ വിധത്തിൽ ഒരാശയം ഉണ്ടെന്നാണ് എന്റെ ഓർമ്മ.

☆ ☆ ☆ ☆

മുകളിൽ പ്രിയങ്കരരായ വായനക്കാർ എന്നെഴുതിയത് എഴുത്തുകാരനു പ്രിയം ചെയ്യുന്ന വായനക്കാർ എന്ന അർത്ഥത്തിലാണ്. ഇങ്ങോട്ടു പ്രിയം ചെയ്യുന്നവരെയും പ്രിയങ്കരൻ എന്നു പറയാം. ''പ്രിയംകരോ മേ പ്രിയ'' [മേ പ്രിയഃ പ്രിയംകരഃ എന്റെ പ്രാണനാഥൻ പ്രിയം ചെയ്യുന്ന ആളാണ് എന്നു രഘുവംശം. സർഗ്ഗം 14. ശ്ളോകം 48.] അതിനാൽ 'നെഹ്റു നമുക്കു പ്രിയങ്കരനാണ്' എന്ന പ്രയോഗം തെറ്റാണെന്ന് ഒരു സംസ്കൃത പണ്ഡിതൻ പണ്ടു കേരളകൗമുദി ദിനപത്രത്തിൽ എഴുതിയതു ശരിയല്ല. 'ജനങ്ങൾ നെഹ്റുവിനു പ്രിയങ്കരരാണ്; 'നെഹ്റു ജനങ്ങൾക്കു പ്രിയങ്കരനാണ്'. ഈ രണ്ടു പ്രയോഗങ്ങളും ശരി.

## കെ.എൽ. മോഹനവർമ്മ

ശ്രീ. കെ.എൽ.മോഹനവർമ്മ വായനക്കാർക്കു പ്രിയംകരനാണ്; വായനക്കാർ അദ്ദേഹത്തിനു പ്രിയംകരരാണ്. ഈ സത്യത്തിന് ദൃഢീകരണം നല്കുന്നു അദ്ദേഹം മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ റോസ് മേരി എന്ന ചെറുകഥ. അത്യാകാംക്ഷയാർന്ന, ഭയജനകതയോളം ചെന്ന രതിയല്ല ഇക്കഥയിലുള്ളത്. അത് അടങ്ങികത്തുന്നതേയുള്ളു. നിയന്ത്രിതസ്വഭാവമേ അതിനുള്ളു. ആർക്കാണ് ആ രതി? റോസ്മേരിക്ക് ഒരു തമ്പുരാനോടു തന്നെ. അയാൾ ഒരു കാലത്തു കമ്മ്യൂണിസ്റ്റായിരുന്നു. കാലം ചെന്നപ്പോൾ ആ ആശയമങ്ങ് ഉപേക്ഷിച്ചു. സ്കോച്ച് വിസ്കിയുമായി കഴിഞ്ഞുകൂടിയ അയാൾ മരിച്ചപ്പോൾ റോസ് മേരി മരണമന്വേഷിച്ചു പോകുന്നു. ജഡം കാണുന്നതോടെ അവൾക്കു ദുഃഖമുണ്ടാകുന്നു. ആ ദുഃഖം മരണം ജനിപ്പിച്ചതല്ല. തമ്പുരാന് വേണ്ടതെന്തോ അതു ചെയ്തുകൊടുത്തില്ലല്ലോ എന്നോർമ്മിച്ചുള്ള വിഷാദമാണത്. റോസ്മേരിയുടെ ബോധമനസ്സിലെയും അബോധമനസ്സിലെയും മൃദുല ചലനങ്ങളെ കലാസുഭഗമായി ചിത്രീകരിക്കുന്നു മോഹനവർമ്മ.

ലൈംഗികത്വം ഒരനന്തമായ പ്രവാഹമാണ്;



കെ.എൽ. മോഹനവർമ്മ

പ്രിയങ്കരരായ വായനക്കാരല്ല കഥാകാരന്മാർക്കുള്ളതെങ്കിൽ കഥയെത്ര നന്നാണെങ്കിലും ആ രചന സാഫല്യത്തിലെത്താൻ പ്രയാസം. നവീന ഗദ്യരചയിതാക്കൾക്ക് ഈ രീതിയിൽ സ്നേഹശീലരായ വായനക്കാർ ഇല്ല. അവർ എഴുതുന്നത് അവർക്ക് മനസ്സിലാക്കാൻ വയ്യ. വയ്യാത്തതുകൊണ്ട് വെറുപ്പ് ഉണ്ടാകുന്നു.



കേമൻ ദ്വീപിൽ കടൽക്കൊള്ളക്കാരൻെറ ശവമാടം

**വ്യാകരണത്തെററും പ്രയോഗവൈകല്യവും രചനകളിൽ വരുത്തുന്നവരാണ് അടുത്തഭാവിയിലെ വലിയ നിരൂപകരാവാൻ പോകുന്നത്. അവരെ ആക്ഷേപിക്കാൻ പാടില്ലല്ലോ.**

ജീവിതം പോലെ. അതിനു തുടക്കമില്ല, ഒടുക്കമില്ല. റോസ് മേരിയിൽ അത് എങ്ങനെയോ തലയുയർത്തി. അവൾ ആ ശിരസ്സ് ഒന്നു പിടിച്ചുതാഴ്ത്തി. എങ്കിലും അത് അപ്രത്യക്ഷമായില്ല. അബോധ മനസ്സിലൂടെ അതു പ്രവഹിച്ചുകൊണ്ടിരുന്നു; കഥയുടെ അവസാനത്തിൽ വർണ്ണിക്കുന്ന മഴയെപ്പോലെ. ഈ പ്രവാഹത്തെ ആഖ്യാനവൈദഗ്ദ്ധ്യത്തോടെ നമുക്കുകാണിച്ചുതരുന്ന മോഹനവർമ്മയുടെ ഇക്കഥ അസ്സലായിട്ടുണ്ട്.

## ചോദ്യം, ഉത്തരം

"ഇപ്പോഴെന്തേ വ്യാകരണ കാര്യവും പ്രയോഗവൈകല്യവും മറ്റും പറയാത്തത്? മടുത്തോ?"

"വ്യാകരണത്തെറ്റും പ്രയോഗവൈകല്യവും രചനകളിൽ വരുത്തുന്നവരാണ് അടുത്ത ഭാവിയിലെ, വലിയ 'പോസ്റ്റ് മോഡേൺ' നിരൂപകരാവാൻ പോകുന്നത്. അവരെ ആക്ഷേപിക്കാൻ പാടില്ലല്ലോ."

"'കോട്ട്' എന്നതിൻെറ ഉച്ചാരണം 'കൗട്ട്' എന്നു കാണിച്ച നിങ്ങൾ വിഡ്ഢിയല്ലേ?"

"അടുത്തകാലത്ത് ഒരു ഇംഗ്ളീഷുകാരൻ (സായ്പ്) എന്നോടു സംസാരിച്ചു. അദ്ദേഹം 'കോട്ട്' എന്നല്ല പറഞ്ഞത്. അതുകൊണ്ട് മഹാപണ്ഡിതനായ പ്രൊഫെസർ ഷെപേഡിൻെറ നിഘണ്ടുവെടുത്തു നോക്കി. 'കൗട്ട്' എന്നാണ് അതിൽകണ്ടത്. ഇതിലെ 'ൗ' ഉച്ചരിക്കേണ്ടത് 'ഔപൺ' എന്നതിലെ 'ഔ' ഉച്ചരിക്കുന്നതുപോലെയാണെന്നും ഷെപേഡ് സാർ പറഞ്ഞിരിക്കുന്നു. എന്തായാലും 'കോട്ട്' ശരിയല്ല. 'കൗട്ട്' തെറ്റാണെങ്കിൽ അത് എൻെറ തെറ്റല്ല ഷെപേഡിൻേറതാണ്. **'No' എന്നത് നമ്മൾ 'നോ' എന്നു പറയും. എന്നോടു സംസാരിച്ച സായ്പ് 'നോ'** എന്നല്ല ഉച്ചരിച്ചത്. ഷെപേഡ് അതിൻെറ ഉച്ചാരണം 'നൗ' എന്നു കാണിച്ചിരിക്കുന്നു."

"ഭാര്യയും കാമുകിയും തമ്മിലുള്ള വ്യത്യാസമെന്താണ്?"

"ഭാര്യ ഭർത്താവിൻെറ വ്യക്തിത്വത്തെയും സ്വത്വത്തെയും ഹനിക്കുന്നു. കാമുകി അയാളുടെ വ്യക്തിത്വം, സ്വത്വം പുരുഷത്വം ഇവയെ ഔന്നത്യത്തിലേക്കു കൊണ്ടുചെല്ലുന്നു. പക്ഷേ ജീവിതാസ്തമയത്തിൽ ഭാര്യ മാത്രമേ സഹായത്തിനു കാണൂ."

"എനിക്കു ശത്രുക്കളേറെ. ഞാനെന്തു ചെയ്യണം?"

"വീട്ടിൽത്തന്നെയിരുന്നാൽ ഒരു ശത്രുവുമുണ്ടാകുകയില്ല. വെളിയിൽ ഇറങ്ങിനടന്നു മറ്റുള്ളവരോടു സംസാരിച്ചാൽ ശത്രുക്കളുണ്ടാകും."

"മനസ്സിൻെറ ദാരിദ്ര്യം ഭർത്താവിൽ നിന്നു ഭാര്യക്കു പകരുമോ അതോ ഭാര്യയിൽ നിന്നു ഭർത്താവിനു പകരുമോ?"

"ഇതിൽ സാമാന്യകരണം നടത്താൻ വയ്യ. സംസ്കാരസമ്പന്നകളായ യുവതികൾ വിവാഹത്തിനുശേഷം അവരുടെ ഭർത്താക്കന്മാരെപ്പോലെ കള്ളം പറയുന്നവരായി മാറിയിട്ടുണ്ട്."

"സാഹിത്യവാരഫലത്തിനു ലോകത്തെമ്പാടുമുള്ള മലയാളികൾ വായനക്കാരായി ഉണ്ടെന്നു നിങ്ങൾ പറയുന്നതു ഞാൻ വിശ്വസിക്കണോ?"

"വേണമെങ്കിൽ വിശ്വസിക്കു. കരിബിയൻ സമുദ്രത്തിലുള്ള രണ്ടു ദ്വീപുകളാണ് കേമൻ (Cayman). അവിടെ **ജോർജ്ജ് ടൗണിൽ** ജോലിചെയ്യുന്ന ഒരു മലയാളിയിൽ നിന്ന് എനിക്കൊരു കത്തുകിട്ടി രണ്ടുദിവസം മുൻപ്. അദ്ദേഹം സാഹിത്യവാരഫലം പതിവായി വായിക്കുന്നുവെന്ന് അറിയിച്ചിരിക്കുന്നു. ഒരു കാലത്തു സ്പാനിഷ് കോളനികൾ കൊള്ളചെയ്തിരുന്നവരെ ബുക്കനീർ എന്നാണ് വിളിക്കുക. അങ്ങനെയുള്ള കടൽക്കൊള്ളക്കാരുടെ ശവമാടങ്ങൾ കേമൻ ദ്വീപുകളിലുണ്ട്. അദ്ദേഹമയച്ച ഒരു പുസ്തകത്തിൽ ഈ ശവമാടങ്ങളുടെ പടമുണ്ട്.

"നിങ്ങൾ ഇത്രകാലം കുരച്ചിട്ടും ആധുനിക സാഹിത്യത്തിനോ അതു രചിക്കുന്നവർക്കോ ഒരു ചുക്കും ഉണ്ടായില്ല. നിറുത്തിക്കൂടേ ഈ കുരയ്ക്കൽ? സത്യത്തിൽ സത്യമാണ് ആധുനികസാഹിത്യം?"

"തികഞ്ഞ കള്ളം ചിലപ്പോൾ തികഞ്ഞ സത്യമായി തോന്നും. കാലം കഴിയുമ്പോൾ കള്ളം കള്ളമായികാണപ്പെടും."

"'ഉലയതിലൂതിയ പൊന്നു പോലെയും' എന്നു പറഞ്ഞാൽ?"

"അതു കവിവചനം. സ്വർണ്ണത്തിനു അടി കൂടുതൽ കൂടുതൽ കിട്ടുന്തോറും അതിനു തിളക്കം കൂടും. മറ്റുതരത്തിൽ നല്ലവനായ ഒരാളിന് സ്ത്രീജിതത്വം കൊണ്ട് അടികിട്ടാറുണ്ട്. ഓരോ തവണ അതുകിട്ടുമ്പോഴും അദ്ദേഹത്തിൻെറ ആരോഗ്യം വർദ്ധിക്കുന്നു. ചെമ്പു തകിടിൽ ചുറ്റികകൊണ്ടടിച്ചാൽ അത് ഏതു വിധത്തിലും വഴങ്ങും; സ്ത്രീയെപ്പോലെയാണ് ചെമ്പ്. **ഇരുമ്പിലടിച്ചാൽ അതു കൂടുതൽ കഠിനമാകും;** നവീന സാഹിത്യകാരനെ വിമർശിക്കുന്തോറും അയാളുടെ കാഠിന്യം കൂടും."

☆ ☆ ☆ ☆

സർക്കാർ ജോലിചെയ്തിരുന്നകാലത്ത് എനിക്കൊരു ലക്ചറർ സിലക്ഷനുപോകേണ്ടതായിവന്നു. ഇൻറർവ്യൂ സമയമാകാത്തതുകൊണ്ട് പ്രിൻസിപലിൻെറ മുറിയിൽ കുറെനേരം ഇരുന്നു. ഞാൻ ചെന്നുകയറിയയുടനെ ഒരു നോട്ടമെറിഞ്ഞിട്ടു പ്രിൻസിപലച്ചൻ അനാദരത്തോടെ കൈയൊന്നു നീട്ടി കസേര കാണിച്ചു. അയാളുടെ **കോളേജിനെക്കാൾ വലിയ കോളേജിൽ** പ്രിൻസിപലിൻെറ ചാർജ്ജ് വളരെക്കാലമുണ്ടായിരുന്നവനാണ് ഞാൻ. എങ്കിലും ശിപായിയോടെന്ന മട്ടിലാണ് പ്രീഡിഗ്രി ക്ളാസ്സ് മാത്രമുള്ള ആ കലാശാലയുടെ അദ്ധ്യക്ഷൻ എന്നോടു പെരുമാറിയത്. ഞാൻ വിനയാന്വിതനായി കസേരയിൽ കൂനിക്കൂടി ഇരുന്നു. അച്ചൻ ഫൈലുകൾ നോക്കി 'ഗു' എന്നെഴുതി ഓർഡറിടുകയാണ്. **ഓരോ കടലാസ് മറിക്കുന്നതിനു മുൻപും അയാൾ** ചൂണ്ടുവിരൽ വായിലേക്കിട്ടു തുപ്പൽ പുരട്ടും. ഞാനത് എണ്ണിക്കൊണ്ടിരുന്നു മനസ്സിൽ. ഇരുപത്തിയൊന്നു തവണ ചൂണ്ടുവിരൽ വായിലേക്കു പോയതുകൊണ്ട് ഇരുപത്തിമൂന്നു കടലാസ്സ് ഫൈലിൽ ഉണ്ടെന്ന് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു. ഇങ്ങനെ പല ഫൈലുകളുടെയും കടലാസിൻെറ എണ്ണം എനിക്കു ഗ്രഹിക്കാൻ സാധിച്ചു. തൂക്കിക്കൊല്ലാൻ കൊണ്ടുപോകുന്നവന് പായസത്തോടുകൂടിയുള്ള ചോറുകൊടുക്കുന്നതുപോലെ ഒരു കപ്പ് കാപ്പിയും നാലഞ്ചു കൺട്രി ബിസ്കറ്റും ശിപായി എൻെറ മുൻപിൽ കൊണ്ടുവച്ചു. പ്രിൻസിപലച്ചൻെറ മുൻപിലും അതുണ്ടായി. ഫൈലുകൾ ദൂരെ മാറ്റിക്കൊണ്ട് അച്ചൻ ചൂണ്ടുവിരൽ ഒന്നുകൂടി വായിലേക്കു കടത്തി തുപ്പൽ പുരട്ടിയിട്ട് കാപ്പിക്കപ്പ് കൈയിലെടുത്തു. അത്യുക്തിയെന്നോ കള്ളമെന്നോ തോന്നുന്നുണ്ടാവാം വായനക്കാർക്ക്. രണ്ടുമല്ല. ചില ശീലങ്ങൾ മനുഷ്യനു മാറ്റാനൊക്കുകയില്ല. പുഷ്കിൻെറ ഒരു കഥയിൽ ചീട്ടുവിദ്യയുടെ രഹസ്യം മനസ്സിലാക്കിയ ഒരുത്തൻ റോഡിലിറങ്ങിയപ്പോൾ കണ്ടതേതും ചീട്ടുകളായി പരിഗണിച്ചില്ലേ? അതൊരു എബ്സഷനാണ്. അതുതന്നെയായിരുന്നു അച്ചൻെറയും രോഗം. ഇൻറർവ്യൂ സമയത്ത് അയാൾ തുപ്പൽ തൊട്ട് എന്നെയും സർക്കാർ പ്രതിനിധിയെയും വിളിക്കുമെന്ന് എനിക്കു തോന്നാതിരുന്നില്ല. ഞാനതുകൊണ്ട് തെല്ലകലെയാണ് ഇരുന്നത്.

നമ്മുടെ ചില നിരൂപകർ ഈ പ്രിൻസിപലച്ചനെപ്പോലെയാണ്. 'ഇഗ്സിസ്റ്റെൻഷ്യലിസ'ത്തിൻെറ തുപ്പൽതൊട്ട് അവർ എഴുത്തച്ഛൻെറ 'അധ്യാത്മരാമായണം' മറിക്കുന്നു. വീണ്ടും ചൂണ്ടുവിരൽ നനച്ച് 'രാമായണം ചമ്പു' മറിക്കുന്നു. ഒടുവിൽ പാവപ്പെട്ട ഇടപ്പള്ളി രാഘവൻപിള്ളയുടെ 'തുഷാരഹാര'വും ആ ചൂണ്ടുവിരൽ കൊണ്ടുമറിക്കുന്നു. പിന്നെ നമുക്ക് അധ്യാത്മരാമായണവും ചമ്പുവും തുഷാരഹാരവും തൊടാൻ വയ്യ. അടുത്തുപോകാനും വയ്യ. അത്രയ്ക്കുണ്ടു നാറ്റം. ഒന്നേയുള്ളു വ്യത്യാസം. അച്ചൻെറ ആചാര്യൻ ഞാൻ എൻെറ വീട്ടിൽ പടംവച്ചു പൂജിക്കുന്ന ക്രിസ്തുദേവൻ. നിരൂപകരുടെ ആചാര്യൻ ഈ ശതാബ്ദത്തിലെ ഏറ്റവും വലിയ ധിഷണാശാലിയായ ഷാങ് പോൾ സാർത്ര്.

## മനുഷ്യനെ പറ്റിക്കൽ

ബുക്കർസ്സമ്മാനം നേടിയ ചില നോവലിസ്റ്റുകളുടെയും അവരുടെ കൃതികളുടെയും പേരുകൾ ഓർമ്മയിലെത്തുന്നു. വില്യം ഗോൾഡിങ്ങിൻെറ Rites of Passage, **സൽമാൻ റുഷ്ദിയുടെ** Midnight's Children, അനിറ്റ ബ്രൂക്ക്നറുടെ Hotel du Lac, കെറി ഹ്യൂമിൻെറ The Bone People, പീറ്റർ കാരിയുടെ Oscar and Lucinda ഈ നോവലുകളെല്ലാം വിരസങ്ങളാണ്. കഴിഞ്ഞ വർഷത്തെ സമ്മാനം, ജപ്പാനിൽ ജനിച്ചെങ്കിലും **ഇംഗ്ളണ്ടിൽ താമസിക്കുന്ന ഇഷി ഗുറോക്കായി**രുന്നു. ഒരു ബട്ലറുടെ കഥപറയുന്ന ആ നോവൽ 'പരമബോർ' എന്ന വിഭാഗത്തിലാണ് ഉൾപ്പെടുന്നത്. ഈ വർഷത്തെ സമ്മാനം Possession എന്ന നോവലെഴുതിയ A.S. Byatt നേടി. സാഹിത്യത്തിൽ ഗവേഷണം നടത്തുന്ന രണ്ടു പേർ—മീഷലും മോഡും—തമ്മിൽ കണ്ടുമുട്ടുന്നു. മീഷൽ വിക്ടോറിയൻ കാലയളവിലെ ഒരു കവി ആഷിൻെറ കൃതികളെസ്സംബന്ധിച്ചാണ് ഗവേഷണം നടത്തുക. മോഡാകട്ടെ ക്രിസ്റ്റബെല്ലിൻെറ കാവ്യങ്ങളിലും. ഗവേഷണം തുടങ്ങുമ്പോൾത്തന്നെ ആഷിന് ഒരു രഹസ്യം കണ്ടുപിടിക്കാൻ സാധിക്കുന്നു. ആഷിനും ക്രിസ്റ്റബെല്ലിനും തമ്മിൽ പ്രേമബന്ധമുണ്ടായിരുന്നുവെന്നതാണ് ആ രഹസ്യം. പിന്നീട് അതിൻെറ വിശദാംശങ്ങളറിയാനുള്ള യത്നമാണ്. ആ യത്നം ഗവേഷകരെ മാനസികമായി അടുപ്പിക്കുന്നു. രഹസ്യം കണ്ടെത്താനുള്ള ശ്രമം സഫലീഭവിക്കുന്നില്ല.

അന്വേഷണത്തെ പ്രതിരൂപാത്മകമാക്കിയിരിക്കുകയാണ് നോവലിസ്റ്റ്. മനുഷ്യൻെറ ജീവിതമാകെ അന്വേഷണമാണല്ലോ. ബുദ്ധൻ വൃക്ഷത്തിൻെറ ചുവട്ടിലിരുന്ന് അതു നിർവഹിച്ചു. ഷെല്ലി പ്രേമബന്ധത്തിലൂടെ ആ അന്വേഷണം നടത്തി. അൽഡസ് ഹക്സിലി മെസ്കലിൻ കഴിച്ച് പരമസത്യം സാക്ഷാത്കരിക്കാൻ ശ്രമിച്ചു. ബ്രോഹിൻെറ "വെർജിലിൻെറ മരണം" എന്ന നോവലിൽ മരണാനന്തരാനുഭൂതിയിലൂടെ സത്യസാക്ഷാത്കാരത്തിനുള്ള യത്നമാണ് കാണുക. ഇപ്പറഞ്ഞ യത്നങ്ങൾക്കെല്ലാം ഉദാത്തതയുണ്ട്. ബുക്കർ സമ്മാനം നേടിയ സ്ത്രീയാകട്ടെ തുച്ഛമായ ഒരു സംഭവത്തെ—രണ്ടുപേരുടെ പ്രേമബന്ധത്തെ—ഉദാത്തമണ്ഡലത്തിലേക്ക് ഉയർത്താനാണ് അക്ഷീണയത്നം നടത്തുന്നത്. **നക്ഷത്രത്തെ നോക്കി കല്ലെറിഞ്ഞാൽ അത് അവിടെച്ചെന്നു കൊള്ളുമോ? നോവലെഴുത്തുകാരിക്കു** കല്ലെടുത്തു നക്ഷത്രത്തിൻെറ നേർക്ക് എറിയാനേ അറിയാവൂ. അവരുടെ മനസ്സ് ഗഹനതയാർന്നതല്ല. സുശക്തമായ ആന്തരജീവിതവും അവർക്കില്ല. അതുകൊണ്ട് ഈ നോവൽ വെറും ക്രാഫ്റ്റായി അധഃപതിച്ചിരിക്കുന്നു. അഞ്ഞൂറിലധികം പുറങ്ങളുള്ള ഈ നോവൽ വായിച്ചുതീർക്കുന്നതിനെക്കാൾ നല്ലത് മുറ്റത്തെ തെങ്ങിന് തടമുണ്ടാക്കുക എന്നതാണ്. നാലു തേങ്ങ കൂടുതലായി വിളയുമല്ലോ.

☆ ☆ ☆ ☆

മനുഷ്യരെ പ്രായോഗികതലത്തിൽ വർണ്ണിക്കുന്നവരൊന്നും കലാത്മകതലത്തിൽ വർണ്ണിക്കുന്നവരെന്നും **തരം തിരിക്കാം.** പ്രയോഗിക തലത്തിലുള്ളവർ ധനമാർജ്ജിക്കുന്നു, ജോലിയിൽ ഉയരുന്നു. കലാത്മക തലത്തിലുള്ളവർക്ക് അവയിൽ കൗതുകമില്ല. ചിലപ്പോൾ പ്രായോഗിക തലത്തിലുള്ളവർ പേരിനും പെരുമയ്ക്കും വേണ്ടി സാഹിത്യത്തിൻെറ മണ്ഡലത്തിൽ കുതിച്ചുകയറും. ബുക്കർ സമ്മാനം നേടിയ ബയററ് പ്രയോഗിക മനഃസ്ഥിതിയുള്ളവരാണ്.

## സത്യം എത്ര വിചിത്രം

ഞാൻ ആലപ്പുഴ സനാതന ധർമ്മ വിദ്യാലയത്തിൽ സെക്കൻഡ് ഫോമിൽ പഠിച്ചിരുന്ന കാലത്ത് എൻെറ വീട്ടിൽ....ഡിപാർട്മെൻറിലെ ഒരുദ്യോഗസ്ഥൻ ദിവസവും വരുമായിരുന്നു. അതേ ഡിപാർട്മെൻറിൽ ജോലിയുണ്ടായിരുന്ന എൻെറ പിതാവ് അദ്ദേഹത്തിൻെറ മേലധികാരിയായിരുന്നു. ജോലിയെസംബന്ധിച്ച നിർദ്ദേശങ്ങൾക്കു വേണ്ടിയാണ് ആ ആഗമനം. പക്ഷേ എന്നോട് ആ മനുഷ്യൻ ഒരധികാരഭാവത്തിലായിരുന്നു പെരുമാറ്റം. ഞാൻ മുറ്റത്തുവെറുതെ

**ഇരുമ്പിലടിച്ചാൽ അതു കൂടുതൽ കഠിനമാകും; നവീന സാഹിത്യകാരനെ വിമർശിക്കുന്തോറും അയാളുടെ കാഠിന്യം കൂടുന്നു.**



ബ്രോഹ്

ഭാര്യ ഭർത്താവിൻെറ
വ്യക്തിത്വത്തെയും സ്വത്വ
ത്തെയും ഹനിക്കുന്നു. കാമു
കി അയാളുടെ വ്യക്തിത്വം,
സ്വത്വം, പുരുഷത്വം ഇവയെ
ഔന്നത്യത്തിലേക്കു കൊണ്ടു
ചെല്ലുന്നു. പക്ഷേ, ജീവി
താസ്തമയത്തിൽ ഭാര്യ
മാത്രമേ സഹായത്തിനു
കാണൂ.

നിന്നാൽ "എന്തടാ പള്ളീക്കള്ളം അടിച്ചുനിക്കണത്"? എന്നു ചോദിക്കും. "ഇന്നു ഞായറാഴ്ച സ്കൂളില്ല" എന്നു ഞാൻ പതുക്കെപ്പറഞ്ഞാൽ "എന്നാൽ പുസ്തകമെടുത്തു വായിച്ചുകൂടേ?" എന്നാവും ദേഷ്യത്തിലുള്ള ചോദ്യം. വേറൊരു ദിവസം അദ്ദേഹം വന്നപ്പോൾ ഞാൻ മുറ്റത്തു നിന്ന് ഉമിക്കരികൊണ്ടു പല്ലുതേക്കുകയായിരുന്നു. അതു കണ്ടുയുടനെ "എന്തിനെടാ ഉള്ള ഉമിക്കരിയെല്ലാം കൊണ്ടു പല്ലമർത്തിത്തേച്ച് അതിൻെറ ഇനാമൽ ഇല്ലാതാക്കുന്നത്?" എന്നു ചോദിച്ചു. ചിലപ്പോൾ അദ്ദേഹം ആജ്ഞാപിക്കും. "എടാ കൃഷ്ണ, തോണ്ടൻകുളങ്ങരച്ചെന്നു നാലുകാശിനു മുറുക്കാൻ വാങ്ങിക്കൊണ്ടുവാ." വർഷങ്ങൾ കഴിഞ്ഞു. തിരുവനന്തപുരം സംസ്കൃത കോളേജിൽ ഞാൻ അധ്യാപകനായിരിക്കുന്ന കാലം. രാവിലെ, എൻെറ വീട്ടിൽ ഒരു വൃദ്ധൻ കയറിവന്നു. മുഷിഞ്ഞഷേർട്ടും മുണ്ടും. ഒരു പഴയ പുളിയിലക്കരയൻ നേരിയതു കഴുത്തിൽ ചുറ്റിയിട്ടുണ്ട്. പ്രായക്കൂടുതലിനെ ബഹുമാനിച്ച് ഞാൻ അയാളെ ഇരിക്കാൻ പറഞ്ഞു. ഇരുന്നിട്ട് അയാൾ വിക്കിവിക്കിപ്പറഞ്ഞു:- "സാറിന് എന്നെ മനസ്സിലായില്ല അല്ലേ. പണ്ട് അങ്ങ് ആലപ്പുഴയായിരുന്നപ്പോൾ പതിവായി വീട്ടിൽ ഞാൻ വരുമായിരുന്നു. എൻെറ മേലധികാരിയായിരുന്ന, അങ്ങയുടെ അച്ഛനെ കാണാൻവേണ്ടി. ഇന്ന് ഞാൻ ഈ നിലയിലായിപ്പോയി. മൂത്തമകൻ ഹൃദയസ്തംഭനത്താൽ മരിച്ചു. അഞ്ചു പെൺപിള്ളേരുണ്ട് എനിക്ക്. മൂത്തവളെ മാത്രം കല്യാണം കഴിച്ചയച്ചു. അവളെ ഭർത്താവ് ഉപേക്ഷിച്ചു. ഇപ്പോൾ **എൻെറ കൂടെയാണ്. അവൾക്കു രണ്ടു പിള്ളേരും.** ബാക്കി നാലെണ്ണത്തിൻെറയും വിവാഹം കഴിഞ്ഞില്ല. അവർക്കു ജോലിയുമില്ല. ആ നാലുപേരിൽ മൂത്തവൾക്കു തന്നെ മുപ്പത്തിയഞ്ചു വയസ്സായി. ഞങ്ങൾക്കു ഒരുനേരം കഞ്ഞികുടിക്കാൻപോലും ഒന്നുമില്ല. സാറ് എനിക്ക് അഞ്ചുരൂപ തരണം." അക്കാലത്ത് ഇന്നത്തെ ആയിരം രൂപയുടെ വിലയുള്ള പത്തുരൂപയെടുത്ത് ഞാൻ ആ മനുഷ്യനു കൊടുത്തിട്ടുപറഞ്ഞു:- "എന്നെ പഴയതുപോലെ കൃഷ്ണൻ എന്നു വിളിച്ചാൽ മതി. സാറെന്നും അങ്ങെന്നും പറയരുത്." മന്ദസ്മിതത്തോടെ ആ മനുഷ്യൻ പോയി. പിന്നീട് ഓരോ മാസത്തിലും വന്ന് പത്തുരൂപവീതം വാങ്ങും. ഇപ്പോൾ കുറെ വർഷങ്ങളായി കാണാറില്ല ആ വൃദ്ധനെ. ഇവിടം വിട്ടുപോയിരിക്കാം. അവിവാഹിതകളായ മക്കൾ ജരാനരകളോടുകൂടി വീട്ടിൽത്തന്നെ കഴിയുന്നുണ്ടാവും. എന്തൊരു ലോകം! ഒരു ദിവസം ആ മനുഷ്യൻ എന്നെക്കാണാൻ വന്നപ്പോൾ പറഞ്ഞു:- "സർവീസിലിരിക്കുമ്പോൾ ഞാനങ്ങു ആത്മഹത്യ ചെയ്താൽ മതിയായിരുന്നു. ഒരു പെണ്ണിനെങ്കിലും ചിലപ്പോൾ ജോലികിട്ടുമായിരുന്നു." ആ 'ചിലപ്പോൾ' എന്ന പ്രയോഗത്തിന് അർത്ഥമുണ്ട്. അക്കാലത്ത് ഇന്നത്തെപ്പോലെ ആശ്രിതർക്കു ജോലികൊടുക്കുമെന്ന ഉറപ്പ് ഇല്ലായിരുന്നു. കിട്ടിയാലായി. ഇല്ലെങ്കിലായി.


ഒ.വി. വിജയൻ

എൻെറ അനുഭവമണ്ഡലത്തിൽപ്പെട്ട ഈ സംഭവത്തിൻെറ പുനരാവിഷ്കാരംപോലെ ഒരു ചെറുകഥ എഴുതിയിരിക്കുന്നു ശ്രീ. എസ്. മഹാദേവൻതമ്പി. (കലാകൗമുദി) 'ആകാശത്തേക്കുള്ള വഴി' എന്നു കഥയുടെ പേര്. മഹാദേവൻതമ്പി നല്ല കഥാകാരനാണ്. അതുകൊണ്ട് അദ്ദേഹം ഭംഗിയായി കഥപറഞ്ഞിരിക്കുന്നുവെന്ന് **ഞാനെഴുതിയാൽ അത് അദ്ദേഹത്തിന് 'കോംപ്ളിമെൻറാ'യി—അഭിനന്ദനമായി—ഭ**വിക്കുകയില്ല. ചിരപരിചിതമായ രൂപത്തിൽ സാമൂഹികവും മാനസികവുമായ നിരീക്ഷണങ്ങളെ അദ്ദേഹം ഉൾക്കൊള്ളിച്ചിരിക്കുന്നു. പക്ഷേ, നിത്യജീവിത യാഥാർത്ഥ്യത്തിനപ്പുറത്ത് കലയുടെ ഉത്കൃഷ്ടതമമായ സത്യമുണ്ട്. ആ സത്യം ഇക്കഥയിലില്ല. അതിനാലാണ് കഥയിലെ ആളിൻെറ ആത്മഹത്യ അനുവാചക ഹൃദയത്തിൽ **തെല്ലുപോലും സ്പർശമുളവാക്കാതെ വെറുമൊരു** സംഭവമായി നിലനില്ക്കുന്നത്. പെൻഷൻ പറ്റിയ ആ മനുഷ്യൻെറ ദുരന്തം കണ്ടു ഞാൻ ദുഃഖിച്ചു. മഹാദേവൻ തമ്പിയുടെ കഥാപാത്രത്തിൻെറ ആത്മഹത്യ കണ്ട് ഞാൻ വളരെ നേരം നില്ക്കുന്ന കോട്ടുവായിട്ടു. അങ്ങനെ വാ തുറന്നിരിക്കുമ്പോഴാണ് പേരക്കുട്ടി ഒരു വാക്കിൻെറ അർത്ഥം ചോദിക്കാൻ എൻെറ മുറിയിലെ**ത്തിയത്. എൻെറ വക്ത്ര വിജൃംഭണം കണ്ട്** "അയ്യോ മുത്തച്ഛൻ" എന്ന് അവൾ വിളിച്ചു. സഹധർമ്മിണി ഓടിയെത്തിയപ്പോൾ ഞാൻ പറഞ്ഞു:-

"പേടിക്കാനില്ല. നമ്മുടെ മരുമകന് ഉപകാരം ചെയ്ത മഹാദേവൻ തമ്പിയുടെ ഒരു ചെറുകഥ വായിച്ചു കോട്ടുവായിട്ടതാണ്"

## സംഭവങ്ങൾ

**ഒ**രു സമ്മേളത്തിനു കൈനിക്കര കുമാരപിളളയോട് ഒരുമിച്ച് ഞാൻ പോയപ്പോൾ അദ്ദേഹമെന്നോടു ചോദിച്ചു:- Radclyffe Hall **എഴുതിയ "The Well of Loneliness" വായിച്ചിട്ടു**ണ്ടോ? വായിച്ചില്ലെങ്കിൽ വായിക്കണം. കൈനിക്കരസ്സാറ് പറഞ്ഞതുകൊണ്ടു ഞാനതു വായിച്ചു. നോവലെന്ന നിലയിൽ അതു ഗുണമാർന്നതല്ലെങ്കിലും ഒരു സത്യം ഞാൻ അതിൽനിന്നു മനസ്സിലാക്കി. കടുത്തമതവിശ്വാസമുള്ള ചില സ്ത്രീകൾ സ്വവർഗ്ഗാനുരക്തരാണെന്നും അതറിയുന്ന മതാധികാരികൾ അവർക്ക് അനുഗ്രഹം നല്കാറില്ലെന്നും. പള്ളിയുടെ അനുഗ്രഹം നിയതമാനസികനിലയുള്ളവർക്കു മാത്രമേ ലഭിക്കൂ.

2. ഇളങ്കുളം കുഞ്ഞൻപിള്ളയുടെ ചരിത്രഗ്രന്ഥങ്ങളും ക്ളാസിക് കൃതികളും വ്യാഖ്യാനങ്ങളും വായിച്ച് അദ്ദേഹത്തിൻെറ ആരാധകനായിമാറിയ ഒരാൾ കോഴിക്കോട്ട് നിന്നു തിരുവനന്തപുരത്ത് എത്തി. അദ്ദേഹത്തെ സാറിന് പരിചയപ്പെടുത്തിക്കൊടുക്കാനായി പ്രഫെസർ കെ. ബാലരാമപ്പണിക്കർ കൂടെപോയി. ആരാധകനായി വന്നതാണെന്നു കോഴിക്കോട്ടുകാരൻ അറിയിച്ചപ്പോൾ സാറ് "ഏയ്. അത്രയ്ക്കൊന്നുമില്ല. ഞാൻ ചിലതൊക്കെ എൻെറ ശിഷ്യന്മാരോടു പറയും. അവർ അതിനെ നല്ല മലയാളത്തിലാക്കിക്കൊണ്ടുവരും. അത്രമാത്രം." ഇതുകേട്ട കോഴിക്കോട്ടുകാരൻ മോഹഭംഗത്തിൽ വീണു. സാറിനോടു തോന്നിയ ബഹുമാനം അയാൾക്കില്ലാതാവുകയും ചെയ്തു. ഈ സംഭവം എന്നോടു പറഞ്ഞ ബാലരാമപ്പണിക്കർസ്സാർ അറിയിച്ചു:- "സ്വന്തം കഴിവുകളെ മറച്ചുവച്ച് തന്നെ താഴ്ത്തിക്കാണിക്കരുത്. അതു ദോഷം ചെയ്യും. നിങ്ങൾ വിനയംകൊണ്ടു താഴ്ച അഭിനയിച്ചാൽ ആളുകൾ അതുകൊള്ളരുതായ്മയുടെ താഴ്ചയായേകരുതു."

3. നകുലൻ എന്നപേരിൽ ഇംഗ്ളീഷിൽ കഥകളും കാവ്യങ്ങളും എഴുതുന്ന പ്രഫെസർ ദൊരൈസ്സ്വാമി (അദ്ദേഹത്തിൻെറ കഥകൾ Issustrated Weeklyയിൽ വരാറുണ്ട്. കായിക്കര ആശാൻ സമിതി അദ്ദേഹത്തെ സമ്മാനം നല്കി ബഹുമാനിച്ചു) Paul Scottൻെറ "Raj Quarter" എന്ന നോവൽ വായിക്കണമെന്ന് എന്നോടു നിർദ്ദേശിച്ചു. നകുലൻ സാഹിത്യത്തിലെ അത്യന്താധുനികനായതുകൊണ്ട് അദ്ദേഹത്തിൻെറ അഭിരുചി സവിശേഷസ്വഭാവമുള്ളതായിരിക്കുമെന്ന് ഞാൻ കരുതി. നോവൽ വായിച്ചില്ല. കാലം കഴിഞ്ഞതിനുശേഷം യാദൃച്ഛികമായി ആ നോവൽ എനിക്കുകിട്ടി. വായിച്ചു. നകുലൻെറ സാഹിത്യാഭിരുചിക്കു കോട്ടമൊന്നുമില്ലെന്നു ഗ്രഹിക്കുകയും ചെയ്തു. അടുത്തകാലത്ത് Trevor Royle എഴുതിയ "The Last Days of the Raj" എന്ന നല്ല പുസ്തകം വായിച്ചപ്പോൾ ഗ്രന്ഥകാരൻ ഈ നോവലിനെക്കുറിച്ച് എഴുതിയതുകണ്ടു. കിപ്ളിങ്ങിൻെറ രാജ് മനോഭാവത്തിന് എതിരാണ് സ്കോട്ടിൻെറ മനോഭാവം. "It is strictly anti-imperial and anti-ruling-class" എന്ന് Trevor Royle എഴുതുന്നു. "In the central episode—which is also redolent of Forster's 'A Passage to India'—a young British girl, Daphne Manners, is viciously raped by a group of Indians."പെൺകുട്ടിയുടെ ഇന്ത്യാക്കാരനായ സ്നേഹിതൻ ഹരികുമാറിനെ തെറ്റായ വിധത്തിൽ കുറ്റക്കാരനാക്കി ബ്രിട്ടീഷ് പൊലീസ്. Ronald Merrick എന്ന പൊലീസുകാരൻ ക്രൂരമായി **ഹരികുമാറിനെ ചോദ്യംചെയ്തു. ഈ സംഭവം** ബ്രിട്ടീഷ് ഇന്ത്യയുടെ "central political metaphor" ആണെന്ന് Trevor Royle പറയുന്നു. ആ സംഭവത്തെ അവലംബിച്ചാണ് നോവലിലെ മറ്റു കഥാപാത്രങ്ങളുടെ പ്രവർത്തനം.

## തേജസ്സ്

**1962**-ലാണെന്നാണ് എൻെറ ഓർമ്മ. ഡോക്ടർ അയ്യപ്പപ്പണിക്കർ എന്നോടു ചോദിച്ചു:- അൽഡസ് ഹക്സ്ലിയുടെ "The Genius and the Goddess"" വായിച്ചിട്ടുണ്ടോ? അത്രയും മാത്രമേ അദ്ദേഹം ചോദിച്ചുള്ളു. അതിൽക്കൂടുതൽ എന്തെങ്കിലും നിർദ്ദേശിക്കുന്ന പ്രകൃതമല്ല അദ്ദേഹത്തിൻേറത്. അയ്യപ്പപ്പണിക്കർ ചോദിച്ചതുകൊണ്ട് ഞാൻ അന്നുതന്നെ പുസ്തകം വാങ്ങി. വായിച്ചു. സെക്സിൻെറ തേജസ്സ് ചിത്രീകരിക്കാൻ അൽഡസ് ഹക്സിലിക്കു പ്രാഗല്ഭ്യമുണ്ടെന്നു ഞാൻ മനസ്സിലാക്കി. ഹെൻട്രി മില്ലർക്കു ശരീരത്തിൻെറ തലത്തിലേക്കു താഴ്ന്നെങ്കിലേ ലൈംഗികവർണ്ണനം സാദ്ധ്യമാവൂ. ഹക്സിലി പറയുന്നതുകേൾക്കുക:"That night of the twenty-third of April we were in the Other World, she and I, the dark, wordless heaven of nakedness and touch and fusion. And what revelations in that heaven, what pentecosts! The visitations of her caresses were like sudden angles, like dove discending. And how hesitantly, how tardily I responded"

**(Bantam Books-Page 108)**


ഡോ. അയ്യപ്പപ്പണിക്കർ

ഇങ്ങനെ ലൈംഗികതയുടെ തേജസ്സ് ആവിഷ്കരിക്കുന്ന ഒരെഴുത്തുകാരനാണ് "ഖസാക്കിൻെറ ഇതിഹാസ"മെഴുതിയ ഒ.വി. വിജയൻ. ശാരീരികതലത്തിലേക്കുതാണ സെക്സ് ജുഗുപ്സാവഹമാണ്. എപ്പോഴും വിരസവുമാണ്.

ശ്രീ. മുഹമ്മദ്റോഷൻ കുങ്കുമം വാരികയിലെഴുതിയ "പ്രണയം പൊഴിയുന്ന തീരം" എന്ന ചെറുകഥ കലയെസ്സംബന്ധിച്ചിടത്തോളം തരംതാണതാണ്. കാമുകിയും കാമുകനും. കാമുകി അയാളെ വഞ്ചിക്കുന്നു. അയാൾ ഓടിവന്ന് **മറ്റൊരു പെണ്ണിനെ പിടിച്ച് അവളുടെ മുൻപിലിട്ടു** ചുംബിക്കുന്നു.

കോവളം കടപ്പുറത്ത് മദാമ്മമാർ അർദ്ധനഗ്നരായി കുളിക്കുമ്പോൾ ചിലർ ഒളിഞ്ഞും അല്ലാതെയും നോക്കിരസിക്കാറുണ്ടല്ലോ. അതുപോലുള്ള ഒരു ഒളിഞ്ഞുനോട്ടവും രസിക്കലുമല്ലാതെ ഈ രചനയിൽ ഒന്നുമില്ല. "The nakedness of woman is the work of god" എന്നുകവി ബ്ളേക്ക് പറഞ്ഞിട്ടുണ്ട്. ആയിരിക്കാം. പക്ഷേ ആ നഗ്നതയെ സംശോധിതരൂപത്തിൽ പ്രത്യക്ഷമാക്കുമ്പോൾ മാത്രമേ കലയുണ്ടാവൂ. ദൗർഭാഗ്യംകൊണ്ട് റോഷന് അതിനുവൈദഗ്ദ്ധ്യമില്ല.

☆ ☆ ☆ ☆

"ത്വം ഹ്രീർഭവാന്യസ്യഥ വാഗ്രമാ പതിം
വിചിന്വതീ കിം മുനിവദ്രഹോ വനേ
ത്വദംഘ്രികാമാപ്ത സമസ്തകാമം
ക്വ പദ്മകോശഃ പതിതഃ കരാഗ്രാത്"
(ശ്രീമദ്ഭാഗവതം സർഗ്ഗം 4
അദ്ധ്യായം 25. ശ്ളോകം 28)

പുരഞ്ജനരാജാവ് വനത്തിൽ കണ്ട സുന്ദരിയോടു ചോദിക്കുന്നതാണ് ഇത്:-

"ലജ്ജയുടെ അധിദൈവതമാണോ നീ? അതോ **പാർവതിയോ? അതോ സരസ്വതിയോ?** അതോ ലക്ഷ്മിയോ? ഈ വനത്തിൽ മുനിയെപ്പോലെ വസിച്ച് ആത്മനാഥനെ അന്വേഷിക്കുകയാണോ? നിൻെറ പാദപദ്മങ്ങളെ അഭിലഷിച്ച് **അദ്ദേഹം എല്ലാ അഭിലാഷങ്ങളെയും സാക്ഷാത്കരിച്ചല്ലോ. നീ ലക്ഷ്മീദേവിയല്ലാതെ മറ്റാരുമല്ലെങ്കിൽ താമരമൊട്ട് എവിടെ? അതു കരാഗ്രത്തിൽനിന്നു വീണുപോയോ?" എന്തൊരു കാവ്യ**ഭംഗി!

"സ്വന്തം കഴിവുകളെ മറച്ചുവച്ചുതന്നെ താഴ്ത്തിക്കാണിക്കരുത്. അതു ദോഷം ചെയ്യും. നിങ്ങൾ വിനയംകൊണ്ടു താഴ്മ അഭിനയിച്ചാൽ ആളുകൾ അതു കൊള്ളരുതായ്മയുടെ താഴ്മയായേ കരുതു."